# കലാകൗമുദി

# 302

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജൂൺ 7, 1981

വില: 1 രൂപ 30 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ട്



## സ്പെഷ്യൽ ഫീച്ചർ



## നോവലെററ്



## കവിത



## ലേഖനം



## കഥ



## നോവൽ



## പലവക



## മുഖചിത്രം

ഫോട്ടോ: കെ. എൻ. എസ്. പിക്ചർ ഗ്യാലറി



## അവർക്ക ഭ്രാന്തല്ലേ...

ശിവറാം അവാർഡിനായി തിരഞ്ഞെടുത്തിരിക്കുന്ന മനോരമ ലേഖകന്റെ റിപ്പോർട്ടിനുള്ള അവാർഡ് ആ റിപ്പോർട്ടിനായിരിക്കുകയില്ല, അദ്ദേഹത്തിന്റെ 'ഹൈജംബി'നായിരിക്കും കൊടുത്തിരിക്കുന്നതു്. മതിൽ ചാടിക്കടക്കാൻ അവർക്കെത്ര എളുപ്പം! ഒരു പത്രം ഒരു റിപ്പോർട്ട് എഴുതിയാൽ, ആ റിപ്പോർട്ടിനെ അല്പമൊന്നു വ്യത്യാസപ്പെടുത്തി സ്വന്തം പത്രത്തിലാക്കുന്ന മനോരമ ലേഖകന്റെ പണി എന്തായാലും പാഴായിപ്പോയില്ലല്ലോ. അവർ ഭാഗ്യവാന്മാരെന്നു് നമുക്കു കരുതാം.

ജയൻ,
മതിര.

## ഒരു രഹസ്യം

'മാരാരെ വീണ്ടും ഓർക്കുമ്പോൾ' എന്ന സുകുമാർ അഴീക്കോടിന്റെ ലേഖനം വായിച്ചപ്പോൾ ഉണ്ടായ ആഹ്ലാദം കൊണ്ടാണ് ഞാൻ ഈ രഹസ്യം പുറത്തെടുക്കുന്നതു്. കുറേ കൊല്ലങ്ങൾക്കു മുമ്പ് മാരാർ, മകളോടൊപ്പം താമസിക്കാനായി ബോംബെയിൽ പത്നിയൊന്നിച്ച് എത്തി. സുമാർ ഒന്നര മാസം നീണ്ട ആ ബോംബെ താമസത്തിൽ അദ്ദേഹത്തെ സഹായിക്കാൻ ഞാനും ഒപ്പമുണ്ടായിരുന്നു. എന്റെ അക്കാലത്തെ മാരാരുമായുള്ള വെടിവട്ടത്തിനിടയിൽ "അവളുടെ ശയനീയശായിയാമവനൊരുഷസ്സിലുണർന്നിടാതെയായ്" എന്ന മഹാകവിയുടെ ആ ശ്ലോകാർദ്ധത്തെക്കുറിച്ചും മാരാരുമായുള്ള അഭിപ്രായവ്യത്യാസം ഞാൻ തുറപ്പിച്ചു പറഞ്ഞു. നീണ്ടകാലത്തെ അതിപരിചയംനിമിത്തം അദ്ദേഹം എനിക്ക് അച്ഛനും അമ്മയും ഗുരുവും സുഹൃത്തും, മറ്റെന്തെല്ലാമോ ഒക്കെയും ആയിരുന്നു. എന്റെ സഹജമായ വിഡ്ഢിത്തവും അല്പത്വവും പ്രായക്കുറവുകൊണ്ടുള്ള ധിക്കാരവും ക്ഷമിച്ചുകൊണ്ട്, അത്യന്തം വാത്സല്യത്തോടെ അദ്ദേഹം എന്നോടു പറഞ്ഞതു് ഇങ്ങനെയാണ്:

"ഒരു നിരൂപകൻ എന്ന നിലയിൽ ഉത്തമകാവ്യങ്ങൾ വായനക്കാരെക്കൊണ്ട് വീണ്ടും വീണ്ടും വായിപ്പിക്കുകയാണ് എന്റെ ധർമ്മം."

അന്നു ബോംബെയിൽനിന്നു് മടങ്ങുന്നതിനുമുമ്പ് അദ്ദേഹം "യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന കുത്രചിൽ" എന്ന ശ്ലോകാർദ്ധം ചൊല്ലി അർത്ഥം പറഞ്ഞു തന്നിട്ട് എന്നെ ഉപദേശിച്ചു:

"പാലൂരെ, മനുഷ്യായുസ്സ് നന്നെ കുറച്ചേ ഉള്ളൂ. മഹാഭാരതം വായിച്ചോളൂ. വ്യാസഭഗവാൻ പാലൂരെ പെരുവഴിയിൽനിന്നു കരകേറ്റും."

ഉത്തമകാവ്യങ്ങൾ വായനക്കാരെക്കൊണ്ട് വീണ്ടും വീണ്ടും അയവിറക്കിപ്പിക്കുക എന്ന സദുദ്ദേശ്യത്തെ മുൻനിറുത്തി മാരാർ അവലംബിച്ച നിരൂപണസമ്പ്രദായങ്ങൾ മനസ്സിലാകണമെങ്കിൽ മഹാഭാരതകർത്താവിന്റെ നിസ്സംഗത അഭ്യസിക്കാതെ പറ്റില്ലെന്നു് ഞാനും പറഞ്ഞു നിറുത്തട്ടെ.

പാലൂര്,
ബോംബെ.

## ദൈവമക്കൾ

സാറാതോമസിന്റെ ദൈവമക്കൾ ശ്രദ്ധേയമാണ്. മണ്ണിന്റെ മക്കളെ ചെളിക്കുണ്ടിൽത്തന്നെ ചവുട്ടിത്താഴ്ത്തുവാനുള്ള സവർണ്ണവർഗ്ഗത്തിന്റെ വ്യഗ്രത, നോവലിസ്റ്റ് യഥാർത്ഥരൂപത്തിൽ വരച്ചു കാണിക്കുന്നു. ഹരിജൻ വിഭാഗത്തിന്റെ ജീവിതവുമായി ഇഴുകിച്ചേർന്നു്, അവരുടെ സാമൂഹ്യ സാംസ്കാരിക അധഃപതനത്തിന്റെ കാരണം വസ്തുനിഷ്ഠമായി ഉൾക്കൊള്ളാൻ സാറാതോമസിനു കഴിഞ്ഞിട്ടുണ്ട്. 295-ാം ലക്കത്തിൽ പ്രസിദ്ധീകരിച്ച 'അമർഷത്തിന്റെ അഗ്നിശൈലങ്ങൾ' എന്ന ഫീച്ചർകൂടി വായിച്ചപ്പോൾ, സാറാതോമസിന്റെ ദൈവമക്കൾ എന്ന നോവലിലെ മണ്ണിന്റെമക്കളായ ഹരിജനങ്ങൾ ഇന്നും അനുഭവിക്കുന്ന വേദനകളാണ് ഉള്ളിൽത്തട്ടിയതു്.

'അമർഷത്തിന്റെ അഗ്നിശൈലങ്ങൾ' പോലുള്ള ഫീച്ചറുകളും ലേഖനങ്ങളും തുടർന്നും പ്രസിദ്ധീകരിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. സോഷ്യലിസത്തിന്റെ വെള്ളക്കുപ്പായവും വർഗ്ഗവിപ്ലവത്തിന്റെ ചെങ്കുപ്പായവും അതിന്റെ ഉച്ചകോടിയിൽ മത്സരം നടത്തുമ്പോഴും അധഃകൃതവർഗ്ഗം അടിമത്വത്തിന്റെ അന്ധകാരത്തിൽ വീർപ്പുമുട്ടുന്നു. അതിന്റെ യാഥാർത്ഥ്യങ്ങളിലേക്ക് വെളിച്ചംവീശുന്ന എത്രയെത്ര വസ്തുതകൾ കലാകൗമുദി രംഗത്തു കൊണ്ടുവരുന്നു.

എസ്. വേലായുധൻ,
ബോംബെ.

## അഴീക്കോടിന്റെ ഗുരുദക്ഷിണ

കുട്ടിക്കൃഷ്ണമാരാരെഗ്ഗുരുസ്ഥാനത്തു പ്രതിഷ്ഠിച്ചു കൊണ്ട് സുകുമാർ അഴീക്കോട് രചിച്ച വാങ്മയചിത്രം അത്യന്തഹൃദ്യമായിത്തോന്നി. 'ഋഷിപ്രസാദ'ത്തിലെ ആ മഹർഷി, ആഷ്പക്ഷപാതിയെങ്കിലും മലയാളവിമർശനത്തെ വാചാലതയിൽനിന്ന് വാഗ്മിതയിലേക്കു നയിച്ച വാചംയമിയത്രെ. കാളിദാസകവിതപോലെ പകരത്തിനു പകരം പദം തിരുകാനരുതാത്തത്ര സർവ്വാംഗീണസുദൃഢമാണ് മലയാളമെന്നു തെളിയിച്ചുതന്ന മാരാരെ, അത്തരമൊരു ശൈലിയുടെ ഉന്മേഷത്തുടിപ്പിൽത്തന്നെ അനാവരണം ചെയ്തുതരികയായിരുന്നു അഴീക്കോട്. വായിച്ചുതീർന്നപ്പോൾ തോന്നിയതിതാണ്: സാഹിത്യമർമ്മവേദിയായ മാരാർ തനിക്കു സമസ്കന്ധനായി സാഹിത്യത്തറവാട്ടിൽ ഒരിളംമുറക്കാരനെക്കണ്ടതു് അഴീക്കോടിലായിരിക്കില്ലേ?

സി. കെ. ഗംഗാധരൻ,
വടക്കൻ പറവൂർ.

## തലശ്ശേരിയിലെ അമ്മേ...

കഴിഞ്ഞലക്കം (മേയ്-10) കലാകൗമുദിയിൽ ജി. കുമാരപിള്ളയുടെ 'തലശ്ശേരിയിലെ അമ്മ (കവിത) വായിച്ചു. കേരളത്തിലെ സമകാലിക രാഷ്ട്രീയത്തിന്റെ ശാഠ്യം, മനുഷ്യരെ സ്വയം നായാടുന്ന ദുസ്സഹമായ ചിത്രം, സുന്ദരവും അപൂർവ്വവുമായ ദർശനം, ആ കവിതയിൽ കണ്ടു. കിരാതമായ നരവേട്ടയുടെ, മനുഷ്യക്കുരുതിയുടെ ആലേഖനം സുന്ദരംതന്നെ. കവിയുടെ മനോവ്യഥകൾ— തീരാദുഃഖം— വീർപ്പുമുട്ടുന്ന ആത്മാർത്ഥതയുടെ സ്പന്ദനമായി മാറുമ്പോൾ, നമ്മൾ അറിയാതെ ആത്മാവു് നൊമ്പരപ്പെടുന്നു. ജി. കുമാരപിള്ള പ്രശംസ പിടിച്ചുപറ്റുന്നു.

കലയപുരം രാഘവൻ.

## കഥകളിയെ രക്ഷിക്കണം

എം. കെ. കെ. നായരുടെ "അനാഥമാകുന്ന കഥകളി അരങ്ങ്" എന്നലേഖനം കഥകളി കലാകാരന്മാരും ആസ്വാദകരും ഗൗരവത്തോടെശ്രദ്ധിക്കേണ്ടതാണ്. ഇന്നുള്ള യുവനടന്മാരിൽ പൊതുവെ കണ്ടുവരുന്ന ന്യൂനതയാണ് പുരാണങ്ങളിലുള്ള അറിവുകുറവും പാത്രബോധമില്ലായ്മയും. ഈ വിഷയത്തിൽ കുഞ്ചുനായർ പാലിച്ചുപോന്നിരുന്ന തത്വദീക്ഷ അദ്ദേഹത്തെ കഥകളി ആസ്വാദകരുടെ ഹൃദയത്തിൽ ചിരസ്മരണീയനാക്കുന്നു.

യുവനടന്മാരിൽ കണ്ടുവരുന്ന മറ്റൊരു പ്രധാന വൈകല്യം അനുകരണശ്രമമാണ്. പച്ചവേഷത്തിലും കത്തിവേഷത്തിലും ഉന്നതനിലവാരത്തിലേക്കുയർന്നു നിൽക്കുന്ന ഒന്നുരണ്ടു നടന്മാരെ, അവരുടെ ശിഷ്യപരമ്പരയിൽപ്പെട്ടവർ അന്ധമായി അനുകരിക്കാൻ ശ്രമിക്കുന്നതു് ഏറെ പരിതാപകരമാണ്. ഈയിടെ ഒരു കളിക്ക് നളചരിതം മൂന്നാം ദിവസത്തെ നളൻ "അവടങ്ങൾ സങ്കടങ്ങൾ..." എന്നുള്ളിടത്തു് സങ്കടങ്ങൾക്ക് ദുഃഖമെന്നർത്ഥം വരുന്ന മുദ്ര കാണിച്ചതു് ഈ അവസരത്തിൽ സ്മരിക്കുന്നു.

'ഇൻസ്റ്റന്റ്' കഥകളിക്കാരുടെയും, കഥകളി പരിഷ്ക്കർത്താക്കളുടെയും സ്വാധീനത്തിൽ നിന്നു കഥകളിയെ കഥകളിയായി നിലനിറുത്താൻ ഇന്നുള്ള കലാകാരന്മാരും ആസ്വാദകരും ഏറെ പ്രയത്നിക്കേണ്ടിയിരിക്കുന്നു.

വി. പി. എൻ. നമ്പൂതിരി,
ബോംബെ.



പാരീസിൽ നിന്നു്

# വിശ്വനാഥൻ



**അദ്ഭുതം. ജയിച്ചവർക്ക് ജയിച്ചതിലുള്ള അദ്ഭുതം. തോറ്റവർക്ക് തോറ്റതിലുള്ള അദ്ഭുതം. 51.75 ശതമാനത്തിന്റെ ഭൂരിപക്ഷത്തോടെ ഫ്രഞ്ച് സോഷ്യലിസ്റ്റ് പാർട്ടി നേതാവു് ഫ്രാൻസ്വാ മിത്തെറാങ് ഫ്രാൻസിന്റെ ഇരുപത്തൊന്നാമത്തെ പ്രസിഡന്റായി, അഞ്ചാം റിപ്പബ്ലിക്കിന്റെ ആദ്യത്തെ ഇടതുപക്ഷപ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. ഇടതുപക്ഷത്തിന്റെ ഈ വമ്പിച്ച വിജയം എല്ലാവരേയും അതിശയിപ്പിച്ചിരിക്കുകയാണ്.**

വിപ്ലവത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും പ്രതീകമായി നാം സങ്കല്പിക്കുന്ന ഫ്രാൻസിൽ ഇടതുപക്ഷത്തിന്റെ വിജയം നമ്മെ അദ്ഭുതപ്പെടുത്തിയെന്നിരിക്കില്ല. പക്ഷേ, രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം നിരന്തരശക്തിയാർജ്ജിച്ചുവന്ന യാഥാസ്ഥിതിക വലതുപക്ഷ കക്ഷികൾ ഇവിടെ സ്വാതന്ത്ര്യത്തിന്റെ അന്തരീക്ഷം മലിനമാക്കിക്കഴിഞ്ഞിരുന്ന അവസരത്തിലാണ്, സാധാരണക്കാരുടേയും ഇടതുപക്ഷകക്ഷികളുടേയും സർവ്വശക്തികളും ശേഖരിച്ചുകൊണ്ട്, ഫ്രാൻസ്വാ മിത്തെറാങ്, അധികാരത്തിലിരുന്ന പ്രസിഡന്റ് ഴിസ്കാർഡ് ദെസ്താംഗിനെ പരാജയപ്പെടുത്തിയതു്. കുറെക്കാലമായി ഫ്രഞ്ചുജീവിതം നോക്കിക്കാണുന്നവർക്ക് തോന്നിയേക്കാമായിരുന്നതു്, ഫ്രാൻസ് ഇന്നും കാറൽ മാർക്സ് 'ദാസ് കാപ്പിറ്റൽ' എഴുതിയ കാലഘട്ടത്തിലായിരുന്നോ എന്നായിരുന്നു. യാഥാസ്ഥിതിക വലതുപക്ഷത്തിന്റെ കമ്മ്യൂണിസ്റ്റ് വിരോധവും ദൈനംദിന ജീവിതത്തെ പേടിപ്പിക്കുന്ന ദുഷ്പ്രചാരണങ്ങളും ഇടതുപക്ഷത്തെ ഇത്തവണയും ഉലയ്ക്കുമോ എന്ന് സംശയിക്കാതിരുന്നവർ കുറവാണ്. 'പോളണ്ട്' പറഞ്ഞു; 'അഫ്ഗാനിസ്ഥാൻ' പറഞ്ഞു. "ഉണരൂ— ഇതാ, ഇതൊരു വിമോചനസമരമാണ്; ഫ്രാൻസിനെ ബാധിച്ചുകൊണ്ടിരിക്കുന്ന ദുർഭൂതത്തിൽനിന്നും രക്ഷിക്കൂ" എന്നൊക്കെ ഴിസ്കാർഡ് പറഞ്ഞു.

ഈ വസന്തത്തിൽ ഫ്രഞ്ച് ജനത ബഹുഭൂരിപക്ഷത്തോടെ തീരുമാനിച്ചു, കറുത്ത ക്രമസമാധാനവും ദൈനംദിന ഭീതിയും തങ്ങളെ ഇനിയും ഭരിക്കരുതെന്നു്. സത്യത്തിൽ ഇതൊരു വിമോചനസമരം തന്നെയായിരുന്നു; ഴിസ്കാർഡിന്റേതല്ല എന്നുമാത്രം. ഇവിടത്തെ സാധാരണക്കാരുടെ, നിത്യവൃത്തിക്ക് അഹോരാത്രം പണിയെടുക്കുന്നവരുടെ—പ്രഭുത്വം വിലയ്ക്കുവാങ്ങി രാജകീയത്വം നടിക്കുന്നവരുടേതല്ലായിരുന്നു—(ഴിസ്കാർഡ് സ്വയം ലൂയി പതിനഞ്ചാമനു തുല്യ

ഏഴുമണിയോടുകൂടി ഞങ്ങൾ സോഷ്യലിസ്റ്റ് പാർട്ടിഓഫീസിൽ കയറിക്കൂടി. ഏഴരയായപ്പോഴേക്കും എല്ലാവർക്കും സംഭവങ്ങളുടെ സ്ഥിതിഗതികൾ മനസ്സി

മായിക്കാണാറുണ്ടായിരുന്നു; ഡ് ദെസ്താങ് എന്ന പേരു് അദ്ദേഹത്തിന്റെ പിതാവു് വിലയ്ക്കു വാങ്ങിയതായിരുന്നു.) ഇവിടെയെന്നും പാരീസ് കമ്മ്യൂൺ കൂടിയവരുടെ, ബാസ്റ്റിയിൽ വിമോചനംനേടിയവരുടെ, പിൻതലമുറക്കാരുടെ, അറുപത്തെട്ടിൽ തെരുവിലിറങ്ങിയവരുടെ ഒക്കെ മോഹങ്ങളുടെ, ആഗ്രഹങ്ങളുടെ, ആശയങ്ങളുടെ സാക്ഷാത്കാരമായിരുന്നു.



ന്യൂ സ്റ്റേറ്റ്സ്മാനിൽ പ്രസിദ്ധീകരിച്ചിരുന്ന ഫ്രാൻസ്വാ മിത്തെറാങ്ങിന്റെ കാരിക്കേച്ചർ

ലായിരുന്നു. ആ മുഖങ്ങൾ വികസ്വരങ്ങളായിരുന്നു; ആ മിഴികളിൽ ആനന്ദബാഷ്പം നിറഞ്ഞിരുന്നു. ആധികാരികമായി എട്ടുമണിക്കു മാത്രമേ ഫലപ്രഖ്യാപനമുണ്ടായുള്ളു. എന്തൊരു വികാരതീവ്രത! അവർ പൊട്ടിക്കരഞ്ഞു, സന്തോഷംകൊണ്ട്. ഴിസ്കാർഡിൻെറ ഇലക്ഷൻ ഓഫീസിലും ജനം പൊട്ടിക്കരയുന്നത് ടെലിവിഷൻ സ്ക്രീനിൽ കാണാമായിരുന്നു; തോററതുകൊണ്ടുള്ള ദുഃഖത്താൽ. അവർക്കിനി മാർഗ്ഗങ്ങൾ അന്ധമാണെന്നാണല്ലോ പഠിപ്പിച്ചുവച്ചിരുന്നത്.

മിത്തെറാങ്ങിൻെറ വിജയോത്സവത്തിലാണ് ഞങ്ങൾ. ഷാംപാഗ്ന് കുടിച്ചു; പലഹാരങ്ങൾ തിന്നു. എൻെറ പത്രറിപ്പോർട്ടർ ചങ്ങാതികൾക്ക് പുറത്തെന്താണ് നടക്കുന്നതെന്നറിയണം. ഞങ്ങൾ പുറത്തിറങ്ങി. ജനങ്ങൾ ബാസ്റ്റിയിലേക്ക് ഓടിക്കൂടുന്നെന്നറിയിച്ചു. കിലോമീററുകൾ, സാങ്ങ് ഴെർമാൻ ദ് പ്രേ, സാങ്ങ് മിഷേൽ വീഥികളിൽ ആഹ്ലാദത്തിൻെറ ഉത്സവം. ജനങ്ങൾ പരസ്പരം അഭിനന്ദിക്കുന്നു, ആലിംഗനം ചെയ്യുന്നു. എല്ലാം ഒരേയൊരു ഒരുമയിൽ. ബാസ്റ്റിയിൽ നിന്നും വളരെ ദൂരെ കാറു നിറുത്തേണ്ടിവന്നു. പിന്നെ നടന്നു. ഗില്ലററിനും ബാസ്റ്റിയും ചരിത്രത്തിൽ പഠിച്ചിട്ടുള്ളവർക്ക് ഈ ഇരുപതാംനൂററാണ്ടിൻെറ അന്ത്യത്തിൽ സ്വതന്ത്രരായ ഫ്രെഞ്ചുജനത കോടിക്കണക്കിനു ബാസ്റ്റിയിലേക്ക് ഒഴുകിക്കൂടുന്നതു കണ്ടപ്പോൾ, അതും സമാധാനത്തോടെ, അച്ചടക്കത്തോടെ, കേവലമായ ആഹ്ലാദപ്രകടനത്തോടെ ഇത്രയും വലിയൊരു ജനപ്രവാഹം ഒന്നുചേർന്നതു കണ്ടപ്പോൾ, മനസ്സിലാക്കാം ഇവിടെ സ്വാതന്ത്ര്യം മോഹിച്ചവരുടെ എണ്ണം എത്രയോ നിർണ്ണായകമാണെന്ന്. അവർ വേറൊരു ഫ്രെഞ്ച് ജനതയായിരുന്നു. ഇരുണ്ട തെരുവുകളിൽനിന്നും തിളങ്ങുന്ന കണ്ണുകളും പ്രകാശമാനമായ മുഖങ്ങളും സ്വാതന്ത്ര്യത്തിൻെറ ദീപസ്തംഭം പേറിനിൽക്കുന്ന ബാസ്റ്റിയിലേക്ക് ഒഴുകിച്ചേർന്നത് നാടകവും സിനിമയും അല്ലായിരുന്നു—ജീവിതമായിരുന്നു. 1981 മേയ് 10-ാം തീയതി അർദ്ധരാത്രിക്ക് ഇടിവെട്ടി, കൊള്ളിയാൻ മിന്നി, മഴപെയ്തു. അതെ, "ആ മുകിലുകൾ" ഇന്നു പെയ്തു. ആരും ഓടിമാറിയില്ല. അവർ വർദ്ധമാനമായ ആവേശത്തോടെ ചേർന്നുനിന്ന് വർത്തമാനം ജീവിച്ചു.

മാന്യനായ ഒരു ഭരണാധികാരിക്കു യോജിക്കാത്ത വിധത്തിൽ കള്ളവും കാപട്യവും കൊണ്ട് ജനങ്ങളെ കബളിപ്പിക്കാം, പേടിപ്പിച്ച് ജനങ്ങളെ ഭരിക്കാം എന്നൊക്കെയുള്ള യാഥാസ്ഥിതിക മനോഭാവത്തിന് എതിരേയുള്ള ചുട്ട മറുപടിയായിരുന്നു ഴിസ്കാർഡിന് കിട്ടിയത്. ഇന്ധനക്ഷാമവും അന്തർദ്ദേശീയ സാമ്പത്തികക്ഷയവും പറഞ്ഞ്, ബഹുരാഷ്ട്രക്കമ്പനികൾക്കു ദല്ലാൾ ചമഞ്ഞ് സ്വന്തം കീശ വീർപ്പിക്കുന്ന കള്ള ഭരണവർഗ്ഗത്തിനു കിട്ടിയ താക്കീതുകൂടിയാണ് ഫ്രാൻസിൻെറ പുതിയ രാഷ്ട്രീയാന്തരീക്ഷം തെളിയിക്കുന്നത്. സിനിമാനടന്മാരെപ്പോലെ, അഥവാ സിനിമാനടന്മാരായിത്തന്നെ, ചമഞ്ഞൊരുങ്ങി ടെലിവിഷൻ സ്ക്രീനിൽ നായകൻ കളിച്ച് സാധാരണക്കാരെ കബളിപ്പിക്കാമെന്ന കപടരാഷ്ട്രീയക്കാരൻെറ ധാരണ ഇവിടെ നിരസിക്കപ്പെട്ടിരിക്കുന്നു.

നാം ജീവിക്കുന്ന നൂററാണ്ടിലെ ഒരു ചരിത്രസംഭവമാണിത്. അന്താരാഷ്ട്രാടിസ്ഥാനത്തിൽ ഫ്രാൻസിൽ ഇടതുപക്ഷത്തിൻെറ ഈ വിജയം ചില തിരുത്തിക്കുറിക്കലുകൾക്ക് കാരണമായേക്കാം. മിത്തെറാങ്ങിന് സുഗമമായി ഭരിക്കണമെങ്കിൽ ഇവിടത്തെ ഇരുപതു ശതമാനത്തോളം വരുന്ന കമ്മ്യൂണിസ്ററുകാരുടെ പിൻതുണ അത്യന്താപേക്ഷിതമാണ്. അവരെക്കൂടാതെ ഭരിക്കണമെങ്കിൽ നാളിതുവരെ വലതുപക്ഷത്തു നിന്നിരുന്ന ഗ്വാളിസ്ററുകളുടെ പിൻതുണ നേടേണ്ടിവരും. അങ്ങനെ ചെയ്താൽ സോഷ്യലിസ്ററുകാരുടെ കൂട്ടുകെട്ടും ആദ്യത്തെ നാറുന്ന പരാജയവുമായിരിക്കും അത്. ആകയാൽ കമ്മ്യൂണിസ്ററുകളെ അകററിനിറുത്തുക ചിന്ത്യമേ അല്ലാ. കമ്മ്യൂണിസ്ററുകളെ ഭരണത്തിൽ ഉൾപ്പെടുത്തുകയെന്നത് പശ്ചിമ യൂറോപ്പിൽ അമേരിക്കക്കാരുടെ 'വല്യേട്ടൻ' കളിക്ക് വിലങ്ങാകും. അററ്ലാൻറിക് സന്ധിക്ക് ഇടഞ്ഞിൽ ഉണ്ടാക്കാൻ പോകുന്ന കാര്യമാണത്. ഇന്ന് പശ്ചിമ യൂറോപ്പ്, അമേരിക്കയുടെ വല്യേട്ടൻ കളിയിൽ മടുത്തുവരുന്ന കാലമാണ്. (അടുത്തുതന്നെ പശ്ചിമജർമ്മനിയിൽ ഹെൽമുത് ഷ്മിത് നേരിടാൻ പോകുന്ന വൈഷമ്യങ്ങൾ വല്യേട്ടൻ കളിയുമായി ബന്ധപ്പെട്ടതാണല്ലോ). കിഴക്കോട്ടു നോക്കുമ്പോൾ സോവിയററ് യൂണിയൻ പശ്ചിമയൂറോപ്പിനെ കാണേണ്ട രീതി മാററേണ്ടതായി വരും. ഫ്രാൻസ് കമ്മ്യൂണിസ്ററുകൾ ചേർന്ന് ഭരിക്കുന്ന രാജ്യമായി മാറുമ്പോൾ, ലോകത്തെ ഭാഗിച്ചു ഭരിക്കുക, ആയുധബലം, പട്ടാളനയം, കച്ചവടബന്ധങ്ങൾ (യാൾട്ട) ഒക്കെ പുതിയ രീതിയിൽ മാററിയെഴുതേണ്ടി വരും. ജന്മശത്രുക്കളായി കണക്കാക്കപ്പെടുന്ന കമ്മ്യൂണിസ്ററുകൾ ചേർന്ന് ഭരിക്കുന്ന ഫ്രാൻസിനെ എങ്ങനെ നേരിടേണ്ടിവരും എന്ന് ജർമ്മനിക്ക് ചിന്തിക്കേണ്ടിവരും. ഇററലിയും ആസ്ട്രിയയും സ്പെയിനുമൊക്കെ ഫ്രാൻസിൻെറ പുതിയ മാററത്തെ സ്വാഗതം ചെയ്യുന്നവരാണ്. വടക്കാണെങ്കിൽ ഹോളണ്ട്, ഡെന്മാർക്ക്, സ്വീഡൻ, നോർവെ തുടങ്ങിയ രാജ്യങ്ങളിൽ സോഷ്യലിസ്ററുകളല്ലെങ്കിൽ, അടുത്ത സോഷ്യൽഡെമോക്രാററുകളാണ് ഭരിക്കുന്നത്. മിത്തെറാങ്ങിൻെറ സോഷ്യലിസ്ററുപാർട്ടി, ക്യാപ്പിററലിസ്ററു സാമ്പത്തികസമ്പ്രദായത്തിൽനിന്നും ഫ്രാൻസിനെ മോചിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടെയാണ് കഴിഞ്ഞ അരനൂററാണ്ടോളമായി പൊരുതുന്നത്.

മൂന്നാംലോകത്തെ ബഹുരാഷ്ട്ര കമ്പനികളുടെ ചന്തയായി മാററുന്നതിനെതിരാണ് സോഷ്യലിസ്ററുകൾ. മാനുഷികമായ ഒരു സമീപനം അവർ ആഗ്രഹിക്കുന്നു, മൂന്നാംലോകത്തെ സംബന്ധിച്ചിടത്തോളം, എന്നു പറയുന്നു. മിത്തെറാങ്ങ് തിരഞ്ഞെടുപ്പു മത്സരത്തിൽ ഓടിനടക്കുമ്പോൾ, എൽ സാൽവഡോറിലെയും ഉഗാണ്ടയിലെയും ബോട്ടു പീപ്പിൾസിൻേറയും പ്രശ്നങ്ങളുമായി ഓടിനടക്കുകയായിരുന്നു മിത്തെറാങ്ങിൻെറ ഭാര്യ.

പരിചയത്തിൽപ്പെട്ട ഒരു വിധവയായ വീട്ടമ്മ പറഞ്ഞത്, തൻെറ ഭർത്താവിൻെറ നീണ്ടകാല ആഗ്രഹം ഇവിടൊരു ഇടതുപക്ഷ സർക്കാർ നിലവിൽവന്നുകാണണമെന്നായിരുന്നു. അതുകൊണ്ട് അവർ മിത്തെറാങ്ങിന് വോട്ടുചെയ്തു.

പതിനൊന്നാം തീയതി രാവിലെ 'മണലിൻെറ' പ്രശ്നം പ്രമാണിച്ച് കൾച്ചറൽ മിനിസ്ട്രിവരെ പോകേണ്ടിവന്നു. പോയവഴിക്ക് ശ്രദ്ധിച്ചു: ഐഫൽ ടവർ അവിടെത്തന്നെയുണ്ട്; സെയ്ൻ നദിയിൽ ഒഴുക്കു നിന്നിട്ടുമില്ല.



ഫ്രാൻസിൻെറ പുതിയ
പ്രസിഡൻറ്
ഫ്രാൻസ്വാ മിത്തെറാങ്ങ്





ലോസ് ഏഞ്ചലസിനടുത്തുള്ള ലാ വെർനേ കോളേജ്
ഈ കൂടാരത്തിലാണ് പ്രവർത്തിക്കുന്നത്

# കൂടാരങ്ങൾ പുതിയ ഫാഷൻ

അമേരിക്കൻ ജീവിതത്തിൻെറ വീർപ്പുമുട്ടലുകളായി ഉയർന്നുവന്നിരുന്ന അംബരചുംബികൾക്ക് ഇനി പ്രിയമില്ല. അംബരചുംബികളിൽനിന്ന് അമേരിക്ക ഇതാ, പഴയ കൂടാരങ്ങൾക്കുള്ളിലേക്കു മടങ്ങിത്തുടങ്ങിയിരിക്കുന്നു. ലളിതസുന്ദരങ്ങളും വിഭ്രമജനകമാംവിധം ഉജ്ജ്വലങ്ങളുമായ കൂടാരങ്ങളിലാണ് അമേരിക്കക്കാർക്ക് ഇപ്പോൾ താല്പര്യം. ആധുനികവാസ്തുശില്പവൈദഗ്ദ്ധ്യത്തിൻെറ മികവുകളൊക്കെ ഇണക്കിച്ചേർത്ത ഈ കൂടാരങ്ങൾ കെട്ടിടനിർമ്മാണത്തിലെ സാമ്പത്തികഭാരങ്ങളും സാങ്കേതിക ജടിലതകളും ഊഹാതീതമായവിധത്തിൽ ലളിതമാക്കിയിരിക്കുന്നു. സർക്കസ് കൂടാരങ്ങളും പട്ടാളടെൻറുകളും ജിപ്സി കൂടാരങ്ങളുമൊക്കെ വെറും ക്യാൻവാസ്കൊണ്ടും കയറുകൊണ്ടും വലിച്ചുകെട്ടുന്ന താൽകാലിക വാസകേന്ദ്രങ്ങളാണെങ്കിൽ, ഈ പുതിയ കൂടാരങ്ങളാകട്ടെ, കയറിനുപകരം സ്ററീൽ കേബിൾ ഉപയോഗിച്ചും ക്യാൻവാസിനു പകരം ഫൈബർഗ്ലാസ് ഉപയോഗിച്ചും നിർമ്മിക്കുന്ന സ്ഥിരവാസകേന്ദ്രങ്ങളാണ്. ഈ കൂടാരങ്ങളുടെ കനത്ത ചുവരുകൾക്കും മേൽപ്പുരകൾക്കുമുള്ളിൽ ഡിപ്പാർട്ടുമെൻറ് സ്റ്റോറുകളും എയർലൈൻസ് ടെർമിനലുകളും പള്ളികളും പ്രദർശനഹാളുകളും ഒക്കെ പ്രവർത്തിക്കുന്നു. അമേരിക്കൻ വാസ്തുശില്പിയും കൂടാരകെട്ടിടനിർമ്മിതിയിൽ വിദഗ്ദ്ധനുമായ ഹോർസ്റ്റ് ബെർജറുടെ അഭിപ്രായത്തിൽ പഴയ വാസ്തുശാസ്ത്രത്തിൻെറ ഈ രംഗപ്രവേശം 1851-ൽ ലണ്ടനിലെ ഗ്രേററ് എക്സിബിഷനിൽ വികസിച്ചുവന്ന ക്രിസ്റ്റൽ പാലസ്സിനെ ഓർമ്മിപ്പിക്കുംവിധം പ്രാധാന്യമുള്ളതാണ്. അന്നത്തെ ആ ലണ്ടൻ എക്സിബിഷനായിരുന്നു കെട്ടിടനിർമ്മാണവിദഗ്ധരെ ഗ്ലാസ്സിലേക്കും സ്റ്റീലിലേക്കും ശ്രദ്ധതിരിക്കാൻ സഹായിച്ചതും ആധുനിക അംബരചുംബികൾക്ക് അടിസ്ഥാനമിട്ടതും.

ബഹുനിലകൾ പണിയാൻ കഴിയില്ലെന്നതാണ് കൂടാരത്തിൻെറ ഒരു പരിമിതി. എന്നാൽ ഒരു ഉയർന്ന ടെൻറിനുള്ളിൽ പല തട്ടുകൾ സൃഷ്ടിക്കാൻ കഴിയും. എക്സിബിഷൻ ഹാളും ഷോപ്പിംഗ് സെൻററും റസ്റ്റാറൻറ് കോംപ്ലക്സും ഒക്കെയുള്ള അത്തരമൊരു ആർക്കിടെക്ചറൽ ത്രില്ലാണ് ഫ്ളോറിഡായിൽ പണിയിച്ചിട്ടുള്ള കൂടാരം. ഒരു സാധാരണ ബഹുനിലക്കെട്ടിടം ഈ സ്ഥാനത്തു നിർമ്മിച്ചാൽ കൂടാരത്തെക്കാൾ ഇരുപത്തിയഞ്ചു ശതമാനം നിർമ്മാണച്ചെലവ് ഉണ്ടാകുമായിരുന്നത്രെ.

ഈ കൂടാരക്കെട്ടിടങ്ങളുടെ ഏററവും പ്രധാനപ്പെട്ട ഘടകം ഫൈബർ ഗ്ലാസ്സാണ്. വിവിധ സംയോജനങ്ങളിലൂടെ ഫൈബർ ഗ്ലാസ് മേൽത്തട്ടായും ചുവരുകളായും ഉപയോഗിക്കപ്പെടുന്നു. പ്രകാശംകടത്തിവിടുന്ന സുഷിരങ്ങൾ അതിമനോഹരമായി ഫൈബർ ചുവരുകളിൽ ഒട്ടിച്ചുചേർത്തിരിക്കും. പ്രകാശത്തെ അതിസൂക്ഷ്മമായി വിന്യസിപ്പിക്കാനുള്ള സംവിധാനവും കൂടാരങ്ങൾക്കുള്ളിൽ സജ്ജമാക്കിയിരിക്കും. സ്റ്റീൽ കേബിളുകൾ കൂടാരത്തെ ഉലയാതെ വലിച്ചുനിറുത്താൻ ഉപകരിക്കുന്നു.

എണ്ണപ്പണത്തിൻെറ നാട്ടിലേക്കും കൂടാരങ്ങൾ കടന്നുചെന്നുകഴിഞ്ഞു. സൗദി അറേബ്യയിലെ ജിദ്ദാ എയർപോർട്ടിൽ ഒരു ആധുനിക കൂടാരം ഉയർന്നുവരുന്നു. ഈ കൂടാരത്തിൻെറ നിർമ്മാണം അവസാനഘട്ടത്തിലാണ്. മെക്കയിൽനിന്ന് മുപ്പതു മൈൽ അകലെയുള്ള ഈ എയർപോർട്ടിലാണ്, ലോകത്തിൻെറ വിവിധഭാഗങ്ങളിൽനിന്നും വർഷംതോറും ആയിരക്കണക്കിനു മതവിശ്വാസികൾ തീർത്ഥാടനത്തിനായി വന്നിറങ്ങുവാൻ പോകുന്നത്. 1981-ലെ ഹജ്ജ് തീർത്ഥാടനത്തിന് ഈ കൂടാരം തുറന്നുകൊടുക്കുമത്രേ. 'ഹജ്ജ് എയർ ടെർമിനൽ' എന്ന പേരിട്ടിരിക്കുന്ന 143 അടി ഉയരമുള്ള ഈ കൂടാരം നൂററിഅഞ്ച് ഏക്കറുകളിലായി പരന്നുകിടക്കുന്നു. ലോകത്തെ ഏററവും വലിയ ഈ കൂടാരം ഏററവും മനോഹരവുമാണ്.

ശൈത്യത്തെക്കാൾ ഉഷ്ണകാലാവസ്ഥ പ്രദേശങ്ങളാണ് കൂടാരങ്ങൾക്കു പററിയവ. തണുപ്പുകാലത്ത് ഉൾച്ചൂടിനെ നിയന്ത്രിച്ചുനിറുത്താൻ ഫൈബർ ചുവരുകൾക്ക് കഴിയാതെപോകുന്നു. മറെറാരു പ്രശ്നം മഴക്കാലത്ത് മേൽപ്പുരമേൽ മഴത്തുള്ളികൾ സൃഷ്ടിക്കുന്ന ശബ്ദമാണ്. ഈ പ്രശ്നങ്ങൾ പരിഹരിക്കാൻ എൻജിനീയർമാർ ശ്രമിച്ചുകൊണ്ടിരിക്കുന്നു.

കൗമുദി ന്യൂസ് സർവീസ്

മലബാർ രാഷ്ട്രീയത്തിന് പുളകത്തോടെ ഓർമ്മിക്കാൻ കഴിയുന്ന ഒരു തലമുറയുടെ അവസാനത്തെ കണ്ണികളിലൊരാളാണ് മൊയ്തു മൗലവി.

കൗമുദി ന്യൂസ് സർവീസ്

ഈ നൂറ്റാണ്ടിന്റെ മുന്നാലെ നടന്നുവന്ന ഒരു പൊന്നാനിക്കാരന്റെ മുന്നിൽ ഞാനിരിക്കുകയായിരുന്നു. ഈ പൊന്നാനിക്കാരനെ മാറ്റിക്കൊണ്ട് കേരളത്തിന്റെ ചരിത്രകാരന് ഇരുപതാംനൂറ്റാണ്ടിന്റെ കഥയെഴുതാൻ കഴിയില്ല. ഈ നൂറ്റാണ്ട് ജനിക്കുന്നതിനു മുമ്പ് പൊന്നാനിയിലെ മാറഞ്ചേരിയിൽ ജനിച്ച മൊയ്തു മൗലവിക്ക് ഈ നൂറ്റാണ്ടിനേക്കാൾ പത്തുവയസ്സു പ്രായക്കൂടുതലുണ്ട്. മലബാർ കലാപവും ഖിലാഫത്തും നിസ്സഹകരണ പ്രസ്ഥാനവും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും തുടങ്ങി മലബാറിന്റെ ചരിത്രത്തിന് വഴിത്തിരിവുകൾ നല്കിയ എത്രയോ മഹാസംഭവങ്ങൾക്ക് മുന്നിലൂടെ ഒരു ധന്യജേതനായി മൗലവിസാഹിബ് കടന്നുപോയി. മലബാറിനെ രോമാഞ്ചമണിയിച്ച, ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ നിർണ്ണായകനിമിഷങ്ങളിൽ, മൗലവിസാഹിബ് വെറുമൊരു ദൃക്സാക്ഷിയായിരുന്നില്ല. ആ സമരങ്ങളുടെ മുന്നണിയിൽ മൗലവി ഉണ്ടായിരുന്നു.

ആ മൗലവിക്കു മുന്നിലാണ് ഞാനിരിക്കുന്നത്. താടിയിലെ വെളുത്ത പഞ്ഞിക്കെട്ടിൽ ഉഴിഞ്ഞുകൊണ്ട് മൗലവി കട്ടിലിൽ ചാരിയിരുന്നു. കോഴിക്കോട്ട് 'അൽ അമീൻ' പത്രം ഓഫീസിനോടു ചേർന്നുള്ള ചെറിയ മുറിയിൽ, മുന്നിലൂടെ തിരക്കിട്ടു കടന്നുപോകുന്ന മനുഷ്യരെ നോക്കി ഒരിക്കലും മങ്ങാത്ത കൗതുകവുമായി മൗലവി ഇരിക്കുന്നു. എഴുന്നേറ്റു നടക്കണമെന്നുണ്ട്. ആളുകളെ കാണാനും സംസാരിക്കാനും ആഗ്രഹമുണ്ട്. പക്ഷേ, അദ്ദേഹം കാലത്തിന്റെ തടവുകാരനായിരിക്കുന്നു. എന്നാൽ, സാഹിബിന്റെ ആത്മശക്തിയെ തളർത്താൻ കാലത്തിനു കഴിഞ്ഞിട്ടില്ല. തൊണ്ണൂറ്റിയൊന്നു സംവത്സരങ്ങൾ പിന്നിട്ട അദ്ദേഹത്തിന്റെ കണ്ണുകളിൽ നോക്കി ഉറക്കെ സംസാരിച്ചു, കാലത്തിന്റെ ഏടുകൾ മറിച്ച് പഴയ കഥകൾ ചോദിച്ചു. തെളിമയാർന്ന ആ ഓർമ്മശക്തി നമ്മെ അമ്പരപ്പിക്കും.

മൗലവിക്കു മുന്നിലിരുന്ന് ഒരു നൂറ്റാണ്ടിന്റെ കഥ കേൾക്കാൻ എനിക്ക് ആഗ്രഹമുണ്ടായിരുന്നു. പക്ഷേ ഏറെ സംസാരിക്കുന്നത് അദ്ദേഹത്തിന്റെ ആരോഗ്യത്തിന് നന്നല്ലെന്ന് എനിക്കുതോന്നി. പുസ്തകങ്ങളും ഒരു കട്ടിലും കസാലയും മാത്രമുള്ള, ആഡംബരങ്ങൾ ഒന്നുമില്ലാത്ത, ആ ചെറിയ മുറിയിൽ ഏറെനേരം ഞാനിരുന്നു. ഇടയ്ക്കിടെ അല്പമുറക്കെ, ഞാൻ അദ്ദേഹത്തോടു ചില സംശയങ്ങൾ ചോദിച്ചു. ഉറക്കെ അദ്ദേഹം മറുപടി പറഞ്ഞു. ആ വാക്കുകളിൽ ഇടർച്ചയുണ്ടായിരുന്നില്ല. കനത്തുറച്ച ആ വാക്കുകളുടെ ആത്മശക്തി എന്നെ അദ്ഭുതപ്പെടുത്തി.

"മൗലവി, അങ്ങ് എങ്ങനെ ഒരു രാഷ്ട്രീയക്കാരനായി?" ഞാൻ മെല്ലെ ചോദിച്ചപ്പോഴും എന്റെ ശബ്ദം മൗലവിയുടെ കാതുകളിൽ എത്തിയില്ല. അദ്ദേഹം കൈയുയർത്തി എന്നെ അരികിലേക്കു പിടിച്ചിരുത്തി. ഞാൻ അദ്ദേഹത്തിന്റെ ചെവിക്കരികിലേക്ക് എന്റെ തല താഴ്ത്തി ചോദ്യം ആവർത്തിച്ചു. ഉറക്കെ, വളരെ ഉറക്കെ, അദ്ദേഹം ചോദിച്ചു: "ഞാനെങ്ങനെ രാഷ്ട്രീയക്കാരനായെന്ന് നിങ്ങൾക്കറിയണമെന്നോ?" ഞാൻ തലയാട്ടി. "നിങ്ങളെന്റെ ആത്മകഥ വായിച്ചോ...?" (മൗലവിയുടെ ആത്മകഥ അടുത്തകാലത്ത് പ്രസിദ്ധീകരിച്ചു). ഉവ്വെന്ന് ഞാൻ പറഞ്ഞു. "എല്ലാം അതിലില്ലേ, പിന്നെന്താ..." ഞാൻ മറുപടി പറയുന്നതിനു മുൻപ് അദ്ദേഹം എന്റെ ചോദ്യത്തിന് ഉത്തരം പറഞ്ഞുതുടങ്ങി. "ബ്രിട്ടീഷുകാരിൽനിന്നും എങ്ങനെ അധികാരം വീണ്ടെടുക്കണം എന്നതിനെപ്പറ്റി മഹാത്മാഗാന്ധിയും അബ്ദുൽകലാം ആസാദും മറ്റും ചിന്തിക്കുന്ന കാലം. ഒടുവിൽ 'തർക്കൽ മുവാലാത്' (നിസ്സഹകരണം) ആണ് വേണ്ടതെന്ന് മൗലാനാ ആസാദ് അഭിപ്രായപ്പെട്ടു. ഗാന്ധിജി അതിനോടു യോജിച്ചു. അങ്ങനെയാണ് നിസ്സഹകരണ പ്രസ്ഥാനം ഉടലെടുത്തത്. 500 മഹാപണ്ഡിതന്മാർ ഒപ്പുവച്ച ഒരു 'ഫത്വ' ഇതുസംബന്ധിച്ച് പ്രസിദ്ധപ്പെടുത്തപ്പെട്ടു. ഉറുദു ഭാഷയിലുള്ള ആ പുസ്തകം വായിക്കാൻ എന്റെ സ്നേഹിതന്മാർ പ്രേരിപ്പിച്ചു. ഞാൻ ആ പുസ്തകം വായിച്ചു. ആ സംഭവമാണ് സജീവരാഷ്ട്രീയത്തിലേക്കു കുതിച്ചു ചാടാൻ എന്നെ പ്രേരിപ്പിച്ചത്. അതിനുശേഷം ഞങ്ങൾ പൊന്നാനിയിൽ ഖിലാഫത്ത് യോഗം നടത്തി." ആത്മകഥയിൽ ഇതൊക്കെ മൗലവി സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ഞാൻ വേറൊരു സംശയം പ്രകടിപ്പിച്ചു. "അന്നു രാഷ്ട്രീയമെന്നുവച്ചാൽ സമരമാണ്. അടിയും വെടിയും ജയിലുമാണ് ആ സമരത്തിനുള്ള ശിക്ഷ. മൗലവിയെന്തേ ആ സമരത്തിന്റെ മാർഗ്ഗം തിരഞ്ഞെടുത്തു?" അദ്ദേഹം മറുപടിപറയുന്നതിനു മുൻപ് എന്റെ കൈവിരൽ പിടിച്ച് സ്വന്തംകൈമുട്ടിന്റെ മുകളിൽ അമർത്തി. കല്ലുപോലെ ഉറച്ച മാംസക്കട്ടി. മൗലവി ചിരിച്ചു: "ഇതായിരുന്നു ശിക്ഷ. എന്റെ ശരീരത്തെ അവർ അടിച്ചുപൊളിച്ചിട്ടുണ്ട്. ഇറച്ചിക്കഷണം ശരീരത്തിൽനിന്ന് അടർന്നു തെറിച്ചിട്ടുണ്ട്. അടിയും വെടിയും ജയിലുമെല്ലാം കിട്ടുമെന്ന് അറിഞ്ഞുകൊണ്ടു തന്നെയാണ് അന്ന് രാഷ്ട്രീയത്തിലേക്കു ചാടിയത്. അന്ന് ഞങ്ങൾക്ക്, ഞങ്ങടെ ജീവനെക്കാളും വലുത് ഈ രാജ്യത്തിന്റെ സ്വാതന്ത്ര്യമായിരുന്നു. അഭിമാനത്തോടെ ഞങ്ങൾ ബ്രിട്ടീഷുകാരന്റെ ലാത്തിയടിയേറ്റു..." മൗലവിയുടെ കണ്ണുകൾ അപ്പോൾ വികാരംകൊണ്ടു തുടുത്തു. മലബാർ കലാപകാലത്ത് ജയിലറയ്ക്കുള്ളിലെ പീഡനങ്ങളേറ്റ്, ആ നരകത്തിനുള്ളിൽ നിന്നുകൊണ്ട് ലഹള അന്വേഷണകമ്മിറ്റി അംഗമായ നാപ്പ്സായിപ്പിന്റെ മുഖത്തുനോക്കി ഗർജ്ജിച്ച ആ ധീരദേശാഭിമാനിയുടെ ചിത്രം എന്റെ മനസ്സിൽ തെളിഞ്ഞു. ലഹളയുടെ തെളിവുകൾ തേടിയെത്തിയ സായിപ്പ് മൗലവിയോടു ചോദിച്ചു: "നീ എന്തിനാണ് ഈ ഖിലാഫത്ത് പ്രസ്ഥാനത്തിൽ പങ്കെടുത്തത്? ബ്രിട്ടീഷ് ഗവണ്മെന്റ് മുസ്ലിങ്ങളോട് എത്ര നീതിപൂർവ്വമാണ് പെരുമാറുന്നത്! മക്കയിലെ ശരീഫ് ഞങ്ങളുടെ ഭാഗത്തല്ലേ? നിന്റെ ആ പ്രവൃത്തി തെറ്റാണ്. നിന്നെ ഇപ്പോൾ വിട്ടയച്ചാൽ നീ എന്തുചെയ്യും?"

"ബ്രിട്ടീഷുകാർ ഞങ്ങളുടെ പുണ്യസ്ഥലങ്ങൾ, മുമ്പുചെയ്ത വാഗ്ദാനമനുസരിച്ച് വിട്ടുതരികയുണ്ടായില്ല. അതുകൊണ്ടാണ് ഖിലാഫത്ത് പ്രസ്ഥാനത്തിൽ ഞാൻ പങ്കെടുത്തത്. ശരീഫ് ഹുസൈൻ മത്വിരോധിയാണ്. അയാൾ വധിക്കപ്പെടേണ്ടതാണ്."

"നീ അയാളെ വധിക്കുമോ?"

"തീർച്ചയായും! എനിക്കു കഴിവുണ്ടെങ്കിൽ വധിക്കുകതന്നെ ചെയ്യും. എന്നെ വിട്ടയച്ചാൽ ഇനിയും ഞാൻ എന്റെ മതത്തിന്റെ നന്മയ്ക്കായി പ്രവർത്തിക്കും."

1921-ൽ ഏറനാട്ടിലും വള്ളുവനാട്ടിലും പൊന്നാനിയിലും കോഴിക്കോട്ടും ലഹള പടർന്നുപിടിച്ചപ്പോൾ അക്രമരാഹിത്യത്തിന്റെ സന്ദേശവുമായി, മുഹമ്മദ് അബ്ദുറഹിമാനോടൊപ്പം ലഹളക്കാർക്കിടയിലേക്കുകടന്നുചെന്ന മൊയ്തു മൗലവി, ഇസ്ലാമിന്റെ ഉദാത്തമായ സ്നേഹത്തിന്റെ പ്രതീകമാണ്. ആർത്തലച്ചുവന്ന ലഹളക്കാരെ നോക്കി അക്രമം അരുതേ, നിങ്ങൾ പിന്തിരിയൂ എന്നു വിളിച്ചുപറഞ്ഞ ഈ മനുഷ്യസ്നേഹിയെ മലബാറിന് ഒരിക്കലും മറക്കാൻ കഴിയില്ല. മൗലവിയുടെ ഓർമ്മകളിൽ നിന്ന്, മലബാർ മാപ്പിളയുടെ ധീരോജ്ജ്വലമായ ആ സമരഗാഥയുടെ ഈരടികൾ അടർത്തിയെടുക്കാൻ എനിക്കു കൊതി തോന്നി. എത്രയെത്ര ദിനങ്ങൾ മുനിഞ്ഞിരുന്നാലെ മൗലവിക്ക് ആ ഗാഥ മുഴമിപ്പിക്കാൻ കഴിയുകയുള്ളൂവെന്നോർത്തപ്പോൾ ഞാൻ എന്റെ ആഗ്രഹത്തെ ഉള്ളിലൊതുക്കി. എങ്കിലും കലാപക്കാർക്കും പട്ടാളത്തിനും നടുവിൽനിന്ന മൗലവിയെ ഞാൻ കണ്ടു. മുഹമ്മദ് അബ്ദുറഹ്മാൻ സാഹിബിനോടൊപ്പം ഏറനാട്ടിലെ രോഷാകുലരായ ജനങ്ങളുടെ നടുവിൽ മൗലവി നില്ക്കുന്നു. കൈകളിൽ ആയുധങ്ങളുമായി തിരമാലകൾപോലെ മാപ്പിളമാർ ആർത്തലയ്ക്കുന്നു. വെള്ളക്കാരനോടു പകരം ചോദിക്കാൻ അവർ ഒരുങ്ങുകയാണ്. ആ ജനക്കൂട്ടത്തിന്റെ നടുവിൽ, ഒരു കാളവണ്ടിയുടെ മുകളിൽക്കയറി ഒരു ചെറുപ്പക്കാരൻ അഗ്നിപർവ്വതംപോലെ പൊട്ടിത്തെറിച്ചു: "എന്റെ പ്രിയസഹോദരങ്ങളേ! നിങ്ങൾ എന്താണ് ചെയ്യാൻപോകുന്നത്? വീരസ്വർഗ്ഗം പ്രാപിക്കാനുള്ള ധർമ്മയുദ്ധത്തിൽ പങ്കെടുക്കാൻ ഒരു മുസൽമാനായ എനിക്കാഗ്രഹമില്ലേ? പക്ഷേ, എന്തുകൊണ്ട് ഞാൻ അതിനൊരുങ്ങുന്നില്ല? നാം വീരസ്വർഗ്ഗം പ്രാപിക്കാൻ പോകുമ്പോൾ നമ്മുടെ അശരണരായ മാതാപിതാക്കളും സഹോദരിമാരും മറ്റും ശത്രുക്കളാൽ പരസ്യമായി അപമാനിക്കപ്പെടും. അവരെ ആ അപമാനത്തിനുവിട്ടുകൊണ്ട് നാം വീരസ്വർഗ്ഗം പ്രാപിച്ചാൽ നമ്മുടെ ആത്മാവിന് എന്തു സന്തോഷമാണുണ്ടാവുക?... അതുകൊണ്ട് എന്റെ പ്രിയ സഹോദരന്മാരെ, ആക്രമണത്തിൽനിന്നു നിങ്ങൾ പിന്തിരിയുക!" അതു മുഹമ്മദ് അബ്ദുറഹിമാന്റെ ശബ്ദമായിരുന്നു. ജനക്കൂട്ടം പ്രസംഗം കേട്ട് ശാന്തരായി. ജനങ്ങളെ സമാധാനപ്പെടുത്തുന്ന ചുമതല മൗലവിയെ ഏല്പിച്ച് അബ്ദുറഹിമാൻ, കെ. മാധവൻനായരെ കൂട്ടിക്കൊണ്ടുവരുവാൻ മഞ്ചേരിയിലേക്കു പോയി. 'മഗ്‌രിബ്' നമസ്കാരത്തിനു സമയമാകാറായി. ജനങ്ങൾ അസ്വസ്ഥരായി നിൽക്കുകയാണ്. പെട്ടെന്നു തെക്കുഭാഗത്തുനിന്ന് ഒരു തക്ബീർ ശബ്ദം മുഴങ്ങി. പട്ടാളച്ചിട്ടയിൽ അണിയണിയായി ഒരു ജനക്കൂട്ടം വരുന്നു. പിഞ്ചുപൈതങ്ങൾ മുതൽ പടുകിഴവന്മാർവരെ ആ ജനക്കൂട്ടത്തിലുണ്ട്. എല്ലാവരും ആയുധധാരികളാണ്. ആ രംഗം മൗലവി തന്റെ ആത്മകഥയിൽ രേഖപ്പെടുത്തിയിരിക്കുന്നു: "മിന്നിത്തിളങ്ങുന്ന കഠാരികളും വാളുകളും വടികളും കൈകളിലുണ്ട്. യാതൊരു വീണ്ടുവിചാരവുമില്ലാതെ ഭാവിഷ്യത്ഫലങ്ങളെപ്പറ്റി ചിന്തിക്കാതെ ക്ഷുഭിതരായിക്കൊണ്ടാണ് അവർ വരുന്നത്. ഞാൻ സ്വന്തം ജീവനെപ്പോലും വകവയ്ക്കാതെ വരുന്നതു വരട്ടെ എന്നു കരുതി അവരുടെ മുന്നിലേക്കു ചാടിവീണു. നമസ്കാരത്തിന്റെ സമയമായിരിക്കുന്നു. 'ജിഹാദി'നേക്കാൾ 'പോരിഷ'യുള്ളത് നിസ്കാരത്തിനാണല്ലോ. അതുകൊണ്ട് നിസ്കാരം കഴിഞ്ഞുപോകുന്നതാണല്ലോ നല്ലത്. ഇതു കേട്ടപ്പോൾ അവരിൽ ഭൂരിഭാഗം ആളുകളും അടുത്തുള്ള നിസ്കാരപ്പള്ളിയിലേക്കു തിരിച്ചു..." ഇതിനിടയിൽ അബ്ദുറഹിമാനും മാധവൻനായരും മൊയ്തീൻ കോയയും സ്ഥലത്തെത്തി. കിടിലം കൊള്ളിക്കുന്ന ആ പടയൊരുക്കത്തിന്റെ നടുവിൽ അവർ നിസ്സഹായരായി നിന്നില്ല. ജനങ്ങൾ അവരെ ചാരന്മാരാണെന്നു സംശയിച്ചു തുടങ്ങിയിരുന്നു. തക്ബീർ മുഴക്കങ്ങൾക്കിടയിൽ, എരിഞ്ഞുകത്തുന്ന അങ്ങാടിവെളിച്ചത്തിൽ, ഖഡ്ഗങ്ങളുടെ മരണച്ചിരിയെ നോക്കി അവർ സമാധാനത്തിനു കേണു. പാതവക്കത്തുള്ള മാളികമുകളിൽ കയറി മാധവൻനായർ ഹൃദയഭേദകമായി പ്രസംഗിച്ചു. മാധവൻനായരുടെ ആ വിലാപം കേട്ട് താൻ പൊട്ടിക്കരഞ്ഞുപോയതായി മൗലവി രേഖപ്പെടുത്തിയിരിക്കുന്നു. ആയുധങ്ങൾ ഉപേക്ഷിച്ചാൽ, ജനങ്ങളുടെ മുന്നിൽ നിന്നുകൊണ്ട് ബ്രിട്ടീഷുകാരന്റെ ആദ്യത്തെ വെടികൊള്ളുവാൻതയ്യാറാണെന്ന് അവർ പ്രഖ്യാപിച്ചു. പക്ഷേ, തക്ബീർ മുഴക്കങ്ങളിൽ

മൊയ്തു മൗലവി

ആ പ്രഖ്യാപനങ്ങൾ അലിഞ്ഞുപോയി. അന്നു് 1921 ആഗസ്റ്റ് 20-ാം തീയതിയായിരുന്നു. ഏറനാടും, വള്ളുവനാടും മാപ്പിള മലയാളത്തിന്റെ ചോരയിൽ ചുവന്നു.

ലഹളക്കാരെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ച മൗലവി അറസ്റ്റിലായി. നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുത്തുവെന്നതായിരുന്നു കുററം. രണ്ടരക്കൊല്ലക്കാലം കണ്ണൂർ, വെല്ലൂർ, ബെല്ലാരി, രാജമന്ദ്രി ജയിലറകൾക്കുള്ളിലെ നരകങ്ങളിൽ അദ്ദേഹം ജീവിച്ചു. ആ രണ്ടരവർഷക്കാലത്തെ ജയിൽ ജീവിതത്തിന്റെ കഥകൾ മനുഷ്യത്വമുള്ള ഏതു മനുഷ്യനേയും ഞെട്ടിപ്പിക്കുന്ന വിധത്തിൽ ഭയാനകമാണ്. ജയിലിൽനിന്നു് തിരിച്ചെത്തുമ്പോൾ സ്വാതന്ത്ര്യാഭിനിവേശം സിരകളിൽ പടർന്നുപിടിച്ചുകഴിഞ്ഞിരുന്നു. മലബാറിൽ ദേശീയപ്രസ്ഥാനം കടന്നുചെന്ന എല്ലാ സമരരംഗങ്ങളിലും മൗലവിയുണ്ടായിരുന്നു. ഒട്ടനവധി പ്രാവശ്യം സ്വാതന്ത്ര്യത്തിനുവേണ്ടി ജയിലറകൾക്കുള്ളിലേക്കു പോകേണ്ടിവന്നു. സ്വാതന്ത്ര്യസമരത്തിന്റെ ആ നിർണ്ണായക നിമിഷങ്ങളിലായിരുന്നു സർ സയ്യിദ് അഹമ്മദ്ഖാന്റെ വിഭജനവാദത്തിന്റെ വിത്തുകൾ പൊട്ടിമുളച്ചതു്. ഭാരത സ്വാതന്ത്ര്യസ്വപ്നങ്ങളിൽ വർഗ്ഗീയതയുടെ വിഷബീജങ്ങൾ കലർന്നു. വർഗ്ഗീയതയുടെ ഭീകരത ദേശീയ പ്രസ്ഥാനത്തിനുള്ളിൽ കരിനിഴലുകൾ വീഴ്ത്തിയപ്പോൾ, 'പാകിസ്ഥാനല്ലെങ്കിൽ ഖബർസ്ഥാൻ' എന്ന മുസ്ലിംലീഗിന്റെ അട്ടഹാസങ്ങളെ ചെറുത്തുനിൽക്കാൻ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനു് ഒരു പിടി കാവൽക്കാരുണ്ടായി. ആ ദേശീയമുസ്ലിം നേതാക്കളുടെ അണിയിൽ മൗലവി ഉറച്ചുനിന്നു. മലബാറിൽ, മുസ്‌ലിങ്ങളുടെ കോട്ടയ്ക്കുള്ളിൽ നിന്നുകൊണ്ടു്, മുഹമ്മദ് അബ്ദുറഹിമാനോടൊപ്പം അദ്ദേഹം ലീഗിന്റെ ദേശീയവിരുദ്ധപ്രവർത്തനങ്ങളെ തുറന്നുകാട്ടി. ലീഗിന്റെ വർഗ്ഗീയത മൗലവിക്കെതിരെ വാളോങ്ങി. ലീഗിന്റെ പ്രവർത്തനങ്ങൾ മൗലവിയുടെ ജീവൻ തന്നെ അപകടപ്പെടുത്തിയ എത്രയോ സന്ദർഭങ്ങളുണ്ടായി. ലീഗിനോടു സന്ധനോഭാവം കാട്ടുന്നതിനെ അദ്ദേഹം എതി

(ശേഷം 50-ാം പേജിൽ)

## ഡയറിക്കുറിപ്പുകൾ



ഡാർക്ക്റൂമിൽ ഫിലിം ഡെവലപ്പു ചെയ്യുന്ന പണിയാണെന്നാണ് ആദ്യം കരുതിയതു്. പക്ഷേ, കെ. എഫ്. ഡി. സി. യുടെ ചെയർമാനെന്നു പറഞ്ഞാൽ പോസ്റ്റൽ ഡെലിവറിപോലെ അത്ര എളുപ്പമുള്ള പണിയല്ല. എപ്പോഴും കാറിൽപോണം. ടി. എ. വാങ്ങണം. അറേൻഡു ചെയ്യുന്ന മീററിങ്ങെല്ലാം ന്യൂസ് റീലാക്കി സർക്കാരിനു കൊടുക്കണം. അതു പോയി കാണണം. എല്ലാററിനും ഞാനൊരാളു്. ഈ കാര്യങ്ങൾ വച്ചു് കലിംഗസ്സു് ഒരു നാടകം പോലുമെഴുതിക്കൊടുക്കാവുന്നതാണ്.

—കെ. ടി. മുഹമ്മദ്

# ബീഹാർ ഷരീഫിൽനിന്നു്.

## കവർസ്റ്റോറി

**പൊ**ടുന്നനെ സംഭവിച്ചുപോയ ഭയങ്കരമായ മനുഷ്യക്കുരുതികളുടെ ക്രൂരമായ ഓർമ്മയിൽ ബീഹാർ ഷരീഫ് ഞെട്ടിത്തരിച്ച് വിറങ്ങലിച്ചുകിടക്കുന്നു. മുറുകി വലിഞ്ഞുനിൽക്കുന്ന ഭീകരതയിൽ ആ പട്ടണം മൂർച്ഛിച്ച് ചലനമററു കിടക്കുന്നു.

പാററ്നയിൽ നിന്നുള്ള ദുരിതാശ്വാസ പ്രവർത്തകരുടെ ഒരു സംഘത്തോടൊപ്പം ബീഹാർ ഷരീഫിലേക്ക് കടക്കുമ്പോൾ, അവിടം കർഫ്യൂവിൻെറ പിടിയിലമർന്നിരിക്കുകയായിരുന്നു. മലയാളനടി അർദ്ധനഗ്നയായി ചുവരുകളിൽ മലർന്നുകിടന്ന് സ്വാഗതം ചെയ്യുന്നു. ആദ്യമേതന്നെ കണ്ണിൽത്തടഞ്ഞ് അലോസരപ്പെടുത്തിയത് അവിടവിടെ പതിച്ചിരുന്ന ഒരു മലയാളചിത്രത്തിൻെറ അശ്ലീലച്ചുവയുള്ള കൂററൻ പരസ്യങ്ങളായിരുന്നു.

ആളൊഴിഞ്ഞു വളഞ്ഞു നീണ്ടുകിടക്കുന്ന തെരുവുകളിൽ മൂകത ഉറഞ്ഞുകൂടി നിൽക്കുന്നു. നിരത്തിനിരുവശങ്ങളിലും ഇടതൂർന്നു നിരന്നുനിൽക്കുന്ന കടകമ്പോളങ്ങളെല്ലാം അടഞ്ഞുകിടക്കുന്നു. പട്ടണത്തിനുള്ളിലേക്കു കടക്കുംതോറും അന്തരീക്ഷത്തിനു സാന്ദ്രത കൂടിക്കൂടി വരികയായിരുന്നു. ശ്വാസംമുട്ടിക്കുന്നത്ര കനമുണ്ടായിരുന്നു, വായുവിനുപോലും.

തലങ്ങനേയും വിലങ്ങനേയും തെരുവുപട്ടികൾ ഒററയ്ക്കും തെററയ്ക്കും നിരത്തുകളിലൂടെ ഓടിനടക്കുന്നു. ചില കവലകളിൽ ഏതാനും സായുധപൊലീസുകാർ ഒത്തശ്രദ്ധരായി നിലയുറപ്പിച്ചിരുന്നു. സ്വന്തം മേൽവിലാസമെഴുതിയ കൂററൻ ബാനറുകൾ വലിച്ചുകെട്ടിയ കാറുകൾക്കു ചുററും കഴുകൻെറ കണ്ണുകളുമായി വട്ടമിട്ടുനിൽക്കുന്ന രാഷ്ട്രീയ നേതാക്കളേയും ചിലയിടങ്ങളിൽ കണ്ടു. അതേ, കർഫ്യൂ വേളയിൽ ബീഹാർ ഷരീഫിൽ തെരുവുനായ്ക്കളെയും പൊലീസുകാരെയും രാഷ്ട്രീയ നേതാക്കളെയും മാത്രമേ നിങ്ങൾക്കു കാണാനാവൂ. ഒരൊററ മനുഷ്യജീവിയേയും കണ്ടുകിട്ടാനാവില്ല.

പട്ടണത്തിൽ വ്രണപ്പാടുകളായി അവിടവിടെ പൊളിഞ്ഞുചിതറിക്കിടക്കുന്ന കടകളും വീടുകളും, വർഗ്ഗീയലഹള വരുത്തിവച്ച നാശനഷ്ടങ്ങൾ എത്ര കനപ്പെട്ടതെന്നതു് വിളിച്ചോതുന്നു. ലഹളയുടെ തീക്ഷ്ണത എത്രമാത്രമുണ്ടെന്നറിയാൻ അഭയാർത്ഥി ക്യാമ്പുകളിൽ ചെന്നാൽമതിയാവും. കടന്നാക്രമണങ്ങളുടെ ആഘാതത്തിൽ ചിതറിത്തെറിച്ചുപോയ മനസ്സ്വാസ്ഥ്യത്തിൻെറ ശകലങ്ങൾ പെറുക്കിക്കൂട്ടിയടുക്കാൻ പാടുപെടുന്ന ആ മനുഷ്യജീവികളുടെ യാതന അത്രപെട്ടെന്നൊന്നും തീരുമെന്നു തോന്നുന്നില്ല. കൈയൊടിഞ്ഞ, കാലൊടിഞ്ഞ, വെടിയേററു മുറിഞ്ഞ, കല്ലേറേററു ചതഞ്ഞ സ്ത്രീകളെയും കുട്ടികളെയും പുരുഷന്മാരെയും എത്രയെങ്കിലും അവിടെക്കാണാം. കത്തിയെരിയുന്ന സ്വന്തബന്ധങ്ങളെ നോക്കിനിന്ന് നെടുവീർപ്പിടാൻപോലും സാധിക്കാതെ ഉടുതുണിയോടെമാത്രം ജീവനുംകൊണ്ടോടിയെത്തിയവരാണ് അവരിൽ മിക്കവരും. ഭീതി പീളകെട്ടിമറയ്ക്കുന്ന കണ്ണുകളോടെ അവർ നിശ്ചേഷ്ടം അങ്ങനെയിരിക്കുന്നു. ദൈന്യത കിനിഞ്ഞുറഞ്ഞ മുഖഭാവത്തോടെ സ്ത്രീകളും കുട്ടികളും തളർന്നിരിക്കുന്നു. ചിലയിടങ്ങളിൽ സ്ത്രീകൾ നിറുത്താതെ വാവിട്ടു കരഞ്ഞുകൊണ്ടേയിരിക്കുന്നു. അകാലത്തിൽ ആൺതുണ നഷ്ടപ്പെട്ട യുവതികൾ, മക്കളെല്ലാം ചത്തൊടുങ്ങിയ ദുഃഖം പേറാനാവാത്ത അമ്മമാർ...ആ പട്ടിക നീണ്ടുപോകുന്നു. എത്രകാലം അവർക്കിങ്ങനെ നിലയ്ക്കാതെ കരഞ്ഞുകൊണ്ടിരിക്കാനാവും? കണ്ണീരു് വററുവോളം! എന്നാലും അവരുടെ ദുഃഖം തീരുകയില്ലല്ലോ.

ചണ്ടിപൊലീസ് സ്റ്റേഷൻ അതിർത്തിയിൽപ്പെട്ട രൂപസ്പൂർ ഗ്രാമത്തിൽനിന്ന് സ്വന്തമായതെല്ലാം ഇട്ടെറിഞ്ഞു് ഓടിയെത്തിയ ജമീലാ ഖാത്തൂൻ കണ്ണീരടക്കാൻ പാടുപെട്ടുകൊണ്ട് പറഞ്ഞ കദനകഥ കേൾക്കുക. അവരുടെ സഹോദരൻ ഹന്നമിയായുടെ കുടുംബം ഒന്നോടെ ചത്തൊടുങ്ങി. ഹന്നമിയായും അയാളുടെ ഭാര്യ സയ്റാ ഖാത്തൂനും മകൻ കയൂണും മകൾ സമീദാ ഖാത്തൂനും ഹന്നമിയായുടെ അമ്മാവൻ സദീഖ് മിയായും അയാളുടെ മരുമകൻ അന്നീസും ഹന്നാവിൻെറ പേരക്കിടാങ്ങളായ സയ്ബൂ (നാലു് വയസ്സ്)വും മുംതാസും (രണ്ടു് വയസ്സ്) പേയിളകിയ ആൾക്കൂട്ടം ഇരച്ചുവന്നപ്പോൾ, പ്രാണരക്ഷാർത്ഥം ഓടിച്ചെന്ന് അയല്ക്കാരനായ രാം നനൻസിംഗിൻെറ വീട്ടിൽ അഭയം തേടുകയാണുണ്ടായതു്. എന്നാൽ, ആർത്തിരമ്പിവന്ന ആൾക്കൂട്ടം ഒന്നില്ലാതെ ആ എട്ടുപേരെയും കൊന്ന് ആ കുടുംബത്തെയാകെ ഒടുക്കിക്കളഞ്ഞു. താനും തൻെറ മററു രണ്ടു സഹോദരന്മാരായ നസീർഷായും അൻവാറും, രാംജിസിംഗ് എന്ന നല്ല അയല്ക്കാരൻെറ വീട്ടിൽ സംരക്ഷണം തേടിയതിനാൽ തങ്ങളുടെ ജീവൻ രക്ഷപ്പെട്ടുവെന്ന് ജമീലാ ഖാത്തൂൻ കണ്ണീർ തുടച്ചുകൊണ്ടു പറഞ്ഞു. രക്ഷപ്പെട്ടതു് നിർഭാഗ്യമായിപ്പോയെന്നും കൂട്ടത്തോടെ ചത്തൊടുങ്ങുകയായിരുന്നു ഇതിലും ഭേദമെന്നും വാവിട്ടു കരഞ്ഞുകൊണ്ട് ആ സ്ത്രീ പറഞ്ഞു.

തൻെറ സഹോദരന്മാരായ അജ്മത്, മിസ്റ്റർ, ഭേക്കു, മുസ്ഹാർ എന്നിവരും കൊല്ലപ്പെട്ടെന്ന് രൂപസ്പൂരിൽനിന്നുതന്നെ വന്ന അംനാ ഖാത്തൂൻ എന്ന സ്ത്രീ പറഞ്ഞു. ഹരിജന മർദ്ദനത്തിന് കുപ്രസിദ്ധിനേടിയ ബെൽച്ചിയിൽനിന്ന് വെറും ഏഴ് കിലോമീററർ അകലെയാണ് രൂപസ്പൂർ. അവിടത്തെ ആക്രമണങ്ങൾക്കു നേതൃത്വം കൊടുത്ത ഗ്രാമമുഖ്യൻ പരസ്നാരായൺ സിംഗിനെ പോലീസ് അറസ്ററു ചെയ്തിട്ടുണ്ട്.

ഹെർണോത് എന്ന പട്ടണപ്രാന്തഗ്രാമത്തിൽനിന്നെത്തിയ മറിയാ എന്ന സ്ത്രീ പറഞ്ഞതു് നൂററമ്പതോളം ആളുകൾ വരുന്ന ഒരുകൂട്ടം ഗ്രാമമുഖ്യൻെറ നേതൃത്വത്തിൽവന്ന് തങ്ങളുടെ വീടുകൾ തീവച്ചു നശിപ്പിക്കുകയും കൈയിൽ കിട്ടിയവരെയൊക്കെ കൊടുവാൾകൊണ്ട് ശിരച്ഛേദം നടത്തുകയും ചെയ്തുവെന്നാണ്.

ഗൂൽനി ഗ്രാമത്തിൽനിന്നെത്തിയ എം. ഡി. സ്ലാഹുദ്ദീൻെറ വലത്തെ കൈയിൽ വെടിയേററ മുറിവ് മരുന്നുവച്ചുകെട്ടിയിരിക്കുന്നു. അയാളുടെ കൊച്ചു മകൻെറ നെററിയിലും സാരമായൊരു മുറിവുണ്ട്. മേയ് രണ്ടാംതീയതി ശനിയാഴ്ച രാവിലെ അഞ്ചുമണിയോടെ ആറായിരത്തോളംവരുന്ന ഒരു ജനക്കൂട്ടം ഗ്രാമത്തിലുള്ളവരുടെ വീടുകൾ വളഞ്ഞു് ആക്രമണമാരംഭിച്ചുവെന്നും ആൾക്കൂട്ടത്തിൽ തൻെറ അയൽക്കാരും ഗ്രാമത്തിന് പുറത്തുനിന്നു വന്നവരുമുണ്ടായിരുന്നുവെന്നും സലാഹുദ്ദീൻ പറയുന്നു. ആക്രമണവും ചെറുത്തുനില്പും രാത്രി ഏഴുമണിവരെ നീണ്ടുനിന്നുവത്രെ. ബോംബേറും വെടിയുണ്ടചീററലും കൊടുവാളോങ്ങലുമൊക്കെക്കൂടി ഒരു തുറന്ന യുദ്ധംതന്നെയായിരുന്നു. അവിടെ നടന്നതു് പതിമൂന്നു പേർ മരിച്ചുവത്രെ. സ്വന്തമായുള്ള ഒന്നര ഭീഗാ നിലത്തിൽ മലക്കറിക്കൃഷി നടത്തി, അതു വിററ് ഉപജീവനം നടത്തിപ്പോരുകയായിരുന്ന പൽവാൽപൂർ ഗ്രാമത്തിലെ നഥുൻ മിയായുടെ കിടപ്പാടം കത്തിയെരിഞ്ഞു ചാമ്പലായി. വിളവുകൾ കൊള്ളയടിക്കപ്പെട്ടു. ബീഹാറിലെ നളന്ദാ ജില്ലയുടെ ആസ്ഥാനമായ ബീഹാർ ഷരീഫ് തിരക്കേറിയ ഒരു പട്ടണമാണ്. മൊത്തം ജനസംഖ്യ 2.85 ലക്ഷമാണ്. ബീഹാർ എന്ന് ചുരുക്കപ്പേരിലറിയപ്പെടുന്ന ഈ പട്ടണത്തിൻെറ സമ്പദ് വ്യവസ്ഥയെ നിയന്ത്രിക്കുന്നതു് ന്യൂനപക്ഷസമുദായമാണ്. മുസ്ലീങ്ങൾ, കച്ചവടക്കാർ, പനങ്കള്ളചെത്തുകാർ എന്നിവരാണ് പട്ടണത്തിൽ തിങ്ങിപ്പാർക്കുന്നതു്. "ടർക്ക്, തേലി, താർ: യഹ് ഹൈ ബീഹാർ" എന്നത്രെ പഴഞ്ചൊല്ല്. പട്ടണത്തിൽ അറുപതു ശതമാനവും ഹിന്ദുക്കളാണ്. നാല്പതു ശതമാനം മുസ്ലീങ്ങളും. പട്ടണപ്രാന്തഗ്രാമങ്ങളിൽ മുസ്ലീങ്ങൾ വളരെ ന്യൂനപക്ഷമായേയുള്ളു. നാലുപാടും ഹിന്ദുക്കളാൽ പൊതിയപ്പെട്ട് ഏതാനും മുസ്ലീം കുടുംബങ്ങൾ—ഇതാണ് ഗ്രാമത്തിൻെറ ഘടന. മുസ്ലീങ്ങൾക്കിടയിൽത്തന്നെ ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം വളരെ വലുതാണ്. ഷേഖ്, സയ്യദ്,

> **കലാപബാധിതമായ ബീഹാർ ഷരീഫ് ഇന്ന് ശാന്തമാണ്. എല്ലാം നഷ്ടപ്പെട്ടവർ, അവർക്ക് ശരണം നൽകുന്ന അഭയാർത്ഥി ക്യാമ്പുകൾ. എല്ലാവരും എല്ലാം മറക്കാൻ ശ്രമിക്കുന്നു.**
>
> **കൗമുദി ന്യൂസ് സർവീസ്**

മല്ലിക്, പൈഠാൻ, സായ് (ഫക്കീർ) മുതലായ വിഭാഗങ്ങൾ സാമ്പത്തികമായി മുന്നോക്കം നിൽക്കുന്നവരാണ്. നേരെ മറിച്ച് സാമ്പത്തികവും സാമൂഹ്യവുമായി പിന്നോക്കം നിൽക്കുന്ന ഹൽക്കോർ, ധുനിയാ, ബക്കോ, ജൂലാഹാർ, മൊല്ലാ യാദവ്, അൻവാരി, ഗൂൽഗൂലിയ മുതലായ വിഭാഗങ്ങൾ മുസ്ലീങ്ങൾക്കിടയിലെ 'ഹരിജന'ങ്ങളാണ്. ബീഹാർ ഷരീഫിലെ ഹിന്ദുക്കളിൽ ഭൂരിഭാഗവും പിന്നോക്കസമുദായങ്ങളും ഹരിജനങ്ങളുമാണ്. യാദവ്, കഹാർ, തത്ത്വാ, തേലി, നയീ, നൊണിയാ, ബെൽദാർ, കമാർ, സൊനാർ തുടങ്ങിയവയാണ് പിന്നോക്കസമുദായക്കാർ. ദുസാദ്, രവിദാസ്, പാസി, ഡോം, ധോബി മുതലായവയാണ് പ്രധാനപ്പെട്ട ഹരിജന സമുദായങ്ങൾ.

ബീഹാർ ഷരീഫിലെ ഹിന്ദുക്കളും മുസ്ലിങ്ങളും മൈത്രിയിൽ കഴിഞ്ഞുപോരുകയായിരുന്നു. 1942-ലും 1946-ലും ഇവിടെ വർഗ്ഗീയലഹളകൾ പൊട്ടിപ്പുറപ്പെട്ടിട്ടുണ്ട്. അതിനുശേഷം ഇതേവരെ അതിവിടെ ആവർത്തിച്ചിട്ടില്ലായിരുന്നു. 1977-ൽ ഇതിനടുത്തു് മൊഗൾ കൂവാ എന്ന സ്ഥലത്തു് ചെറിയൊരു കശപിശയിൽ ഒരു ഹിന്ദുവിദ്യാർത്ഥി മരിച്ചിരുന്നു. പക്ഷേ, അതു് വർഗ്ഗീയതയുടെ നിറംകലരാതെ കെട്ടടങ്ങുകയാണുണ്ടായതു്. ബീഹാർ ഷരീഫിൽ വർഷങ്ങളായി നിലനിന്നുപോരുകയായിരുന്ന സാമുദായിക മൈത്രി ഇതാ ഇപ്പോൾ ഈ പൈശാചികമായ ലഹളയോടെ തല്ലിയുടയ്ക്കപ്പെട്ടിരിക്കുന്നു.

പാററ്നായിൽ നിന്ന് അറുപത്തിനാലു കിലോമീററർ തെക്കുകിഴക്കുമാറിക്കിടക്കുന്ന ബീഹാർ ഷരീഫ് ഒരു കാലത്തു് മുസ്ലീം ചക്രവർത്തിമാരുടെ തലസ്ഥാനമായിരുന്നു. പതിമൂന്നു മുതൽ പതിനാറുവരെ നൂററാണ്ടുകളിൽ അവിടം ഇസ്ലാമിക സംസ്കാരത്തിൻെറ ഒരു

ദുരിതാശ്വാസകേന്ദ്രത്തിലെ ഒരു ദൃശ്യം



സുപ്രധാന കേന്ദ്രമായിരുന്നു. പതിമ്മൂന്നാം നൂറ്റാണ്ടിൽ പണിത മാലിക്ക് ഇബ്രാഹിം ബായയുടെ ശവകുടീരവും പതിനാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മഖ്ദൂംഷാ ഷരിഫുദ്ദീൻ എന്ന വിശുദ്ധന്റെ ശവകുടീരവും ചരിത്ര സ്മാരകങ്ങളായി നിൽക്കുന്നു. മഖ്ദൂംഷാ ഷരീഫുദ്ദീന്റെ സ്മരണയെ നിലനിറുത്താനാണത്രെ ബീഹാർ ഷരീഫിന് ആ പേരു നൽകിയിരിക്കുന്നത്.

കലാപത്തിന്റെ തീപ്പൊരി ആദ്യം ചിതറിവീണത് പട്ടണത്തിന്റെ തെക്കേ അരികുപറ്റിക്കിടക്കുന്ന ഗഗൻദിവാൻ എന്ന സ്ഥലത്തുനിന്നായിരുന്നു. മുസ്ലീങ്ങൾ തിങ്ങിപ്പാർക്കുന്ന ഈ പ്രദേശത്ത് പത്തോളം യാദവകുടുംബങ്ങളേയുള്ളു, ഹിന്ദുക്കളായി. ഒരു കരിമ്പനയുടെ മൂട്ടിൽനിന്നാണത്രേ പ്രശ്നം മുളച്ചുപൊന്തിയത്. ചെത്തിയെടുത്ത പനങ്കള്ളുമായി മരമിറങ്ങിവന്ന ഒരു പാസിയുടെ കൈയിൽനിന്നും അതു വാങ്ങിക്കുടിച്ച രണ്ടു യുവാക്കൾ അതിനുള്ള വിലകൊടുക്കാൻ വിസമ്മതിച്ചുവത്രേ. വഴക്കായപ്പോൾ അടുത്തുനിന്നും ചിലർ അവിടെയെത്തി പാസിയുടെ പക്ഷംപിടിച്ചുവത്രേ. അവിടെ ഇരുകൂട്ടരും തമ്മിൽ ചെറിയൊരു സംഘട്ടനം നടന്നു. ഏപ്രിൽ മുപ്പതാം തീയതി ഉച്ചയ്ക്ക് മൂന്നു മണിയോടെ നടന്ന ഈ സംഭവമാണത്രേ കാട്ടുതീപോലെ പട്ടണമെമ്പാടും പ്രാന്തഗ്രാമങ്ങളിലും ലഹളയായി ആളിപ്പടർന്നത്.

കരിമ്പനമൂട്ടിലെ സംഭവം ലഹളയ്ക്കൊരു രാസത്വരകമായെന്നതു ശരിതന്നെ. പക്ഷേ, ആ സംഭവത്തിനു മാസങ്ങളായി ഗഗൻദിവാൻ പ്രദേശത്ത് നിലനിൽക്കുന്ന സാമുദായികസംഘർഷത്തിന്റെ പശ്ചാത്തലമുണ്ട്. ഇക്കഴിഞ്ഞ ജനുവരിയിൽ ഗഗൻദിവാനിലെ യാദവർ സ്വന്തമായൊരു അമ്പലം പണിഞ്ഞാലെന്തെന്ന ആലോചനയിലായി. തൽഫലമായി അവർ വയലിൻകരയിൽ റോഡരികുപറ്റി ഒരു ശിവലംഗം കൊണ്ടുവന്നു പ്രതിഷ്ഠിച്ചു. ഇതു ഗ്രാമത്തിലെ ഒരു വിഭാഗത്തെ ശുണ്ഠിപിടിപ്പിച്ചു. അവരുടെ കബരിസ്ഥാനി (ശവപ്പറമ്പ്)ലായിരുന്നുവത്രെ ആ അന്യമത ദൈവത്തിന്റെ ഇരുപ്പ്. അവർ കൂട്ടംകൂടി വന്ന് ശിവലിംഗത്തെ പിഴുത് ദൂരെ എറിഞ്ഞു. സ്വാഭാവികമായും യാദവരുടെ മതവികാരം വ്രണപ്പെട്ടു. അവർ എന്തും വരട്ടെയെന്നു കരുതി സംഘടിച്ച് ജനുവരി 25-ാം തീയതി രാവിലെ അതേ ശിവലിംഗത്തെ നേരത്തെ പ്രതിഷ്ഠിച്ച സ്ഥാനത്തുതന്നെ സിമന്റിട്ടുറപ്പിച്ചു നിറുത്തി. പരിതഃസ്ഥിതി വഷളായപ്പോൾ അവിടെ ബീഹാർ മിലിട്ടറി പൊലീസിന്റെ ഒരു ക്യാമ്പ് കാവൽ നിൽപ്പാരംഭിച്ചു. ഈശ്വരന് കാവൽനിൽക്കുക മാത്രമേ തങ്ങളുടെ ഡ്യൂട്ടിയിൽ പെടുന്നുള്ളുവെന്നതുകൊണ്ടാകണം, തൊട്ടടുത്ത് കരിമ്പനമൂട്ടിൽ മനുഷ്യർ തമ്മിൽ തലതല്ലിക്കീറിയപ്പോഴും, തുടർന്ന് കൺമുമ്പിൽ കൊള്ളയും കൊള്ളിവയ്പും കൂട്ടത്തല്ലും നടന്നപ്പോഴും ബീഹാർ മിലട്ടറി പൊലീസുകാർ അതെല്ലാം ഒരു ഹിന്ദി സിനിമ കാണുന്ന ലാഘവത്തോടെ വെറുതെ നോക്കിനില്ക്കമാത്രം ചെയ്തത്.

കരിമ്പനമൂട്ടിലെ സംഭവം നടക്കുന്നത് ഇക്കഴിഞ്ഞ ഏപ്രിൽ മുപ്പതാംതീയതി ഉച്ചയ്ക്ക് മൂന്നു മണിയോടെയായിരുന്നു. ഇതിനിടയ്ക്ക് യാദവരുടെ വക ഒരു ആട് മോഷണം പോയി. അതു ശത്രുക്കൾ കറിവച്ചു തിന്നതു തന്നെയെന്ന തീരുമാനത്തിൽ അവരെത്തുകയും ചെയ്തു. ഈ സംഭവങ്ങളെക്കുറിച്ച് കഷ്ടിച്ച് ഒരു ഫർലോങ് അകലെയുള്ള മുരാർപൂർ പൊലീസ്സ്റ്റേഷനിൽ യഥാസമയം വിവരമറിയിച്ചതാണത്രേ. പോലീസധികാരി അതു വേണ്ട ഗൗരവത്തോടെയെടുക്കാൻ മിനക്കെട്ടില്ല. ഇതിനിടെ ഗഗൻദിവാനിൽ ചേരിപ്പോര് ആരംഭിച്ചു കഴിഞ്ഞിരുന്നു. വൈകിട്ട് ആറുമണിയോടെ, കരിമ്പനമൂട്ടിൽവച്ച് നേരത്തെ കള്ളു തട്ടിപ്പറിച്ചു കുടിച്ച ചട്ടമ്പികളുടെ നേതൃത്വത്തിൽ ഒരുകൂട്ടം റൗഡികൾ യാദവന്മാരുടെ വീടുകൾ ആക്രമിച്ചു കൊള്ളയടിക്കുകയും ഗോതമ്പു കൂമ്പാരങ്ങൾക്ക് തീവയ്ക്കുകയും ചെയ്തുവത്രേ. ഇതറിയാത്ത താമസം, സമീപസ്ഥപ്രദേശങ്ങളിൽനിന്ന് ഒരു വലിയസംഘം യാദവരുടെ സഹായത്തിനെത്തി. അവർ മറ്റുള്ള പ്രദേശത്തേക്ക് ആക്രമിച്ചു കയറി. ഇതിനകം വല്ലവിധേനയും വന്നെത്തിയ ലോക്കൽ പൊലീസുകാർ ആകാശത്തേക്ക് വെടിവച്ച് ആൾക്കൂട്ടത്തെ തുരത്തിയോടിച്ചുപോലും. പക്ഷേ, അന്നുരാത്രി ഗഗൻദിവാന്റെ പരിസരത്തുവച്ച് രണ്ടു പേർ കൊല്ലപ്പെട്ടു. പിന്നങ്ങോട്ട് അക്രമം തുടൽപൊട്ടിച്ചു ചാടുകയാണുണ്ടായത്. ചെറുത്തുനില്ക്കാൻപോലുമുള്ള സന്നാഹമൊരുക്കുംമുമ്പുതന്നെ പൊടുന്നനെ സംഘടിതമായ ആക്രമണം വ്യാപകമായ തോതിൽ അഴിച്ചുവിടപ്പെട്ടു. ഏപ്രിൽ മുപ്പതാംതീയതി രാത്രിതന്നെ പട്ടണത്തിൽ 144 പ്രഖ്യാപിച്ചു.

എന്നിട്ടും പലയിടങ്ങളിലും ബോംബേറും തമ്മിൽത്തമ്മിൽ വെടിവയ്പും തുടർന്നുകൊണ്ടേയിരുന്നു.

മേയ് നാലാം തീയതി ഇന്ദിരാഗാന്ധി ബീഹാർ ഷരീഫിൽ മിന്നൽസന്ദർശനം നടത്തി. ഒപ്പം ബീഹാർ മുഖ്യമന്ത്രി ജഗന്നാഥ് മിശ്രയേയും കൂട്ടിക്കൊണ്ടു വന്നിരുന്നു. ബീഹാർ ഷരീഫിൽ എന്തു നടക്കുന്നുവെന്നത് ജഗന്നാഥ്മിശ്രയ്ക്കറിഞ്ഞുകൂടായിരുന്നു. അവിടെയെന്തൊക്കെ നടക്കുന്നുണ്ടെന്ന് അദ്ദേഹം ആദ്യമായറിയുന്നതുതന്നെ നേപ്പാളിനോടു തൊട്ടുകിടക്കുന്ന വാല്മീകിനഗർ എന്ന അതിർത്തിപ്പട്ടണത്തിൽ വച്ച് ഒരു സുഹൃത്ത് പത്രവാർത്ത വായിച്ചുകേൾപ്പിച്ചപ്പോൾ മാത്രമാണ്. എന്തായാലും അവിടംവരെ ഒന്നു പോയിക്കളയാമെന്നു കരുതി അദ്ദേഹം പാറ്റ്നയിലേക്കു പറന്നു. എന്നാൽ, ബീഹാർ ഷരീഫിൽ അത്ര ഗൗരവതരമായൊന്നും സംഭവിക്കുന്നില്ലെന്നും അതൊക്കെ വെറും സാധാരണ സംഭവങ്ങൾ മാത്രമാണെന്നും വേണ്ടപ്പെട്ട ഉദ്യോഗസ്ഥന്മാർ ഉറപ്പുകൊടുത്തത്രേ. അതുകേട്ട് മനസ്സമാധാനത്തോടെ മിശ്ര മൂന്നാംതീയതി സിവാനിൽ ഒരു ആശുപത്രിക്ക് തറക്കല്ലിടാൻ ധൃതിപ്പെട്ടു പറന്നുപോയി. അവിടെനിന്നും തിരികെയെത്തിയ അദ്ദേഹം വിദേശപര്യടനത്തിന് പോകാനിരുന്ന ശ്രീമതി ഗാന്ധിയെ ജനീവയിലേക്കു യാത്ര അയയ്ക്കാൻ നാലാം തീയതി ഡെൽഹിയിലേക്കു പറന്നു. ഇന്നേരമെല്ലാം ബീഹാർ ഷരീഫ് കത്തിയെരിഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. തന്റെ ഇന്റലിജൻസ് വിഭാഗത്തിലൂടെ വർഗ്ഗീയലഹളയുടെ ഗുരുതരാവസ്ഥ മനസ്സിലാക്കിക്കഴിഞ്ഞിരുന്ന ശ്രീമതി ഗാന്ധി ബീഹാർ ഷരീഫിലേക്ക് പാഞ്ഞെത്താൻ തിടുക്കംകൂട്ടി നില്ക്കുമ്പോഴാണ് നമ്മുടെ ബീഹാർ മുഖ്യമന്ത്രി 'കുളാ'യി അങ്ങോട്ടു കയറിച്ചെല്ലുന്നത്.

അക്രമികൾ തകർത്ത ഒരു കട





അദ്ദേഹത്തെയുംകൂട്ടി ശ്രീമതി ഗാന്ധി ഉടൻതന്നെ ബീഹാറിലേക്കു തിരിച്ചു. ശ്രീമതി ഗാന്ധി അവിടെക്കണ്ടത് ഹൃദയഭേദകമായ ദൃശ്യങ്ങളായിരുന്നു. ധൃതിയിൽ തട്ടിക്കൂട്ടിയ അഭയാർത്ഥി ക്യാമ്പിൽ കിടന്ന് ദുരിതമനുഭവിക്കുന്നവരെ ശ്രീമതി ഗാന്ധി നേരിൽക്കണ്ടു. വെട്ടിമുറിക്കപ്പെട്ട നിലയിലുള്ള നാല്പതു മനുഷ്യശരീരങ്ങൾ വാരി നിറച്ച ഒരു ട്രക്ക് ആശുപത്രിയുടെ പടിക്കൽ വച്ച് കണ്ട് പ്രധാനമന്ത്രി കണ്ണുപൊത്തിപ്പിടിച്ചുപോയത്രെ. അത്രയ്ക്കു ഭയങ്കരമായിരുന്നു ആ ദൃശ്യം. ഇതിനകം നിയന്ത്രണാധീനമായിക്കഴിഞ്ഞിരുന്ന ലഹളയെ തടയാൻ എന്തെങ്കിലും കാര്യമായ ശ്രമം നടക്കുന്നത് പ്രധാനമന്ത്രിയുടെ സന്ദർശനത്തിനുശേഷമാണ്. അതിനു മുമ്പുതന്നെ സംഭവിക്കരുതാത്തതൊക്കെ ധാരാളം സംഭവിച്ചുകഴിഞ്ഞിരുന്നു.

ഇതേവരെ മൊത്തം 49 പേർ കൊല്ലപ്പെട്ടിട്ടുണ്ടെന്നാണ് സർക്കാർ കണക്ക്. ഇതു പോസ്റ്റ്മോർട്ടം പരിശോധന കഴിഞ്ഞ ശവശരീരങ്ങളുടെ കാര്യം മാത്രമാണ്. 'അപ്രത്യക്ഷരായ' പലരെയും കണ്ടെത്താൻ പൊലീസിനു സാധിച്ചിട്ടില്ല. ഇക്കഴിഞ്ഞ മേയ് ഏഴാം തീയതി ഒരു കുളത്തിൽനിന്ന് ഒരു ചീഞ്ഞളിഞ്ഞ ശവശരീരം കണ്ടെടുത്തിട്ടുണ്ട്. എത്രപേർ കൊല്ലപ്പെട്ടിട്ടുണ്ടെന്ന് ആർക്കും ഒരു തിട്ടവുമില്ല. കുറഞ്ഞത് ഇരുനൂറിനും ഇരുനൂറ്റി അമ്പതിനുമിടയിൽ എണ്ണം വരുന്ന ആൾക്കാരെങ്കിലും മരിച്ചിട്ടുണ്ടാകണമെന്നാണ് പരക്കെ വിശ്വസിച്ചുപോരുന്നത്.

പതിനായിരക്കണക്കിന് ആളുകൾ സ്വന്തമായ വസ്തുവകകളെല്ലാം നഷ്ടപ്പെട്ട് അനാഥരായിത്തീർന്നിരിക്കുന്നു. മൊത്തം പതിനൊന്ന് അഭയാർത്ഥി ക്യാമ്പുകളിലായി 14,383 പേർ തങ്ങുന്നുണ്ടത്രേ. അതിൽ 5,228 പേർ പുരുഷന്മാരും 4,834 പേർ സ്ത്രീകളും 4, 321 പേർ കുട്ടികളുമാണത്രേ. ആറ് അഭയാർത്ഥി ക്യാമ്പുകൾ സർക്കാർ മേൽനോട്ടത്തിൽ നടക്കുന്നുണ്ട്. നളന്ദാ കോളേജിലെ അഭയാർത്ഥി ക്യാമ്പാണ് അതിൽ പ്രമുഖമായത്. കൂടാതെ ബെഡിദർഗാ, ഖാൻഖാഹ, അലിനഗർ, നൂർസരായ്, ചണ്ടി, സബൈത്ത് തുടങ്ങിയ സ്ഥലങ്ങളിലും അഭയാർത്ഥിക്യാമ്പുകളുണ്ട്. നളന്ദാകോളേജിലെ അഭയാർത്ഥി ക്യാമ്പിൽ തുംഗി, ഫത്തേഹെലി, ഗോർവാവാ ഗഞ്ച്‌വർ, ധന്തരാജ്ബീഹ, മഹദ്പൂർ, ഛബീലപൂർ, ഔരാബർത്തൽ, ബിഷ്ണുപൂർ, എർഹഡാ പെർ, ഹർഗാവാ തുടങ്ങിയ ഉൾനാടൻ ഗ്രാമങ്ങളിൽ നിന്നൊക്കെ വന്ന അഭയാർത്ഥികളുണ്ട്.

ബീഹാർ ഷരീഫ് പട്ടണം ഇപ്പോൾ ഏതാണ്ട് സാധാരണ ജീവിതത്തിലേക്ക് തിരിച്ചു വന്നിട്ടുണ്ടെന്നു പറയാം. പക്ഷേ, സമുദായങ്ങൾ അന്യോന്യം അവിശ്വസിക്കുകയും ഭയക്കുകയും ചെയ്യുന്നു. ആദ്യമൊക്കെ ക്രമസമാധാന നിലയുടെ നിയന്ത്രണം ലോക്കൽ പൊലീസിന്റെ കൈയിലൊതുങ്ങിയിരുന്നില്ല. അവരെ സഹായിക്കാനെത്തിയ ബീഹാർ മിലട്ടറിപൊലീസ് പക്ഷം ചേർന്ന് ന്യൂനപക്ഷസമുദായത്തെ ആക്രമിക്കുകയാണുണ്ടായതെന്ന് പരക്കെ പരാതി പറഞ്ഞുകേൾക്കുന്നു. അല്ലെങ്കിലും ഇക്കാര്യത്തിൽ കുപ്രസിദ്ധിയേറെ നേടിയിട്ടുള്ളവരാണല്ലോ അവർ. എവിടെത്തിരിഞ്ഞാലും ബീഹാർ മിലട്ടറി പൊലീസിന്റെ പക്ഷപാതിത്വത്തെക്കുറിച്ചുള്ള പരാതികളേ കേൾക്കാനുള്ളു. പിന്നീട്, സി. ആർ. പി. യും ബി. എസ്. എഫും രംഗത്തെത്തി ഏറെ പാടുപെട്ടതിനുശേഷമാണ്, പട്ടണത്തെ ഭയപ്പെടുത്തിയാണെങ്കിലും, തെല്ലൊന്നു ശാന്തമാക്കാൻ കഴിഞ്ഞത്.

ബീഹാർ ഷരീഫിൽ എല്ലാവരും ഒരുപോലെ സമ്മതിക്കുന്ന ഒരു വസ്തുതയുണ്ട്. ഭരണാധികാരികൾ വേണ്ട സമയത്ത് വേണ്ടതു ചെയ്തിരുന്നെങ്കിൽ ഈ മനുഷ്യക്കുരുതികൾ തടയാമായിരുന്നു. അഴിമതിയുടെ അളിഞ്ഞ നനവിൽ ക്ലാവുപിടിച്ചുപോയ അധികാരികളുടെ ഇന്ദ്രിയങ്ങളിൽ ഒന്നും ഏശുകില്ലായിരുന്നു. ബീഹാറിൽ ഏതു ഗുരുതരാവസ്ഥയെയും അവർ ലാഘവത്തോടെയെടുക്കുന്നു. അതുകൊണ്ടുതന്നെയാണ് ബീഹാർ ഷരീഫിൽ ഒരു കലാപം ഉരുണ്ടുകൂടിയത് അവരറിയാതിരുന്നത്. ലഹള വൻതോതിൽ പൊട്ടിപ്പുറപ്പെട്ടിട്ടും ആലസ്യം അവരെ തളർത്തിയിട്ടിരിക്കുകയായിരുന്നു. പൊലീസ്കോൺസ്റ്റബിൾ തൊട്ട് മന്ത്രിമാർവരെയുള്ള ഭരണയന്ത്രത്തിന്റെ ഭാഗങ്ങൾക്കൊക്കെ ബാധകമാണിത്. പ്രധാനമന്ത്രി വന്ന് തട്ടിയുണർത്തിയപ്പോൾമാത്രമാണ് അവർക്ക് പരിസരബോധംതന്നെയുണ്ടാകുന്നത്.

ബോംബു നിർമ്മാണം ബീഹാർ ഷരീഫിൽ വ്യാപകമായ തോതിൽ ഒരു കുടിൽ വ്യവസായമാണ്. ലഹളയ്ക്കു മുമ്പ് കുറെ മാസങ്ങളായി അവിടെ നടന്നുവരികയായിരുന്ന വൻതോതിലുള്ള ആയുധശേഖരണം പൊലീസിന് തടയാമായിരുന്നു. അവരതു ചെയ്തില്ല. ലഹളസമയത്ത് ഒരു വീട്ടിൽനിന്നുമാത്രമായിത്തന്നെ 15 ക്വിന്റൽ സ്ഫോടകവസ്തുക്കൾ പിടിച്ചെടുത്തു. ഇക്കഴിഞ്ഞ മേയ് പതിനൊന്നാംതീയതി നളന്ദാ ജില്ലയിലെ ഹിൽസാ സബ്ഡിവിഷനിൽപ്പെട്ട ജൈതിപൂർ ഗ്രാമത്തിൽ പതിനൊന്ന് ഭൂഗർഭതോക്കു ഫാക്ടറികൾ പൊലീസ് കണ്ടുപിടിച്ചു. ഒന്നരലക്ഷത്തോളം രൂപ വിലവരുന്നത്ര ആയുധങ്ങൾ അവിടെനിന്ന് പിടിച്ചെടുക്കുകയുമുണ്ടായി.

ജംഷഡ്പൂർ, മൊറാദാബാദ്, സാംഭാൽ, അലിഗർ, കാൺപൂർ, അലഹാബാദ്, ഹൈദരാബാദ്...ഇതാ, ഇപ്പോൾ ബീഹാർ ഷരീഫും. ഈ മനുഷ്യക്കുരുതി അവസാനിക്കുകയില്ലേ? സമുദായമൈത്രിക്കുവേണ്ടി വാതോരാതെ പ്രസംഗിച്ചു നടക്കുന്ന മാന്യന്മാരായ നമ്മുടെ സംസ്കാരത്തിനുമേൽ പുരണ്ട, ഒരിക്കലും മായാത്ത കളങ്കക്കറയായി ബീഹാർ ഷരീഫ് എന്നാളും പതിഞ്ഞുകിടക്കുകതന്നെ ചെയ്യും.

ബീഹാർ ഷരീഫിലെ പൊതുനിരത്ത്: ക്രമസമാധാനപരിപാലനത്തിന് കുതിരപ്പട്ടാളക്കാർ രംഗത്ത്



# കാട്ടുമാടം നാരായണൻ

**പ്രി**യപ്പെട്ട ഉണ്ണീ,

ഈയിടെ കോഴിക്കോട് മെഡിക്കൽ കോളേജിൽ നടന്ന ഒരു സംഭവത്തെപ്പററിയുള്ള പത്രവാർത്ത ശ്രദ്ധിച്ചുവോ? അവിടെ ഒരുദിനം കാലത്ത് പ്രഗല്ഭനായ ഒരു ഡോക്ടർ സാധാരണപോലെ തന്റെ ലിമോസൈനിൽ വന്നിറങ്ങുന്നു. ജൂനിയർ ഡോക്ടർമാർ, ആശുപത്രി ജീവനക്കാർ, രോഗികൾ, അവരുടെ കൂടെനില്പുകാർ (ബൈ-സ്റ്റാൻഡേഴ്സ്), അവരുടെ സഹായികൾ, വഴിയാത്രക്കാർ, സഞ്ചാരികൾ, സാധാരണ കാണികൾ—അങ്ങനെ ഏതാണ്ട് അഞ്ഞൂറോളം പേർ കൂടിയിട്ടുണ്ട്. കറുത്തപാന്റ്സും മുറിക്കയ്യൻ എപ്രണുമിട്ട ഡോക്ടർ സ്റ്റെത്തും ചുഴററി കാറിൽനിന്നിറങ്ങുന്നു. ചുററുപാടുള്ളവരെ ആരെയും ശ്രദ്ധിക്കാതെ ആശുപത്രിയിലേക്കുള്ള ചവിട്ടുപടിയിലേക്കു നടക്കുന്നു. പെട്ടെന്ന്, എവിടെനിന്നെന്നറിഞ്ഞുകൂടാ, പത്തിരുന്നൂറുപേർ മുദ്രാവാക്യം മുഴക്കിഅവിടെ ചാടിവീണ് ഡോക്ടർക്കു ചുററും നിരക്കുന്നു. ഈ ഘെരാവോ എന്തിനെന്നും ആരുടേതെന്നും ആലോചിക്കാനിടകിട്ടും മുമ്പ്, സംഘനേതാവ് ഒരു വലിയ പ്ലക്കാർഡ്മാല ഡോക്ടറുടെ കഴുത്തിലിടുന്നു. ‘രക്ഷിക്കണേ’ എന്ന ഭാവത്തിൽ അദ്ദേഹം ചുററുപാടും നോക്കിയോ എന്നറിഞ്ഞുകൂടാ. ആക്രമികളെ തടയാൻ ആരും വരുന്നില്ലെന്നു മനസ്സിലാക്കിയിട്ടാവാം, ഡോക്ടർ വഴങ്ങുന്നു. ചുററും നിൽക്കുന്നവർ പ്ലക്കാർഡ് വായിക്കുന്നു. “ഞാൻ അഴിമതിക്കാരനാണ്, എന്നെ ശിക്ഷിക്കൂ” എന്നു ചുകന്ന അക്ഷരത്തിൽ വലുതായി എഴുതിയിരിക്കുന്നു. സാംസ്കാരികവേദിയുടെ ബാനറിൻകീഴിൽ സംഘടിച്ച ആ സമരസംഘം, ഡോക്ടറെ ഘോഷയാത്രയായി മെഡിക്കൽ കോളേജിന്റെ പ്രധാന ഗേററിലെ നാൽക്കൂട്ടപ്പെരുവഴിയിലേക്കു നയിച്ച്, ട്രാഫിക് പൊലീസ് നിൽക്കാറുള്ള ‘ദ്വീപി’ൽ കയററി നിറുത്തുന്നു. സംഘനേതാവ് ഒപ്പമെത്തി കുററപത്രം വായിക്കുന്നു. ഡോക്ടറുടെ കഴുത്തിലെ പ്ലക്കാർഡ് കുററസമ്മതമായി ഉയർത്തിക്കാട്ടുന്നു. നേതാവ് ശിക്ഷപ്രഖ്യാപിക്കുന്നു—“മര്യാദക്കാരനായി ജീവിക്കാൻ ഒരവസരം തന്നുകൊണ്ട് വെറുതേ വിടുന്നു.”



ഇപ്പോൾ പല ദിക്കിലും പ്രദർശിപ്പിക്കാറുള്ള തെരുവുനാടകങ്ങളിലൊന്നായിരിക്കും ഇതെന്നു ചിലരെങ്കിലും വിശ്വസിക്കാൻ തുടങ്ങുമ്പോഴാണ് പൊലീസ് വാൻ ചീറിപ്പാഞ്ഞുവന്നത്. വാൻ കണ്ടതോടെ പ്രകടനക്കാർ ഓടാൻ തുടങ്ങി. പൊലീസുകാർ ഓടുന്നവരെയൊക്കെ അടിക്കാനും. കുറെ നിരപരാധികളായ കാണികൾക്കും കിട്ടി അടി. കോഴിക്കോട്ടെ ഉന്നതവിദ്യാലയങ്ങളിലെ വിദ്യാർത്ഥികളും മററും അടങ്ങുന്ന ഒരു വലിയ സംഘം സാംസ്കാരികവേദിക്കാരെ അറസ്ററുചെയ്യുകയും ചെയ്തു.

## നിയമപാലനം പൊലീസുകൃത്യമോ?

തുടർന്നു നാലഞ്ചുദിവസം പ്രതിഷേധങ്ങളെക്കൊണ്ട് സംസ്ഥാനമാകെ, ഇല്ലെങ്കിൽ വൻകിടപത്രങ്ങളുടെ കോളങ്ങളിലെങ്കിലും, അലയടിച്ചു. ജൂനിയർമാരും ഹൗസ്സർജൻസിക്കാരുമായ ഡോക്ടർമാർ ഈ പ്രകടനത്തെ പ്രോൽസാഹിപ്പിച്ചുവെന്ന അർത്ഥത്തിൽ വൻ ഡോക്ടർമാർ പ്രസ്താവനയിറക്കി. എതിർകക്ഷി പ്രതിഷേധിച്ചു. എല്ലാ പ്രൊഫഷണൽ ഉദ്യോഗസ്ഥസംഘടനകളും ആകാശം മുട്ടുമാറ് പ്രതിഷേധിച്ചു. നിയമം കൈയിലെടുക്കാൻ ആരെയും അനുവദിക്കില്ലെന്നു മന്ത്രി അസംബ്ലിയിൽ പറഞ്ഞു. സ്റ്റേററിലെ നിയമസമാധാനനിലയുടെ തകർച്ചയ്ക്ക് ഇനിയെന്തു് ഉദാഹരണമെന്നു പ്രതിപക്ഷക്കാർ ചോദിച്ചു. കേന്ദ്രം ഇടപെടേണ്ടിയിരിക്കുന്നുവെന്നുമുണ്ടായി അഭിപ്രായങ്ങൾ. ഈ ആപത്തിന്റെ മുള ഇപ്പോഴേ നുള്ളിയില്ലെങ്കിൽ ഇവിടെ സ്വൈരജീവിതം അസാദ്ധ്യമായിത്തീരുമെന്ന് ഒരു വൻകിട പത്രമെഴുതി. “എല്ലാം കഴിയുന്നതുവരെ പ്രേക്ഷകരായി” നിന്ന പൊലീസുകാരെയും അവരുടെ മന്ത്രിയെയും തല്ലാൻ ആരും മറന്നില്ല. നിയമസമാധാനപാലനം എന്നുവച്ചാൽ ഇന്ത്യൻ രാഷ്ട്രീയ നിഘണ്ടുവിൽ ഒരു “പൊലീസ് കൃത്യം” മാത്രമാണല്ലോ.

ഈ വാർത്ത നീയും വായിച്ചിരിക്കണമല്ലോ. ഹൃദയം തുറന്നു പറയുക; സത്യത്തിൽ എന്തു തോന്നി നിനക്ക്? ഉറുമ്പിന്റെ ഉമ്മാച്ചുവിനെപ്പോലെ “പഷ്ട് പഷ്ട്” എന്നു പറയാൻ തോന്നിയോ? അതോ, ഇപ്പോൾ നാടൊട്ടുക്കു നടക്കുന്നതെങ്കിലും, സ്വല്പം അസാധാരണത്വമുള്ള ഒരു ലാ ആൻഡ് ഓർഡർ പ്രശ്നമായിട്ടോ?

സത്യം പറയട്ടെ. ജനകീയകോടതിയിൽ വിചാരണചെയ്ത് ശിക്ഷിക്കപ്പെട്ട ഡോക്ടറിലെ ജോർജ് എന്ന വ്യക്തിയോട് എനിക്ക് അല്പം സഹാനുഭൂതിയൊക്കെ തോന്നിയെങ്കിലും, ഇന്നാട്ടിലെ അദ്ദേഹത്തിന്റെ സഹപ്രവർത്തകരായ ഡോക്ടർമാരും എൻജിനീയർമാരും മററ് ഉദ്യോഗസ്ഥന്മാരും കച്ചവടക്കാരും പൊതുപ്രവർത്തകരുമൊക്കെ ആ ചുവരെഴുത്തു വായിക്കാൻ ഒരുക്കമുണ്ടോ എന്നു ചോദിക്കാൻ തോന്നിപ്പോയി. കോഴിക്കോട്ടെ സംഭവം സാധാരണ നക്സലൈററ് ആക്രമണംപോലെയല്ല നടന്നത്. പത്തുപതിനഞ്ചു ദിവസമായി അവിടെ സാംസ്കാരികവേദിയുടെപേരിൽ നോട്ടീസുകളും വാൾപോസ്റ്ററുകളും പ്രത്യക്ഷപ്പെട്ടിരുന്നു. മെഡിക്കൽ കോളേജ് ആശുപത്രിയിലെ കൈക്കൂലിക്കാരും അഴിമതിക്കാരുമായ വൻകിടഡോക്ടർമാരെ ഞങ്ങൾ ഉടലോടെ പിടിച്ചുകെട്ടുമെന്ന് വേദി പരസ്യമായി പ്രഖ്യാപിച്ചിരുന്നു. പലരുടെയും പേർ എടുത്തുപറഞ്ഞു. അവർക്കൊക്കെ മര്യാദക്കാരാവാൻ അവസരവും കൊടുത്തു. പക്ഷേ, ആരും കൂട്ടാക്കിയില്ല. നോട്ടീസയച്ചവന്റെയും വാൾപോസ്റ്ററെഴുതിയവന്റെയും പേരറിഞ്ഞാൽ, സ്വന്തം ഗുണ്ടാകൾ വഴിയും പൊലീസ് വഴിയും മര്യാദ പഠിപ്പിച്ചുകളയാമെന്നു വീമ്പിളക്കിയ ഡോക്ടർമാരുമുണ്ടത്രെ അവിടെ. ഏതോ തലതിരിഞ്ഞ പീക്കിരിപ്പിള്ളേർ കൂക്കിവിളിച്ചാൽ ഞങ്ങൾക്കെന്തു് എന്ന ഭാവത്തിൽ ബിസിനസ് അഭംഗുരം തുടർന്നു. ഒരു മേജർ സർജറികേസുമായി കോഴിക്കോട്ടു മെഡിക്കൽ കോളേജിൽ ചെന്നാലത്തെ സ്ഥിതിയുടെ ഒരേകദേശരൂപം കൂടി ഗ്രഹിക്കുക. കോളേജിൽനിന്നു പന്ത്രണ്ടു നാഴിക ദൂരെ പട്ടണത്തിൽ താമസിക്കുന്ന ‘വിദഗ്ധ’നെ ചെന്നുകാണാൻ അമ്പതു്. ഓപ്പറേററുചെയ്യാൻ നിശ്ചയിച്ചാൽ, നിശ്ചിതതുകയ്ക്ക് ആശുപത്രിയിൽ കട്ടിലോ പേവാർഡോ അദ്ദേഹം തന്നെ ഏർപ്പാടാക്കിത്തരും. ഡ്യൂട്ടിയിലുള്ളവരും ഉണ്ടാവാൻ പോകുന്നവരുമായ ഒരു ബററാലിയനുണ്ട്. ആദ്യഗഡു കൊടുത്തേല്പിച്ച് ‘കൈയി’ലെടുക്കാൻ. ഇല്ലെങ്കിൽ പച്ചവെള്ളംപോലും കിട്ടുകയില്ല. ചിലപ്പോൾ ബൈ-സ്റ്റാൻഡറെ അകത്തു കയററിയില്ലെന്നും വരും. ഓപ്പറേഷന്റെ തലേദിവസം ഡോക്ടറെ വീണ്ടും കാണുക. നൂറുമുതൽ അഞ്ഞൂറുവരെ മുൻകൂട്ടി കക്ഷികളിൽനിന്നു വാങ്ങുന്നവരുണ്ടത്രെ. അവർക്ക് സഹായികളുണ്ട്. അവർക്കും അവരുടെ നിലവാരത്തിൽ. ബോധംകെടുത്തുന്ന ബോയിലർ അപ്പാരററസ് എന്ന യന്ത്രത്തിന്റെയും അതു കൈകാര്യം ചെയ്യുന്ന അനസ്തേഷ്യാവിദഗ്ധന്റെയും പ്രസാദം വാങ്ങണം. വേണ്ടപ്പെട്ടയിടങ്ങളിലൊക്കെ നേരെ ചൊവ്വേ ചെന്നു കണ്ടില്ലെങ്കിൽ ഈതർ, സർജിക്കൽ കോട്ടൺ എന്നിവ പോലും ആവശ്യത്തിനുണ്ടാവില്ല. പെത്തഡിൻ എന്നും എവിടെയും പുറംപണമില്ലെങ്കിൽ ബാലികേറാമലയാണ്. ഇതിനൊക്കെ പുറമെ, ഏതു രോഗി ഏതു ഡോക്ടറെ എത്രാമത്തെ തവണ കാണാൻ ചെന്നാലും ആദ്യം ചെയ്യേണ്ട ക്ലിനിക്കൽ പരീക്ഷണങ്ങൾക്ക് പലപ്പോഴും നമ്മുടെ മെഡിക്കൽ കോളേജുകളിൽ സൗകര്യം ‘കഷ്ടി’യാവും. പതിനഞ്ചുലക്ഷം രൂപ കൊടുത്തുവാങ്ങിയ എക്സ്റേ പ്ലാൻറ് പതിനഞ്ചു രൂപവിലയുള്ള വയറില്ലാത്തതുകൊണ്ട് പ്രവർത്തിക്കാത്ത അവസ്ഥ നമ്മുടെ ഗവണ്മെൻറ് ആശുപത്രികളിൽ സാധാരണയാണല്ലോ. പോരാത്തതിന് ഗവണ്മെൻറ് ആശുപത്രികളിലെ ടെസ്റ്റ് റിപ്പോർട്ടുകളിൽ വിശ്വാസമില്ലാത്തവരുമുണ്ടത്രെ, നമ്മുടെ വിദഗ്ധ ഡോക്ടർമാരിൽ. (അവർക്കൊക്കെ അവരുടേതായ ലാബ് ഉണ്ടത്രെ. കോടിക്കണക്കിനു രൂപയിറക്കി സജ്ജീകരിച്ച മെഡിക്കൽ കോളേജിലെ പാത്തോളജി വകുപ്പിൽ അവിടത്തെ ഡോക്ടർമാർക്കു വിശ്വാസമില്ലെന്ന്!) സംസ്കാരികവേദിക്കാർ ഡോക്ടർ ജോർജ്ജിനെ (മുഹമ്മദുണ്ണിയോ ചന്ദ്രശേഖരനോ ആയിരുന്നോട്ടെ) ‘തൂക്കി’യെടുത്തുകൊണ്ടുപോകുന്നതു് നോക്കിനിന്ന രോഗികളും അവരുടെ കൂടെനില്പുകാരും എന്തു വിചാരിച്ചിരിക്കുമെന്ന് നീ ആലോചിച്ചുനോക്കൂ.

## പാശ്ചാത്യനാടുകളിലെ സ്ഥിതി

കുറച്ചുമുമ്പ് ഇംഗ്ലണ്ടിൽനിന്നു വന്ന ഒരു പത്രവാർത്ത പെട്ടെന്ന് എന്റെ മനസ്സിലേക്കു വരുന്നു. തെക്കൻ ഇംഗ്ലണ്ടിലെ ഒരു കൗണ്ടിയിലാണ് സംഭവം. അവിടെ ഒരു വലിയ വ്യാപാരി അളവിലും തൂക്കത്തിലും കൃത്രിമം ചെയ്യുന്നുവെന്ന ആക്ഷേപം പൊന്തിവന്നിട്ട് കുറെയായി. ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാർ പലവട്ടം പരിശോധിച്ച് എല്ലാം ഭദ്രം എന്നു റിപ്പോർട്ടു ചെയ്തു. വ്യാപാരി പഴയ വ്യാപാരവും തുടർന്നു. കുറെ ചെറുപ്പക്കാർ രഹസ്യമായി സംഘടിച്ച്, വീട്ടമ്മമാരുമായി സഹകരിച്ച് ഒരു പദ്ധതി തയ്യാറാക്കി. തിരക്കുള്ള ഒരു ദിവസം ചെറുപ്പക്കാർ കടയിൽ ചെന്നു. വെറുതെയല്ല; അന്നു കാലത്തു് സർക്കാർ മുദ്രവച്ച തുലാസും കട്ടിയും മററ് അളവുപാത്രങ്ങളുമായി. സാധനം വാങ്ങി പുറത്തു വരുന്നവരുടെ പാക്കററ് തൂക്കിനോക്കി. അളന്നുനോക്കി. തുറന്നുനോക്കി. 10-20 ശതമാനം കുറവ്, എല്ലാററിലും. പരസ്യത്തിലും പാക്കററുകളിലും കാണിച്ചു കൊളിററി ചരക്കിനില്ല. ഇംഗ്ലണ്ടിലായതുകൊണ്ട് കച്ചവടക്കാരൻ ഗുണ്ടാകളെ ഇറക്കിയില്ല. നക്സലൈററ് എന്ന പേരിൽ പൊലീസ് വന്ന് ചെറുപ്പക്കാരെ അറസ്ററുചെയ്തുമില്ല. ഉദ്യോഗസ്ഥന്മാർ വന്ന് പീടിക സീൽ വച്ചു. കച്ചവടക്കാരന്റെ പേരിൽ കേസെടുത്തു. ഇപ്പോൾ ഇംഗ്ലണ്ടിൽ വിജയപ്രദമായി പ്രവർത്തിക്കുന്ന സോഷ്യൽ ആഡിററുകാരുടെ ആദ്യകാല വിജയങ്ങളിലൊന്നായിരുന്നു അതു്.



ഈ സംഭവം നടന്നതു് നമ്മുടെ തിരുവനന്തപുരത്തോ തൃശ്ശൂരോ കോഴിക്കോട്ടോ ആയിരുന്നുവെന്നു വയ്ക്കുക. എന്തായിരിക്കും സ്ഥിതി? ആദ്യം കടക്കാരന്റെ ഗുണ്ടാകളിൽ നിന്നുള്ള മർദ്ദനം. ഉടൻ പൊലീസ് ലാത്തിച്ചാർജ്. അറസ്റ്റ്. “കടക്കാരൻ കുററംചെയ്തുവെങ്കിൽ ശിക്ഷിക്കാൻ ഇവിടെ അതിനായുള്ള സ്ഥാപനങ്ങളുണ്ട്, ജനം നിയമം കൈയാളിക്കൂടാ” എന്നമട്ടിലായിരിക്കും ഇവിടത്തെ രാഷ്ട്രീയനേതാക്കന്മാരും പത്രങ്ങളും മന്ത്രിമാരും പറയുക. കോഴിക്കോട്ടെ സംഭവത്തെപ്പററി ഒരു ദേശീയപത്രം എഴുതിയല്ലോ: “ഡോക്ടർ ജോർജ് അഴിമതിക്കാരനാണെങ്കിൽ അതു കണ്ടുപിടിച്ച് അദ്ദേഹത്തെ ശിക്ഷിക്കാൻ ഇവിടെ സുസജ്ജമായ സംവിധാനമുണ്ട്. ആ അധികാരം ജനം കൈയാളുന്നതു് പൊറുപ്പിച്ചുകൂടാ.” വൈദ്യരെ, ഇവിടെ വാതം കുറുന്തോട്ടിക്കാണ് എന്നു തുറന്നുപറഞ്ഞതാണല്ലോ നമ്മുടെ ‘പൗരബോധ’ത്തെ ഞെട്ടിച്ചതു്.

**ജനകീയ സാംസ്കാരികവേദി നടത്തുന്ന പൊതുവിചാരണ നിയമസമാധാനത്തകർച്ചയുടെ ഫലമാണെന്നാണല്ലോ പലരും പറയുന്നത്. യഥാർത്ഥത്തിൽ വാതം കുറുന്തോട്ടിക്കല്ലേ?**

നക്സലൈററ് നേതാക്കന്മാരുമായി അടുത്ത വ്യക്തിബന്ധമുള്ള ഒരു സുഹൃത്ത് കുറച്ചുമുമ്പു പറഞ്ഞു: “അവർ (നക്സലൈററുകൾ) കേരളത്തിൽ തലയറപ്പുപ്രസ്ഥാനം വേണ്ടെന്നുവച്ചിരിക്കുന്നു. (അതിന്റെ അടിസ്ഥാനപരമായ കാരണം മറെറാരു ലേഖനവിഷയമാണ്. അതു പിന്നീടൊരിക്കൽ നോക്കാം) പകരം, സമൂഹത്തിൽ പരക്കെ കടന്നുകൂടിയിട്ടുള്ള കൈക്കൂലിയും അഴിമതിയും നേരിട്ടു ബാധിക്കുന്ന അശരണരായ, അസംഘടിതരായ സാധാരണജനങ്ങളുടെ അനുഭാവവും സഹകരണവും ലഭിച്ചേക്കാവുന്ന പുതിയപുതിയ രംഗങ്ങളിൽ അവർ കൂടുതൽ ശ്രദ്ധിക്കാൻ പോകുന്നു.”

ഈ പറഞ്ഞതിൽ സത്യമുണ്ടെന്നതിന് ആദ്യത്തെ തെളിവ് കഴിഞ്ഞ ഫെബ്രുവരി ആദ്യം കണ്ണൂരിൽനിന്നു കിട്ടി. അവിടെ മുഖ്യമന്ത്രി നായനാർ ഉദ്ഘാടനംചെയ്ത അഖിലേന്ത്യാപ്രദർശനത്തിൽ ‘സ്കിൽഡ് ഗെയിം’ എന്ന ഓമനപ്പേരിൽ നടത്തുന്ന ചൂതാട്ടത്തിനെതിരെ സാംസ്കാരിക വേദി സമരം സംഘടിപ്പിച്ചു. വലിയ ലഹളയും തീവയ്പും കൊലപാതകത്തിനുംശേഷം വിജയിക്കയും ചെയ്തു. കണ്ണൂരിലും തലശ്ശേരിയിലും സ്കിൽഡ്ഗെയിം അനുവദിച്ചില്ല. ഈയിടെ ഉദ്ഘാടനംചെയ്ത തൃശ്ശൂരെ പൂരം പ്രദർശനത്തിലുമില്ല, സ്കിൽഡ് ഗെയിം.

## അഴിമതിയുടെ കാര്യം

തൃശ്ശൂർപ്രദർശനത്തിൽ സ്കിൽ ഗെയിംവേണ്ടെന്ന് അധികൃതരെക്കൊണ്ട് സമ്മതിപ്പിച്ചതിനെപ്പററി ഇന്നലെ ഒരു നക്സലൈററ് അനുഭാവിയുമായി ഞാൻ സംസാരിച്ചു. അതു് പണക്കാരുടെ ഏർപ്പാടല്ലേ മിസ്റ്റർ, അവർ പരസ്പരം മത്സരിച്ചു നശിച്ചോട്ടെ, അതിൽ നിങ്ങൾക്കെന്തു്, എന്നു ഞാൻ ചോദിച്ചപ്പോൾ, സുഹൃത്തു പറഞ്ഞു: “പ്രദർശനങ്ങളിൽ നടത്തപ്പെടുന്ന സൂചിയേറ്, തമ്പോല, ഡിസ്ക് തുടങ്ങിയ കളികളിൽ പങ്കെടുക്കുന്ന തൊണ്ണൂറു ശതമാനംപേരും, പെട്ടെന്നു കൈയിലുള്ള പത്തുരൂപ നൂറുരൂപയാക്കാൻ മോഹിക്കുന്ന സാധാരണക്കാരാണ്. ലക്ഷം, പത്തുലക്ഷമാക്കാൻ നോക്കുന്ന പണക്കാരനല്ല. സാങ്കേതികമായി പറഞ്ഞാൽ, അതിനു പോകരുതെന്ന് അവരെ പറഞ്ഞു മനസ്സിലാക്കുകയാണ് വേണ്ടതെന്നവാദം സമ്മതിച്ചു. ഇന്നത്തെ നിലയിൽ അതിനു സാദ്ധ്യതയില്ല. അതുകൊണ്ട് പരസ്യമായി, നിയമാനുസൃതമായി സ്വയം നശിക്കാൻ ഒരുത്തനു് അവസരമുണ്ടാക്കാതിരിക്കുക. ഇതാണ് ഞങ്ങളുടെ ലക്ഷ്യം. സമ്പൂർണ്ണമദ്യനിരോധനത്തിന് ഞങ്ങൾ അനുകൂലമാണ്. പക്ഷേ, നിയമാനുസൃതമായ മദ്യവ്യവസായവും കള്ളവാററും സമുദായത്തിലെ ഒരു വലിയ ഭൂരിപക്ഷത്തിന്റെ ജീവിതോപാധിയായിത്തീരുന്നതിനെ തടുക്കാനുള്ള സംവിധാനവും പശ്ചാത്തലവും നമുക്കില്ല. അതുകൊണ്ട് ഞങ്ങൾ മിണ്ടാതിരിക്കുന്നു.”

(തുടരും)

കഥ

# എലിക്കുഞ്ഞ് കരയുന്നു

ടി. വി. കൊച്ചുബാവ

ഉഷ്ണിക്കുന്ന മാനത്തിനു ചുവട്ടിലൂടെ, വിയർപ്പിൽ നനഞ്ഞും കിതച്ചും, എന്നാൽ സൗമ്യഭാവവുമായി ദൃഢഗാത്രനായ ഒരു എലിക്കുഞ്ഞ് വേഗത്തിൽ നടന്നുകൊണ്ടിരുന്നു. വീട്ടിലെത്താനുള്ള തിരക്കിലായിരുന്നു അയാൾ. അവിടെച്ചെന്ന്, ഇത്തിരി പൊടിയരിക്കഞ്ഞികുടിച്ച് സ്വസ്ഥനായി ഒരിടത്തു കിടന്നൊന്ന് ഉറങ്ങണമെന്ന് എലിക്കുഞ്ഞ് അതിയായി ആഗ്രഹിച്ചിരുന്നു. ദിവസങ്ങളായിരിക്കുന്നു അയാൾ നേരെചൊവ്വേ ഒന്നുറങ്ങിയിട്ട്. വിശ്രമമില്ലാത്ത ബദ്ധപ്പാടുകൾ. ഭൗതികവും ആത്മീയവുമായ നൂറായിരം നൂലാമാലകൾ. ഭാര്യയുടെ തികച്ചും അശാസ്ത്രീയമായ സൗന്ദര്യസങ്കല്പങ്ങൾക്കായി വളരെയേറെ നേരം മിനക്കെടേണ്ടിവരുന്നു. ശരീരത്തിന് എന്തെന്നില്ലാത്ത ക്ഷീണവും തളർച്ചയുമാണെപ്പോഴും. ഹോർലിക്സും പൊടിയരിക്കഞ്ഞിയും മനുഷ്യമാംസവും കഴിച്ചുകഴിച്ചു മടുത്തിരിക്കുന്നു. ഇതൊക്കെയായിട്ടും തടിമിടുക്കോ ഉണർവോ കിട്ടുന്നതുമില്ല.

"എങ്ങനെ കിട്ടാൻ?" എലിക്കുഞ്ഞ് ഒരല്പം നീരസത്തോടെ സ്വയം പിരാകി. "മനുഷ്യമാംസത്തിൽ വിററമിനുകളില്ലാതായിരിക്കുന്നു. നിസ്സാരത്തിലെങ്കിലും വേണ്ടതായ എയോ ബിയോ, എന്തിനു ഡി പോലുമില്ല. അതും പോട്ടെ, എല്ലാ മനുഷ്യന്റെ ഇറച്ചിക്കും ഒരേ രുചിയാണ്. സ്വാർത്ഥതയും പകയും കലർന്ന അവരുടെ ഇറച്ചി തിന്നാൻതന്നെ ബുദ്ധിമുട്ടായിരിക്കുന്നു. ഇവന്മാരൊക്കെ ഒരേ സ്വഭാവക്കാരായിത്തീർന്നതെന്താണ്? ഒട്ടിപ്പിടിക്കുന്ന ഇറച്ചിയാണ് എല്ലാററിന്റേയും. അസത്തുക്കൾ!"

ഇവിടം മുതൽ എലിക്കുഞ്ഞ് മനുഷ്യരെക്കുറിച്ചു ഗൗരവമായി ചിന്തിക്കാൻ തുടങ്ങി. മനുഷ്യൻ ഇപ്പോൾ അത്ര മനോഹരമായ പദമൊന്നുമല്ലാതായിരിക്കുന്നു. ചൊറിത്തവളയുടെ മട്ടും പ്രകൃതിയുമാണവന്. ഭൂമിയുടെ ആഴത്തിലെവിടെയോ കണ്ണുംപൂട്ടി അവനിരിക്കുന്നു. വനം വെട്ടി വെളുപ്പിച്ച് ലോകത്തെ എങ്ങനെ ഉഷ്ണത്തിനടിപ്പെടുത്താം, അന്യന്റെ പത്തേക്കർ നിലം കൈവശപ്പെടുത്താനെന്തുവഴി ദൈവമേ—എന്നൊക്കെയാണ് എപ്പോഴുമുള്ള അവന്റെ ചിന്ത. വല്ലപ്പോഴും തുറക്കുന്ന അവന്റെ ഒററക്കണ്ണ് അയൽപക്കക്കാരന്റെ ഭാര്യയിലാണ് ചെന്നുവീഴുന്നത്. അവന്റെ ചിരിയിൽ ചെകുത്താന്മാർ അണിനിരക്കുന്നു.

ആഹാ, എത്ര ഉദാത്തമായ ചിന്ത! എലിക്കുഞ്ഞ് ആശ്ചര്യപ്പെട്ടു. ഇതെവിടുന്നു വരുന്നു? സംശയമെന്ത്. ദീർഘകാലത്തെ മനുഷ്യർക്കിടയിലുള്ള നശിച്ച സഹവാസത്തിൽ നിന്നുതന്നെ. അല്ലെങ്കിൽ നോക്കൂ. മനുഷ്യനു കിട്ടുന്നത് വിഷം കലർന്ന ഭക്ഷണമാണ്. വിഷഭക്ഷണവും കഴിച്ച്, അതു കൊടുക്കുന്നവർക്കു നേരെ ചിരിച്ചു കാണിച്ച് (പുണ്ടു വിരലനക്കാൻ പേടിയാണേ) കുറച്ചു പരദൂഷണവുമൊക്കെയായി അവൻ സമയം കൊല്ലുന്നു. കൂട്ടത്തിൽ അമേരിക്ക, പാമ്പുപിടിത്തം എന്നിങ്ങനെ പുലമ്പുന്നു. സുഖമായി കൂർക്കംവലിച്ചുറങ്ങുന്നു. ആർക്കും ആരോടും താല്പര്യമില്ല. നേരിയൊരു സൗഹൃദച്ചിരിപോലുമില്ല. വേണ്ട, ഈ നീചവർഗ്ഗത്തെക്കുറിച്ചു ചിന്തിക്കേണ്ട. ചിന്തിക്കുന്നവരേ, നിങ്ങൾക്കു ഹാ! കുരിശ്!

എലിക്കുഞ്ഞ് പുറംകാട്ടിലേക്കു നീട്ടിത്തുപ്പി. അതിനുശേഷം, ഉപകാരപ്രദമായ മററു മൃഗീയവിഷയങ്ങളെക്കുറിച്ചാലോചിച്ച് അയാൾ നടക്കാൻ തുനിഞ്ഞപ്പോഴാണ് ഉൾക്കാട്ടിൽ ഒരനക്കം. രണ്ടു ജീവികളുടെ അമർത്തിയൊതുക്കിയ ഹൃദയത്തുടിപ്പ്. വാക്കുകൾ കൊരുത്തുള്ള വാഗ്ദാനങ്ങളുടെ കളിപ്പട്ടിക.

"എന്റെ പെണ്ണേ, നോക്കൂ, പുതിയ കൊല്ലത്തെ ഈ സായാഹ്നം."

"തെററ് കണ്ണേട്ടാ. സായാഹ്നമല്ല, കുളിരു വിരിയുന്ന സന്ധ്യ എന്നു പറയൂ."

"അതേ, നമുക്ക് ഒളിച്ചോടാം?"

"മോശം. ഞാനില്ല. നമുക്കൊരുമിച്ച് വെളുത്ത മഴയെക്കുറിച്ചൊരു കവിത പാടാം."

"നിനക്കു തമാശ. മൃഗങ്ങൾ ഏതു നേരത്തും നമ്മെ പിടിക്കാം, കൊല്ലാം. പിന്നെ, വേവുകലത്തിലാണു പ്രിയേ, നമ്മുടെ ഇന്ത്യൻ സ്വപ്നങ്ങൾ. വരൂ. ഒന്നായിച്ചേരാൻ ഈ നശിച്ച മൃഗലോകത്തുനിന്നു നമുക്കു രക്ഷപ്പെടാം."

ഒരു മനുഷ്യസ്ത്രീയും പുരുഷനും തമ്മിലുള്ള ഭഗ്നപ്രണയസല്ലാപമാണു കേൾക്കുന്നത്. എലിക്കുഞ്ഞ് പിന്നെയും കാതോർത്തു. വാക്കുകൾ നിലച്ചിരിക്കുന്നു. പകരം ഉൾക്കാട് ഇളകിയുലയുന്നു.

എലിക്കുഞ്ഞിന് എന്തെന്നില്ലാത്ത കോപമാണു തോന്നിയത്. മനുഷ്യക്കുരുന്നുകളുടെ ധിക്കാരം ഏറിയിരിക്കുന്നു. ഏഴേഴു നിലകളുള്ള ഇരുമ്പുമാളികകളുടെ രഹസ്യങ്ങൾ വിട്ട് സൗഖ്യവും ശാന്തിയും നിറഞ്ഞുതുടിക്കുന്ന വനാന്തരത്തിലായിരിക്കുന്നു തോന്ന്യവാസം. നാളെ പുലരാൻകാലം കണ്ണും തിരുമ്മി ഉണർന്നുവരുമ്പോൾ ഒരുപക്ഷേ, തന്റെ വീട്ടുമുററത്തും ഇവരുടെ വിളയാട്ടം കണ്ടെന്നു വരാം. വിടരുത്.

എലിക്കുഞ്ഞ് ഉൾക്കാട്ടിലേക്കു കുതിച്ചു മറിഞ്ഞു. ഏറെനേരത്തെ മുരൾച്ചകൾക്കും ആക്രോശശബ്ദങ്ങൾക്കും ശേഷം അയാൾ കാട്ടിൽ നിന്നു പൊങ്ങിവന്നപ്പോൾ, അതാ, ഇരുകരങ്ങളിലും തൂക്കിപ്പിടിച്ചിരിക്കുന്നു. ആ രണ്ടു മനുഷ്യരേയും. ഇടതുകൈയിൽ പുരുഷൻ. വലതുകൈയിൽ സ്ത്രീ. പുരുഷൻ സാമാന്യത്തിലേറെ തടിയനായിരുന്നു. (എല്ലാ പുതിയ ചെറുപ്പക്കാരേയും പോലെ ജീവിതം, ഭക്ഷണം എന്നായിരിക്കണം ഇവന്റെ നിലപാട്.) മെല്ലിച്ച് മനോഹരിയായിരുന്നു സ്ത്രീ. (വിമാനം, നീട്ടിവളർത്തിയനഖം എന്നൊക്കെയായിരിക്കണം ഇവളുടെ വീക്ഷണം)

ഇറച്ചിക്കലത്തിൽക്കിടന്നു തിളയ്ക്കാൻപോകുന്ന തങ്ങളുടെ ഇന്ത്യൻ സ്വപ്നങ്ങളെക്കുറിച്ചോർത്തായിരിക്കണം അവർ വിങ്ങിവിതുമ്പിക്കരഞ്ഞിരുന്നു. എലിക്കുഞ്ഞിന് ആവക സഹതാപാർദ്രമായ കാര്യങ്ങളിൽ ഒട്ടും താല്പര്യമില്ലായിരുന്നു. അയാൾ ഇതൊക്കെ എത്രയോവട്ടം കണ്ടുകഴിഞ്ഞിരിക്കുന്നു. ഇന്നു രാത്രി പുരുഷനെ കറിവയ്ക്കാം. വേണമെങ്കിൽ സ്ത്രീയെ വെളുപ്പാൻകാലഭക്ഷണത്തിനായി ഭാര്യ കറിവച്ചോട്ടെ—എലിക്കുഞ്ഞ് വിചാരിച്ചിരുന്നത് അത്തരം പ്രായോഗികവസ്തുതകളെക്കുറിച്ചാണ്. ഒരു ചാക്കു സംഘടിപ്പിച്ചെടുക്കാനുള്ള തത്രപ്പാടും അയാൾക്കു കൂട്ടിനുണ്ടായിരുന്നു.

"തങ്കമണീ, എനിക്കു ജീവിച്ചു കൊതി തീർന്നില്ല." പുരുഷൻ വിങ്ങിപ്പൊട്ടലോടെ പറഞ്ഞു. എലിക്കുഞ്ഞിന്റെ പിടിയിൽക്കിടന്ന് അവൻ പിടഞ്ഞു കളിച്ചു.

"എന്റെ വയററിലൂറിയ മോനെക്കുറിച്ചോർത്താണ് എനിക്കു സങ്കടം." സ്ത്രീ



പതിഞ്ഞ ഒച്ചയിൽ, നെടുവീർപ്പുകളോടെ തുടർന്നു: "അവൻ ജനിക്കും. വളരും. വലിയ ബാങ്കു കവർച്ചക്കാരനാകും. ആകാശം മുട്ടുന്ന മാളിക വയ്ക്കും. ധാരാളം സ്വർണ്ണമാലകളും പട്ടും എനിക്കണിയാൻ തരും. പക്ഷേ, ആ സ്വപ്നങ്ങളൊക്കെ ഇതാ, ഇന്നത്തോടെ തകരുകയാണു കണ്ണേട്ടാ—"

"എന്റെ സങ്കടമോ? മനുഷ്യർക്കുവേണ്ടി ഇനിയും പല നന്മകളും ചെയ്യണമെന്നുണ്ടായിരുന്നു. ആഴ്ചയിൽ രണ്ടു കൊലപാതകമെങ്കിലും നടത്തുമെന്ന നയപ്രഖ്യാപനവും ഇന്നത്തോടെ പൊളിയുകയാണ്." പുരുഷൻ വീണ്ടും കുതറിനോക്കി.

എലിക്കുഞ്ഞിനു ചൂടുപിടിച്ചു. രണ്ടുപേരെയും അയാൾ കത്തുന്ന നോട്ടത്തിൽ പൊരിച്ചെടുത്തു. "വായടയ്ക്ക് ശവികളേ. ചാപല്യങ്ങൾ പറയാൻ കണ്ട നേരം! മിണ്ടാതിരുന്നില്ലെങ്കിൽ രണ്ടിനേയും ഇവിടെ വച്ചുതന്നെ ഞാൻ പണികഴിക്കും."

അയാളുടെ ഭീഷണി ശരിക്കും ഏററു. അവർ കണ്ണുകൾ വലിച്ചടച്ച്, നാവടക്കി ആടിയാടി കിടന്നു. ആ നേരംകൊണ്ട് എലിക്കുഞ്ഞ് ഒരു ചാക്കും സംഘടിപ്പിച്ചെടുത്തു. അവരെ ചാക്കിനുള്ളിലാക്കി കെട്ടി അയാൾ തോളിലിട്ടു. സന്ധ്യ വീണുകിടക്കുന്ന വനം നോക്കി (പഴയ വനം ആരാന്റെ തട്ടിൻമോളിലാണ്) പ്രശാന്തത നുകർന്ന് (പഴയ പ്രശാന്തത ലുബ്ധന്റെ മടിശ്ശീലയിലാണ്) അയാൾ നടക്കാനാരംഭിച്ചു.

"എന്താ എലിക്കുഞ്ഞേ, ചാക്കില്?" തലയിൽ ചുവന്ന ഉറുമാലു കെട്ടി, മീശ മിനുക്കിയൊതുക്കി എതിരെ വന്ന പൂച്ചക്കുഞ്ഞ് എലിക്കുഞ്ഞിനെ സ്നേഹപൂർവ്വം തടഞ്ഞുനിറുത്തി.

"ഓ, ഇതോ! രണ്ടു മനുഷ്യക്കുരുന്നുകൾ. വലിയ സ്വാദൊന്നുമില്ലെങ്കിലും ഇന്നത്തേയും നാളത്തേയും കറിക്കായി. കുറച്ച് വറുക്കുകയും വേണം...ങ്‌ഹാ, ധൃതീണ്ട്. പോട്ടെ—" എലിക്കുഞ്ഞ് യാത്രചോദിച്ചു.

"എനിക്കിന്ന് കറിക്കൊന്നും കിട്ടിയില്ല. പടിഞ്ഞാറൻ കാട്ടിൽ കുറച്ചു പിള്ളേരുടെ യോഗം നടക്കുന്നുണ്ട്. അതിനടുത്തായി ഞാനൊരു മനുഷ്യക്കെണി വച്ചിട്ടുണ്ട്. ആരെങ്കിലും പെടാതിരിക്കില്ല. പോയി നോക്കട്ടെ." അത്രയും പറഞ്ഞ് പൂച്ചക്കുഞ്ഞു നേരെ പടിഞ്ഞാറൻ കാട്ടിലേക്കുള്ള പാതയിലൂടെ നടന്നുപോയി. എലിക്കുഞ്ഞു തന്റെ വീട്ടിനുനേരെയും.

●

രാത്രി.

ഉറക്കത്തിൽനിന്ന് എലിക്കുഞ്ഞ് തെറിച്ചുണർന്നു. ഉണരാനുള്ള കാരണം തികച്ചും അജ്ഞാതം. ഈയിടെയായി ഉറക്കത്തിനിടയിലെ നടുക്കവും, ആരെങ്കിലും ചത്തെന്നു കേൾക്കുമ്പോഴുള്ള ഞെട്ടലും ഒരു പതിവുരീതിയായിരിക്കുന്നു. മനുഷ്യർക്കു മാത്രമുള്ള ഈ സൽഗുണം തനിക്കെങ്ങനെ പിടിപെട്ടു? എലിക്കുഞ്ഞ് വിഷമത്തോടെ ഓർത്തു. എന്നിട്ട് നിശ്ശബ്ദതയിലും നിലാവിലും കുളിച്ച രാത്രിയിലേക്കു നോട്ടമയച്ച്, ഉറക്കത്തിനായി വീണ്ടും കാത്തുകിടന്നു. പെട്ടെന്നാണ് എലിക്കുഞ്ഞു തൊട്ടടുത്തായി ഒരു ശത്രുവിന്റെ സാന്നിദ്ധ്യം കണ്ടറിഞ്ഞത്. ശത്രുവിന്റെ മുഖം ഒരു പെട്ടിയുടെ രൂപത്തിലായിരുന്നു. ആദ്യം ദൃശ്യമായത് കമ്പിയാണ്. പിന്നെ പലക. പിന്നെ ഒരു നുറുങ്ങു കപ്പ, കൊളുത്ത് മനുഷ്യന്റെ ഓരോരോ പാഴ്‌വേലകൾ; പാഴ്‌തന്ത്രം എന്ന് എലിക്കുഞ്ഞ് ചിരിച്ചു.

"പെടുമോ?" വീട്ടിനുള്ളിൽനിന്ന് അമർത്തിപ്പിടിച്ച ചോദ്യം.

"പെടാതിരിക്കില്ല. കപ്പ കണ്ടാൽ മൂപ്പർക്കു കൊതിയിളകും." ഉത്തരം.

"പെട്ടില്ലെങ്കിലോ?" ചോദ്യം.

"പെട്ടില്ലെങ്കിൽ തട്ടണം. വരട്ടെ. കാത്തിരിക്കാം. പെടും പെടും എന്നു പ്രതീക്ഷിക്കാം." ഉത്തരം.

എലിക്കുഞ്ഞ് ആ നിമിഷം വലിയ വായിലെ നിലവിളിച്ചു. വീട്ടിനുള്ളിൽനിന്ന് അയാൾ കേട്ടത് സ്വന്തം, അതെ, സ്വന്തം സഹധർമ്മിണിയുടെ ശബ്ദമായിരുന്നു. കൂട്ടത്തിൽ സന്ധ്യയ്ക്കു പിടിച്ച പുരുഷന്റേയും. അവനെ കൊല്ലാതെ, കൂടെയുണ്ടായിരുന്ന പെണ്ണിനെ കൊന്നു കറിവച്ചത് കഷ്ടമായിപ്പോയി. അതെങ്ങനെ? പെണ്ണിനെത്തന്നെ ആദ്യം തിന്നണമെന്ന കടുത്ത വാശിപ്പുറത്തായിരുന്നല്ലോ ഭാര്യ. ഇപ്പോഴെന്തായി? ആ പുരുഷൻ തന്റെ പ്രിയപ്പെട്ടവളെ പാട്ടിലാക്കിയെടുത്തിരിക്കുന്നു. തന്നെ വധിക്കാനുള്ള ഗൂഢമാർഗ്ഗങ്ങൾ ആരായുന്നു. ഇനിയെന്തിനു ജീവിക്കണം!

എന്റെ പ്രിയമുള്ള എലിക്കുഞ്ഞേ, മനുഷ്യനെ മനസ്സിലാക്കാൻ നിനക്കു കഴിയാതെ പോയല്ലോ. എന്റെ വിഡ്ഢിയായ മനുഷ്യക്കുരുന്നേ, എന്നെ പഠിക്കാൻ നിനക്കും കഴിയാതെപോയല്ലോ—എന്നിങ്ങനെ ഈണത്തിൽ പറഞ്ഞുകൊണ്ട് എലിക്കുഞ്ഞ് കപ്പക്കഷണത്തിനു നേരെ നീങ്ങിച്ചെന്നു. അപ്പോൾ അയാൾ പൊട്ടിക്കരഞ്ഞിരുന്നുവെന്നു വ്യക്തം.

കഥ

# പുനസ്സമാഗമം

നീണ്ടനിരക്കെട്ടിടങ്ങൾക്ക് അപ്പുറത്ത് ഇടവഴിയിലേക്ക് വിരൽ ചൂണ്ടി പ്രേമ പറഞ്ഞു:

"ദാ, ഇവിടെയാണു വീട്. വണ്ടി നിറുത്തു."

മഹാനഗരത്തിന്റെ ഇറുന്നമൂലയിലേക്കു നീളുന്ന ഇരുണ്ട ഇടവഴി.

ഇരുവശത്തും പടർന്നുകിടക്കുന്ന അഴുക്കിലേക്കു നോക്കാതെ മുന്നോട്ടു പോകുമ്പോൾ അവൾ പറഞ്ഞു:

"കുറച്ചു നടക്കണം."

നടന്നുതുടങ്ങുമ്പോൾ സ്വയം ശപിച്ചുപോയി. വേണ്ടായിരുന്നു. ഈ യാത്ര വേണ്ടായിരുന്നു.

"വൃത്തികെട്ടവഴി, അല്ലേ?"

മുമ്പേ അല്പം വേഗത്തിൽ നടന്നുകൊണ്ടാണ് അവളുടെ ചോദ്യം.

ഉത്തരം പറയാൻ തോന്നിയില്ല; ഒന്നു മൂളാൻപോലും.

അപ്പോഴൊക്കെ ഇവൾ എത്രവേഗം ഈ അഴുക്കിനോട് ഇഴുകിച്ചേർന്നിരിക്കുന്നുവെന്ന് ആലോചിക്കുകയായിരുന്നു. പണ്ടൊക്കെ ഒരഴുക്കിൽ ചവുട്ടിയാൽ ഏഴു പ്രാവശ്യം കാലുകഴുകുന്ന സ്വഭാവമായിരുന്നു പ്രേമയ്ക്ക്. സ്കൂളിൽ പോകുമ്പോൾ അഴുക്കില്ലാത്ത വഴിയിലൂടെ നടക്കാൻവേണ്ടി അവളെത്ര കരഞ്ഞിരിക്കുന്നു. അന്ന് അവളുടെ പാദങ്ങൾ എത്ര മനോഹരങ്ങളായിരുന്നു. അടുത്തു കിട്ടുമ്പോഴൊക്കെ ആ പാദങ്ങളിൽ തലോടാനും നിലാവുദിക്കുന്ന ആ നഖങ്ങളിൽ ഉമ്മവയ്ക്കാനും എനിക്കെന്തിഷ്ടമായിരുന്നു.

മുന്നിൽ നീളുന്ന പാദങ്ങളിലേക്ക് അറിയാതെ നോക്കിപ്പോയി. ചായം തേച്ച കാൽനഖങ്ങൾക്കുപിന്നിൽ—വയ്യ, നോക്കാൻ വയ്യ. കാലവും ചുററുപാടും എത്ര വേഗമാണ് മനുഷ്യരിൽ മാററങ്ങൾ വരുത്തുന്നത്?

ശരത്കാലത്തെ സന്ധ്യകളിൽ, ശിശിരത്തിലെ കുളിരോലുന്ന പുലരികളിൽ വെട്ടിക്കുളങ്ങരയിലെ വലിയവിളക്കിനു മുന്നിൽ തൊഴുതു നിൽക്കുന്ന അവളുടെ രൂപം അറിയാതെ മനസ്സിലേക്കു വന്നുപോയി. ദീപങ്ങൾക്കു മുന്നിൽ മറെറാരു ദീപംപോലെ അവൾ! അന്നൊക്കെ എത്ര സുന്ദരിയായിരുന്നു പ്രേമ. നോക്കിയാൽ മതിവരാത്തതായിരുന്നു ആ രൂപം. ഇന്നോ?

അവളൊന്നു തിരിഞ്ഞുനോക്കി. ഒരു ഉണങ്ങിയ ചിരി ആ ചുണ്ടിലുണ്ടായിരുന്നോ? ഉൽക്കടമായ ഒരു ദാഹം ആ കണ്ണുകളിലുണ്ടായിരുന്നോ?

എന്തോ—ഒന്നും തിരിയുന്നില്ല. ഒരു കാര്യം മാത്രം വ്യക്തമായറിയാം. അവൾ അവൾക്കാകെ നഷ്ടമായിരിക്കുന്നു. ഇളകിത്തിളങ്ങിയിരുന്ന ആ കണ്ണുകൾ ഇന്ന് നിർജ്ജീവമായിരിക്കുന്നു. തുടിച്ചുനിന്നിരുന്ന ആ ചുണ്ടുകൾ വരണ്ടുണങ്ങിയിരിക്കുന്നു. പ്രസന്നമായ ആ പ്രസരം ഇന്നാകെ വാടിയിരിക്കുന്നു.

അവൾ തികച്ചും അവളല്ലാതായിരിക്കുന്നു!

നിശ്ശബ്ദതയിൽ ശബ്ദത്തിന്റെ മുഷിഞ്ഞ മുണ്ടുകൾ വീണ്ടും ഉലഞ്ഞു.

"ചേട്ടൻ വരുന്നുണ്ടെന്ന് അമ്മാവിയുടെ കത്തുണ്ടായിരുന്നു. അപ്പഴേ എനിക്കറിയാം, എന്നെക്കാണാൻ വരില്ലെന്ന്! വന്നാൽ താമസിക്കുന്നത് എവിടാണെന്ന് നിങ്ങളുടെ ഇവിടത്തെ ഓഫീസിൽ ചോദിച്ചു ഞാൻ മനസ്സിലാക്കിയിരുന്നു."

അപ്പോഴും ഒന്നും മിണ്ടാൻ തോന്നിയില്ല. അപരിചിതമായ നാട്ടിൽ തികച്ചും അപരിചിതമായി ഒരു ഹോട്ടൽ മുറിയിലേക്ക് ഇവൾ അപ്രതീക്ഷിതമായി കടന്നുവന്നപ്പോഴുണ്ടായിരുന്ന അമ്പരപ്പൊക്കെ ഇപ്പോൾ എവിടോ ഒളിച്ചിരിക്കുന്നു. കണ്ടപ്പോൾ ഒരു നൂറുനൂറു ചോദ്യങ്ങൾ അവളോടു ചോദിക്കണമെന്നുണ്ടായിരുന്നു.

വിവാഹം കഴിഞ്ഞ് വർഷങ്ങളായിട്ടും, കുട്ടികളുണ്ടായിട്ടുപോലും എന്തേ നീ നാട്ടിലേക്കു വന്നില്ല?

നിന്റെ ഭർത്താവ് എന്തു തരക്കാരനാണ്?

വീടിനോടും നാടിനോടും നിനക്കിപ്പോഴും വിരോധമാണോ?

പക്ഷേ, കണ്ടുകഴിഞ്ഞപ്പോൾ ഒന്നും ചോദിക്കാൻ തോന്നിയില്ല. ഒരുതരം നിർവ്വികാരത. ആ നിർവ്വികാരത ഇപ്പോഴും ഒരു ലഹരിപോലെ സിരകളിലുണ്ട്.

തീരെ ഇടുങ്ങിയ മറെറാരിടവഴിയിലേക്കിറങ്ങിക്കൊണ്ട് അവൾ ഓർമ്മിപ്പിച്ചു:

"സൂക്ഷിച്ചിറങ്ങണം, വഴുക്കലുണ്ട്."

ഇരുവശവും ഉയർന്നുനിൽക്കുന്ന പഴകിയ ഭിത്തികൾക്കിടയിലൂടെ ഇരുണ്ടിരുണ്ട് ഇല്ലാതാകുന്ന ഇടവഴി.

"ഇവിടെ ഒരു വീട് കിട്ടാനുള്ള പാട് ഈശ്വരനു മാത്രമറിയാം. പിന്നെ ഞാനിതെല്ലാം അങ്ങു പരിചയിച്ചു."

അവൾ അതു പറഞ്ഞപ്പോൾമാത്രം, അ വി ടെ ത ങ്ങി നിന്നിരുന്നതുപോലെ ഒരു വാചകം ഇറുന്നുവീണു:

"അതു നേരത്തെ തോന്നി."

പറഞ്ഞുകഴിഞ്ഞാണ് അതു വേണ്ടായിരുന്നു എന്നു തോന്നിയത്.

പെട്ടെന്ന്, വളരെ പെട്ടെന്ന്, പ്രേമ വഴിയരികിൽ നിന്നു. എന്നിട്ട് ഒന്നു തിരിഞ്ഞുനോക്കി. ഒരായിരം അർത്ഥങ്ങളുള്ള നോട്ടം. ഉടൻതന്നെ അവൾ തിരിയുകയും നടന്നുതുടങ്ങുകയും ചെയ്തു.

പിന്നെ ഏറെനേരത്തേക്ക് അവൾ ശബ്ദിച്ചില്ല. മൗനമായ ഒരു യാത്ര. വിലാപഗീതികൾ ഹൃദയത്തിൽ ചൂടിക്കൊണ്ടുള്ള ഒരു മൂകയാത്ര.

ഈ യാത്ര വല്ലാത്ത ശ്വാസംമുട്ടലുണ്ടാക്കുന്നു. എന്തെങ്കിലും ഒന്നു പറയണം. അതിനുവേണ്ടിപ്പറഞ്ഞു:

"കുട്ടികൾക്കൊന്നും വാങ്ങിയില്ല."

അപ്പോഴും അവളൊന്നു തിരിഞ്ഞുനോക്കി. ചെറുതായി ചിരിച്ചു. എന്നിട്ടു പറഞ്ഞു:

"എന്റെ കുട്ടികളല്ലേ?"

പിന്നെയും നിശ്ശബ്ദത.

കുറെയായപ്പോൾ വഴി അവസാനിച്ചെന്നു തോന്നി. അവൾ ഒരു വീട്ടിലേക്കു കയറി.

വാതിൽക്കൽ ഒരു നായ്ക്കുട്ടിയെ കളിപ്പിച്ചുകൊണ്ടിരിക്കുന്ന ഉണങ്ങിയ രണ്ടു പെൺകുട്ടികൾ.

പ്രേമയോടൊപ്പം ഒരപരിചിതനെ കണ്ടാവാം കുട്ടികൾ ഒന്നു പകച്ചുനിന്നു.

അവൾ ചിരി മായ്ക്കാതെ പറഞ്ഞു:

"മക്കളേ, അമ്മ ഒരു മാമനെപ്പററി പറയാറില്ലേ—ആ മാമനാണിത്."

എന്നിട്ടവൾ ബാഗ് തുറന്ന് പത്തുരൂപ നീട്ടിക്കൊണ്ട് കുട്ടികളോടു പറഞ്ഞു:

"ഇതാ മാമൻ തന്നതാ, ഇഷ്ടമുള്ളതു വാങ്ങിക്കോ. ഇങ്ങോട്ടു വരുമ്പോൾ എന്തെങ്കിലും വാങ്ങാൻ മാമൻ മറന്നുപോയി."

കുട്ടികൾ അരോചകമായ ഇംഗ്ലീഷിൽ നന്ദിപറഞ്ഞ് രൂപയും വാങ്ങി ഇടവഴിയിലേക്ക് ഇറങ്ങി ഓടിപ്പോയി.

എല്ലാം ഒരദ്ഭുതം പോലെ കണ്ടുനിൽക്കാനേ കഴിഞ്ഞുള്ളു.

എന്തെങ്കിലും പറയാൻ പോലുമുള്ള മനസ്സാന്നിദ്ധ്യം നഷ്ടമായിരിക്കുന്നുവെന്ന് അദ്ഭുതത്തോടെ ഓർക്കുമ്പോൾ, അവൾ അകത്തേക്കു കയറിക്കൊണ്ടു പറഞ്ഞു:

"വരൂ, ഇവിടെ ആരുമില്ല. നമ്മളല്ലാതെ."

എന്നിട്ടവൾ ഒന്നുറിച്ചിരിച്ചു, ആ പഴയ ചിരിതന്നെ. ദേഹത്തു തൊടുമ്പോഴേക്കും കൈ തട്ടിമാററിക്കൊണ്ട് അകലങ്ങളിലേക്കു ഓടുമ്പോഴുള്ള ആ ചിരി.

അകത്തേക്കു കയറി.

വരാന്തയിലാകെ ഒരുതരം ഈറൻ ഗന്ധം തങ്ങിനിൽക്കുന്നു.

"ഇവിടെ സൗകര്യങ്ങളെല്ലാം തീരെ കുറവാണ്."

പ്രേമ പരുങ്ങലോടെ പറഞ്ഞു.

ഒന്നും പറയാൻ തോന്നുന്നില്ല.

അകത്തെ മുറിയിലേക്കു കയറി പ്രേമ വിളിച്ചു:

"ചേട്ടനിങ്ങു വരൂ, ഇവിടിരിക്കാം."

അകത്തേക്കു കടന്നപ്പോഴാണ് അതു കിടക്കമുറിയാണെന്നു മനസ്സിലായത്.

ഒന്നു പരുങ്ങിയപ്പോൾ അവൾ പറഞ്ഞു:

"അദ്ദേഹം ടൂറിലാണ്. ഒരാഴ്ച കഴിഞ്ഞേ വരൂ."



ഉള്ളിൽ ഒരു ചിരി പൊട്ടി. പരിഹാസത്തിന്റെ ക്രൂരമായ ഒരു ചിരി. അതു മറച്ചു നിന്നപ്പോൾ അവൾ പറഞ്ഞു:

"എന്റെ കിടക്കയാണിത്. ചേട്ടനിരിക്കാം."

"വേണ്ടാ."

അതുപറഞ്ഞുകൊണ്ട് അടുത്തു കിടന്ന സ്ററൂളിലേക്കിരുന്നു.

പാലൊഴിക്കാത്ത ചായയല്ലേ ചേട്ടനിഷ്ടം? അതോ ഇഷ്ടങ്ങളൊക്കെ മാറിയോ?

വിഷാദത്തോടെയായിരുന്നു അവളുടെ ചോദ്യം.

പെട്ടെന്നു പറഞ്ഞു:

"വേണ്ട പ്രേമേ, എനിക്കിപ്പോഴൊന്നും വേണ്ട. ചായകുടിച്ചാൽ എനിക്കുറങ്ങാനാവില്ല."

"ഇന്നുറങ്ങണ്ടാ." ഒരു കള്ളച്ചിരിയോടെ അവൾ പറഞ്ഞു.

ഞെട്ടിപ്പോയി. എന്താണ് ഇവളുടെ ഉദ്ദേശ്യം?

"വേണ്ട പ്രേമേ, എനിക്കു ചായ വേണ്ടാ."

"വേണ്ടെങ്കിൽ വേണ്ട." അതുപറഞ്ഞ് അരികിലേക്ക് നീങ്ങിയിരുന്നുകൊണ്ട് അവൾ ചോദിച്ചു:

"ചായയല്ലേ വേണ്ടാത്തുള്ളു."

വല്ലാതെ തോന്നി. ഇവളുടെ സൗമ്യഭാവങ്ങളെല്ലാം ഈ നഗരത്തിന്റെ നശിച്ച തിരക്കിൽപ്പെട്ട് കൈമോശം വന്നുപോയോ? എന്തെങ്കിലും അർത്ഥംവച്ചു പറഞ്ഞാൽ അന്നുറങ്ങാത്ത പെണ്ണായിരുന്നു ഇവൾ.

ഇവൾക്കിന്നെന്തുപററി?

വിഷയം മാററാനായി പെട്ടെന്നു ചോദിച്ചു:

"പ്രേമേ, കുട്ടികൾ ഇപ്പോൾ വരില്ലേ?"

അവൾ അലസമായിപ്പറഞ്ഞു:

"ഇല്ല. ആ കാശു മുഴുവൻതീർത്തേ അവർ വരൂ."

വീണ്ടും നിശ്ശബ്ദത.

കുറെക്കഴിഞ്ഞപ്പോൾ അവൾ അരികിലേക്കു നീങ്ങിയിരുന്നു ചോദിച്ചു:

"ചേട്ടൻ ഹോട്ടലിൽ താമസിക്കണോ? ഇവിടെ താമസിച്ചാൽപ്പോരെ?"

"ഇല്ല പ്രേമേ—എന്റെ ബിസിനസ് കാര്യമല്ലേ? പലതും വരും."

അവൾ ഉത്തരമൊന്നും പറഞ്ഞില്ല.

കുറെനേരം മൗനിയായിരുന്നു. പിന്നെ നിറഞ്ഞ ആ കണ്ണുകൾ നീട്ടി അവൾ ചോദിച്ചു:

"ചേട്ടൻ എന്നെ ഓർക്കാറുണ്ടോ? എന്നോടിപ്പോഴും സ്നേഹമുണ്ടോ?"

എന്തുപറയും?

ഒന്നും പറയാൻ കഴിയുന്നില്ല.

കഷ്ടിച്ച് പറഞ്ഞൊപ്പിക്കാൻ ശ്രമിച്ചു.

"പ്രേമേ, ഇതു ജീവിതമാണ്. നമുക്കു നമ്മുടേതായ ലോകങ്ങളായി." പെട്ടെന്ന് അവൾ വിതുമ്പാൻ തുടങ്ങി.



അതേ വിതുമ്പൽ! ബന്ധുക്കളുടെ ബന്ധം വേണ്ടെന്ന്പുച്ഛിച്ച്, പ്രിയപ്പെട്ടവനെ വീട്ടുകാർ അപമാനിച്ചയച്ചപ്പോൾ വടക്കിനിക്കുള്ളിൽ നിന്ന് ഉയർന്നുപൊങ്ങിയ നിസ്സഹായയായ ആ കാമുകിയുടെ വിതുമ്പൽ. അറിയാത്ത ഏതോ മനുഷ്യന്റെ ഭാര്യയാകേണ്ടി വന്നപ്പോൾ, എത്ര ഒതുക്കിയിട്ടും നിയന്ത്രണം വിട്ട് വിലപിക്കേണ്ടിവന്ന പ്രണയിനിയായ ആ പെൺകുട്ടിയുടെ വിതുമ്പൽ. സംവത്സരങ്ങൾക്കു മുമ്പ് എത്രയോ ദൂരെയുള്ള ആ ഗ്രാമത്തിന്റെ അന്തരീക്ഷത്തിലേക്ക് ഉയന്നു നിറഞ്ഞ ആ വിതുമ്പൽ...എന്റെ പ്രേമയുടെ കണ്ണീരിന്റെ സ്വരം. എനിക്കു നിയന്ത്രിക്കാൻ കഴിഞ്ഞില്ല.

"മോളേ, നീ കരയാതെ." എന്തോ പെട്ടെന്നു പറഞ്ഞുപോയി. ആ പഴയ അടുപ്പത്തിന്റെ ആർജ്ജവമാകെ സ്വരത്തിലുണ്ടായിരുന്നു.

പെട്ടെന്ന് വിതുമ്പൽനിന്നു. കണ്ണുകളിൽ അവിശ്വസനീയമായ വിസ്മയത്തോടെ അവൾ തുറിച്ചുനോക്കി.

"കരയാതെ, നിന്റെ കണ്ണീരെനിക്കു സഹിക്കില്ല."

എസ്. മഹാദേവൻതമ്പി

അതു കൂടി കേട്ടപ്പോൾ ആ മുഖത്ത് നിലാവുപരന്നു.

"ഈശ്വരാ! എനിക്കു സമാധാനമായി. എന്റെ ചേട്ടൻ എന്നെ ഇപ്പോഴും സ്നേഹിക്കുന്നു."

ഒരു പ്രവാഹം പോലെ അവൾ മുന്നോട്ടു കുതിച്ചു.

ആ പ്രവാഹം ശരീരമാകെ ഒഴുകി നിറയുമ്പോൾ, അവളുടെ മുടിച്ചുരുളുകളിലെ വ്യഥയുടെ പൂക്കളെ ചുംബിച്ച് അവളെ ഹൃദയത്തോടു ചേർക്കുമ്പോൾ ഉള്ളിൽ മറെറാരു വിങ്ങൽ. എന്റെ ഉള്ളിൽ എനിക്കപരിചിതമായ ഒരു വിങ്ങലോ? ഒരു നിമിഷം. ഒരൊററ നിമിഷം. കാതോർത്ത്, മനസ്സോർത്തു നിശ്ചലമായി നിന്നപ്പോൾ, എനിക്കു മനസ്സിലായി, എന്റെ ഭാര്യ, അവൾ കരയുന്നു!

അവളുടെ കണ്ണുകൾ നിറഞ്ഞുതുളുമ്പാൻ തുടങ്ങുന്നു.

ആ കണ്ണുകൾ! സ്നേഹത്തിന്റെയും വിരഹത്തിന്റെയും വിഹ്വലതയിൽ വിടർന്ന ആ കണ്ണുകൾ.

ഭ്രാന്തമായ ഒരാവേശത്തിൽ പ്രേമയെ തള്ളിമാററി.

"ചേട്ടാ..."

പിന്നിൽ ആർത്തലച്ചുവരുന്ന അവളുടെ വിലാപത്തേക്കാൾ ശക്തിയുണ്ടായിരുന്നു അകലങ്ങളിൽ മിഴിയൂന്നി കാത്തിരിക്കുന്ന എന്റെ പ്രിയതമയുടെ മൗനത്തിന്.

# മൂന്നു കുറ്റപത്രങ്ങൾ

ഈ വരണ്ടനദി
നീനക്കിന്നൊരുവഴിമാത്രമാണ്
ഞാൻ കാൻതിന്ന എൻെറഹൃദയത്തിൻെറ
നിനക്കിറച്ചി മാത്രമാണ്. [ബാക്കി

പതിനാറാം വയസ്സിലും ഒരുവയസ്സിൻെറ
കുസൃതികാട്ടുന്ന
ബുദ്ധിവളരാത്ത കുട്ടിയുടെ നേർക്ക്
ചരിത്രകാരൻ പുസ്തകം നീട്ടുന്നു.

നരഭോജിയുടെ പൂർവ്വസ്മൃതികളിൽ
ബലിക്കാക്ക വരുന്നു
കരുണയോടെ മുഖത്തുതുപ്പുകയും
കഴുത്തുഞെരിക്കുകയും ചെയ്യുവന് പൂക്കാം
പാപിയുടെ ചൂണ്ടുവിരലിന് കറുകമോതിരം
കൈവെള്ളയ്ക്കുതീർത്ഥം.

ഇച്ഛയുടെ ആരാച്ചാരായ ദുഃസ്വപ്നം
ബോധത്തിൽച്ചവുട്ടിക്കടന്നുവരുന്നു.
വററിയണയുന്ന മൺചെരാതിൻെറ-
ചരിത്രാവബോധത്തിന്
എൻെറ കലപ്പക്കീറുകളുടെ ഉർവ്വരതയും
എഴുത്തറിവില്ലാത്ത എൻെറ അമ്മയുടെ
അറിവും അജ്ഞതയും മുള്ളുതറഞ്ഞ കാലിന്
വാത്സല്യം നിറഞ്ഞൊരുമ്മയും

എണ്ണാനാവാത്ത തുന്നലുകളുള്ള എൻെറനന്ദിയും.

II

വിരൽനഖം കൃഷ്ണമണിയിലുരുമ്മാതെ
കരടുമാററിയ കാഴ്ചപ്പിറവിക്കു നന്ദിയായ്



സുഹൃത്തിൻെറ നെഞ്ചിലേക്കൊരു
ക്രൂരമ്പയയ്ക്കുന്നു ഞാൻ.

പല്ലുകരംകൊണ്ടു പറിച്ചെടുത്തെൻെറ
കാലിൽത്തറഞ്ഞ മുള്ളുകരം നീ
മുള്ളവാക്കിൻെറ പാട്ടെഴുതീ ഞാൻ
കുരുതിച്ചുവപ്പിൻെറ പടമെഴുതി.

പകുതിയും പുലിതിന്ന ശവമായ സ്വപ്നത്തെ
ബലിതരുന്നിന്നു നിനക്കുവേണ്ടി
അടയുന്ന കണ്ണിമ നിറയുന്ന വാർദ്ധക്യം
വിറയ്ക്കും കൈ തേടുന്ന പകയുടെ ക്രൂരമ്പ്.

## എ. അയ്യപ്പൻ

പെണ്ണൊരുത്തിക്കു മിന്നുകൊടുക്കാത്ത
കണ്ണുപൊട്ടിയ കാമമാണിന്നും ഞാൻ
ജരയും നരയും പകർന്നുകൊടുക്കുവാൻ
മകനില്ലാത്തൊരു കിഴവൻമനസ്സു ഞാൻ.

III

നീ കടിച്ചു ചവയ്ക്കുന്ന കാലുകരം
എൻെറ കലമാനിൻെറ വേഗമാണ്
നീ കുടിക്കുന്ന നീലരക്തം
ഞാൻ സ്നേഹിച്ച നീലിമയാണ്

കിഴവൻകുതിരകളുടെ ചോരയോട്ടമാണ്
ഫണമുയർത്തുന്ന പ്രജ്ഞകളിൽ— [നിനക്ക്
ചവുട്ടി നടക്കുന്ന പഥികൻ;
പൂക്കളേയും നിറങ്ങളേയും വെറുക്കുന്നവൻ
അറവുകത്തിയും ആട്ടിൻകുട്ടിയും
സ്വപ്നം കാണുന്നവൻ
കൊടുങ്കാററും പ്രവാഹങ്ങളുമനുഭവിക്കാത്ത
വേഗത്തിൻെറ ശത്രു.

പൂച്ചതട്ടിത്തുവിയ ചായം
സ്വയം ഒരുഭൂപടമായി രൂപംകൊണ്ടതിൽ
ഒരു പ്രസക്തിയുമില്ല.
പൊരുളർപ്പിക്കേണ്ടതു്
ഒരു ജാരസന്തതിയുടെ
ആത്മപൃച്ഛത്തിനാണ്.

മണ്ണും രക്തവും ദൈവത്തിൻെറ
കൈപ്പാടുകളുമുള്ള
ഒരു പ്രതിമയുടെ കാതുകരം മാത്രമാണു നീ
ചിലർക്ക്
ചരിത്രത്തിലെ ഒരു ശ്രാദ്ധദിനം
എനിക്ക്
എന്നുമൊരു വ്രണം.

# ദേശീയ കലാപ്രദർശനം

**കെ. സി. ചിത്രഭാനു**

ഡെൽഹിയിലെ രവീന്ദ്രഭവൻ ഗ്യാലറിയിൽ വച്ച് ഈയിടെ നടന്ന ലളിതകലാ അക്കാദമിയുടെ 24-ാം ദേശീയ കലാപ്രദർശനം ഇവിടത്തെ കലാകാരന്മാർക്കിടയിൽ ആശങ്കയ്ക്കിടയാക്കിയിരിക്കുന്നു. ആനുകാലികഭാരതീയകലയുടെ ഒരു ഏകദേശരൂപമാവേണ്ടിയിരുന്ന ദേശീയ പ്രാധാന്യമുള്ള ഈ പ്രദർശനം, പ്രാദേശിക പക്ഷപാതിത്വത്തിന്റെയും അക്കാദമിക്കകത്തു നടന്ന അന്തർനാടകങ്ങളുടെയും ചരടുവലികളുടെയും ഫലമായി, കൂട്ടിക്കുഴച്ച് വികലമാക്കപ്പെട്ട ഒരു രൂപമായാണു ഭവിച്ചത്. അവാർഡ് നിർണ്ണയത്തിലും രചനകളുടെ തിരഞ്ഞെടുപ്പിലും, ജഡ്ജിമാർക്കു നീതിയും സത്യസന്ധതയും പുലർത്താൻ കഴിഞ്ഞില്ലെന്നു പ്രശ്നം കാണുമ്പോൾ നമുക്കു ബോദ്ധ്യപ്പെടും. ഡെൽഹിയിലെ കലാരംഗത്തെ ചരടുവലികളെപ്പററി അറിയുന്നവർക്കിടയിൽ അവാർഡ് നിർണ്ണയത്തിൽ നടന്നേക്കാവുന്ന രാഷ്ട്രീയത്തെപ്പററി രചനകളുടെ തിരഞ്ഞെടുപ്പിനുമുമ്പുതന്നെ അഭ്യൂഹങ്ങളുണ്ടായിരുന്നു. ഇത്തവണ അവാർഡ് നേടിയ കലാസൃഷ്ടികളും പ്രദർശനത്തിലുള്ള മററു രചനകളും കാണുമ്പോൾ, ദേശീയാംഗീകാരമായി കരുതുന്ന ഈ അവാർഡിന്റെ മൂല്യത്തേയും സാധുതയേയും ചോദ്യം ചെയ്യേണ്ടിവരുന്നു. സ്വന്തം ആശ്രിതവലയത്തിൽപ്പെടുന്ന കലാകാരന്മാർക്കു കലാസൃഷ്ടികൾ പ്രദർശിപ്പിക്കാനും അവാർഡുകൾ നൽകാനുമുള്ള ഒരവസരമാക്കി ഈ പ്രദർശനത്തെ മാററിയെന്നതാണ് കലാകാരന്മാർക്കിടയിലുള്ള പൊതുവായ ആക്ഷേപം.

ദേശീയതലത്തിലും അന്താരാഷ്ട്രീയതലത്തിലും അംഗീകാരം നേടിയവരും, വർഷങ്ങളായി കലാസപര്യ നടത്തിവരുന്നവരുമായ പ്രശസ്ത കലാകാരന്മാരുടെ ഉത്കൃഷ്ടരചനകൾ തള്ളപ്പെടുകയും, കലാമൂല്യമില്ലാത്ത കുറെ തരംതാണ സൃഷ്ടികൾ തൽസ്ഥാനം പിടിച്ചടക്കുകയുമാണ് ഈ പ്രദർശനത്തിൽ നടന്നിട്ടുള്ളത്. കലാരംഗത്തു നടക്കുന്ന ഇത്തരം ചരടുവലികളും സങ്കുചിതമായ പ്രാദേശികമനോവികാരങ്ങളും ഇന്ത്യയുടെ കലാഭാവിക്കു ഹാനികരമാണ്. സാമ്പത്തികനേട്ടങ്ങൾക്കും, പ്രശസ്തിക്കും പുറകെ ഓടാതെ, കുറുക്കുവഴികൾ തേടാതെ, കലാസൃഷ്ടിയെന്ന ദിവ്യതപസ്സിൽ മുഴുകിയിട്ടുള്ള ഭാവനാസമ്പന്നരായ കലാകാരന്മാരുടെ മുന്നിൽ അപഥചാരികളായ കലാരാഷ്ട്രീയക്കാർ ഭീഷണിയായി നിലകൊള്ളുന്നു. പഞ്ചാബും ഡെൽഹിയും ഉത്തർപ്രദേശും രാജസ്ഥാനും മാത്രമല്ല, തെക്കും കിഴക്കുമുള്ള മററു സംസ്ഥാനങ്ങളും ഇന്ത്യയുടെ ഭാഗമാണെന്നും, കലാരാഷ്ട്രീയത്തിൽ അസമർത്ഥരെങ്കിലും സർഗ്ഗപ്രതിഭയുള്ള കലാകാരന്മാർ അവിടങ്ങളിലുമുണ്ടെന്നും ഇവർ ധരിക്കേണ്ടിയിരിക്കുന്നു. കലയെപ്പററിയും, ആഗോളകലാരംഗത്തു നടക്കുന്ന വികാസപരിണാമങ്ങളെപ്പററിയും അവബോധമുള്ള കലാകാരന്മാർ തെക്കും കിഴക്കും ഉണ്ടെന്നതു് ഇവർക്കറിയില്ല പോലും! വർഷങ്ങൾക്കുമുമ്പ് ഡെൽഹിയിലെ കലാരാഷ്ട്രീയ സമ്മർദ്ദത്തിൽ അവഗണിക്കപ്പെട്ടുകിടന്നിരുന്ന ദക്ഷിണേന്ത്യൻ കലയേയും കലാകാരന്മാരേയും ദേശീയതലത്തിലേക്കുയർത്തിയ, കലാചാര്യനായ കെ. സി. എസ്. പണിക്കർ ദേശീയകലാഭൂപടത്തിൽ വരച്ചുചേർത്ത ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളുടെ ചിത്രം ഇപ്പോൾ ചിലർ മായ്ക്കാൻ ഒരുമ്പെട്ടിരിക്കുന്നു.

ഗ്രോത്ത്—ലതിക കാട്ട് വരച്ച ചിത്രം



## മൗലികതയില്ലാത്ത രചനകൾ

യന്ത്രസാമഗ്രികളെയോ ഫലവർഗ്ഗങ്ങളെയോ തിരഞ്ഞെടുക്കുന്നപോലെ കലാസൃഷ്ടികളുടെ മൂല്യനിർണ്ണയം നടത്താനാവില്ലായിരിക്കാം. എങ്കിലും, ഏതൊരു കലാസൃഷ്ടിയിലും കാണേണ്ട ചില അവശ്യ ഗുണവിശേഷങ്ങളുണ്ട്. അവ പോലുമില്ലാത്ത കുറെ സൃഷ്ടികൾ ഒരു ദേശീയ കലാപ്രദർശനത്തിൽ പ്രതീക്ഷിക്കാവുന്നതല്ല. രചനകൾ തിരഞ്ഞെടുത്തവർ ആനുകാലിക ഭാരതീയ കലയുടെ ഏതു രൂപമാണാവോ ഈ പ്രദർശനത്തിലൂടെ അവതരിപ്പിക്കാൻ, പ്രമേയത്തിലും അവതരണശൈലിയിലും രൂപഘടനയിലും പുതുമയും മൗലികതയും ഭാവാംശവുമുള്ള കുറച്ച് കലാസൃഷ്ടികളും, അതിലേറെ ഉള്ളടക്കമില്ലാത്ത പുറംമോടിയുള്ള ചില സൃഷ്ടികളും പാശ്ചാത്യശൈലിയുടെ തരംതാണ അനുകരണങ്ങളും ചേർന്നു് കൂട്ടിക്കുഴച്ച് അലങ്കോലപ്പെട്ട ഒരു സമ്മിശ്രരൂപമായാണ് ഈ പ്രദർശനം ഭവിച്ചത്. തിളക്കവും മിനുപ്പുമുള്ള വിലയേറിയ മാദ്ധ്യമങ്ങളിൽ എന്തെങ്കിലും ഒരു രൂപം കൊത്തുകയോ വാർക്കുകയോ ചെയ്യുതുകൊണ്ട് ശില്പമാവുമോ? മദ്ധ്യമത്തിന്റെ തിളക്കവും മിനുപ്പുംകൊണ്ട് അതിലെ വൈകല്യങ്ങൾ മറയ്ക്കാനാവുമോ? വലിയ കാൻവാസുകളിൽ, സ്വീകരണമുറിയലങ്കരണത്തിനുപകരിക്കുംവിധം ആകർഷണീയമായ നിറങ്ങളിൽ അമൂർത്തചിത്രമെന്നപേരിൽ എന്തെങ്കിലും കുത്തിവരച്ചാൽ അതു് കലാസൃഷ്ടിയാവുമോ? (ഈയിടെ ഒരു പ്രശസ്ത ചിത്രകാരന്റെ ചിത്രങ്ങൾ കണ്ട്, ഒരു സ്ത്രീ ചിത്രകാരനോടു പറഞ്ഞു: ''നിങ്ങളുടെ ചിത്രം എനിക്കിഷ്ടപ്പെട്ടു. പക്ഷേ, എന്റെ സ്വീകരണമുറിയുടെ ചുമരിന്റെ നിറവുമായി അതു് ഇണങ്ങുമായിരുന്നെങ്കിൽ ഞാനതു വാങ്ങുമായിരുന്നു.'')

ഡെൽഹിയിൽ അരങ്ങേറിയ ദേശീയ കലാപ്രദർശനം തെക്കേയിന്ത്യയിലെ കലാകാരന്മാരെ ക്രൂരമായി അവഗണിക്കുകയുണ്ടായി.

ഇന്ത്യയുടെ ആനുകാലിക കലയിലെ ഒരു പ്രത്യേക മുഖത്തേയോ ആഗോള കലാധാരയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന മാററങ്ങൾക്കനുസൃതമായി ഇവിടെയും നടന്നുകൊണ്ടിരിക്കുന്ന വികാസപരിണാമങ്ങളെയോ കാഴ്ചവയ്ക്കുന്നതിൽ ഈ പ്രദർശനം പരാജയപ്പെട്ടിരിക്കുന്നു. വിശ്രുതമായ രാജസ്ഥാൻ മിനിയേച്ചറുകളുടെ തരംതാണ അനുകരണങ്ങളും (ശൈൽ ചോയൽ വരച്ച 'ദ ഗ്രീൻവാലി') മധുബനിയുടെ മൂന്നാംതരമായ പകർപ്പുകളും (വിനയ് ത്രിവേദിയുടെ 'സൻജോഗ്-II') കമേഴ്സ്യൽ പോസ്റ്ററുകളെന്നു തോന്നിക്കുന്നതരത്തിലുള്ള ചില ചിത്രങ്ങളും (നരേന്ദ്രയുടെ ആക്രിലിക് ചിത്രം) കലണ്ടർ ചിത്രങ്ങളെ ഓർമ്മിപ്പിക്കുന്ന ഫോട്ടോ റിയലിസ്റ്റിക് പെയിൻറിംഗുകളും (മധുർ കപൂറിന്റെ 'പിൽഗ്രിംസ്'') അമൂർത്ത ചിത്രമെന്ന പേരിൽ കുറെ ചായംകോരിയൊഴിച്ചുമട്ടിലുള്ള ചില അരോചകപ്പടപ്പുകളും (അൻജു ദാദ്‌വാറിന്റെ പെയിൻറിങ്-I) ഡിസൈനിനെപ്പററിയുള്ള ബോധത്തിന്റെ അഭാവത്താൽ ദുർബ്ബലമാക്കപ്പെട്ട ചില രചനകളും (പ്രേംചന്ദിന്റെ 'ഫ്ളോയിങ് പേപ്പർ', മോഹൻ ശർമ്മയുടെ 'ഡെസർട്ട്'-80. മോഹൻ ശർമ്മയുടെ ചിത്രത്തിൽ തിരശ്ചീനമായി വരച്ച വർണ്ണരേഖകൾ ചിത്രത്തിൽ അവലക്ഷണമായിത്തോന്നും.) കഥകൾക്കുള്ള ചിത്രീകരണമാണോയെന്നു സംശയിച്ചേക്കാവുന്ന ഫിഗറേററീവ് ചിത്രങ്ങളും (പുജക്ഷത്രിയയുടെ 'അനിമൽ-I'. ആധുനികമനുഷ്യനിലെ മൃഗീയതയെ രൂപങ്ങളിലൂടെയും പ്രതീകങ്ങളിലൂടെയും വരച്ചുകാട്ടാനുള്ള ശ്രമം, അവതരണത്തിലെ അപാകതകൾകൊണ്ട് പരാജയപ്പെട്ടിരിക്കുന്നു.) ശരീരാവയവപഠനത്തിനുവേണ്ടി വരച്ചതെന്നുതോന്നുന്ന 'അനാട്ടമി സ്റ്റഡി'കളും (രാമേശ്വർ ബറൂട്ടയുടെ 'വിന്നേഴ്സ് പോസ്റ്റുമസ്'', കിരൺസേത്തിയുടെ 'ട്രാൻസ്'. ബറൂട്ടയുടെ ചിത്രം ഒരു നല്ല അനോട്ടമി സ്റ്റഡിയെന്ന നിലയ്ക്കു കൊള്ളാം; കിരൺസേത്തിയുടെ ചിത്രം പുസ്തകങ്ങളിൽ നിന്നുള്ള പകർപ്പാണെന്നു മാത്രമല്ല, അവയിലെ രൂപങ്ങളിലെ ഘടനയിലും ഡ്രോയിംഗിലും വൈകല്യങ്ങൾ മുഴച്ചുകാണുന്നുണ്ട്.) പെയിൻറിംഗ് ഗ്രാഫിക് വിഭാഗത്തിൽ കാണാം. അനോട്ടമി സ്റ്റഡികളുൾപ്പെടുത്തിയ സ്ഥിതിക്ക് 'സ്റ്റിൽ ലൈഫ്'കളും 'പോർട്രെയ്റ്റു'കളുംകൂടി ഉൾപ്പെടുത്താമായിരുന്നല്ലൊ.

മനുഷ്യൻ 1980—ജോഗൻ ചൗധരിയുടെ ഒരു രചന



ശില്പവിഭാഗത്തിൽ കണ്ട രചനകളിൽ കലാമൂല്യം നഷ്ടപ്പെട്ട കുറെ അലങ്കാരവസ്തുക്കളും കരകൗശലവസ്തുക്കളുമാണ് ഉള്ളത്. തിളക്കവും മിനുസവുമുള്ള മാദ്ധ്യമങ്ങളിൽത്തീർത്ത ഈ സൃഷ്ടികൾ (ജയ്ദേവ് ബഘേൽ വെങ്കലത്തിൽ തീർത്ത 'ഗററ് ടുഗെതർ', 'റണ്ണിംഗ് അപ്പ്'' എന്നീ ശില്പങ്ങൾ, അനിൽകുമാറിന്റെ മാർബിൾ ശില്പം, സതേജ് ജൈനിന്റെ വെങ്കലശില്പം, സുധയുടെ സിറാമിക് ശില്പം). ക്ഷണികനേരത്തേക്കു ആസ്വാദകന്റെ ശ്രദ്ധയാകർഷിച്ചേക്കാമെങ്കിലും, സൂക്ഷ്മനിരീക്ഷണത്തിൽ നിന്നും ഇവയിലടങ്ങിയ കൈതവമാർന്ന ശില്പചാതുര്യം ബോദ്ധ്യമാകും. ഭാവരാഹിത്യവും ശരിയായ രൂപഘടനാബോധത്തിന്റെ അഭാവവും മറയ്ക്കാനായി, ആകർഷണീയവും വിലയേറിയവയുമായ മാദ്ധ്യമങ്ങൾ ഉപയോഗിക്കാനുള്ള പ്രവണത പൊതുവെ ശില്പികൾക്കുള്ളതായി കാണുന്നു. ശില്പമെന്ന പേരിൽ വാർത്തും കൊത്തിയും വച്ച അരോചകരൂപങ്ങളും (രവിശങ്കർ പട്‌നായികിന്റെ ശില്പം കണ്ടാൽ 'അലുമിനിയത്തിൽ ഒരു 'പടവലങ്ങ'യെന്നേ തോന്നൂ. പബൻ ധിബറിന്റെ ഫൈബർഗ്ലാസ് ശില്പവും ഒരു

(ശേഷം 49-ാം പേജിൽ)

# റിലയൻസ് ഡിബെഞ്ചേഴ്സ്

## നിങ്ങൾ നിക്ഷേപിയ്ക്കുന്നതിന്നുള്ള 7 കാരണങ്ങൾ

**2 ലക്ഷം ഷെയർ ഹോൾഡേഴ്സ്കാക്കും ഡിബെഞ്ചർ ഹോൾഡേഴ്സ്കാക്കും കഴിഞ്ഞുപോയ സംവത്സരങ്ങൾ വളരെയേറെ പ്രതിഫലമുള്ളതായിരുന്നു.**

ഡിബെഞ്ചർ സിരീസ് I
1979 ഒക്ടോബറിൽ ഓരോന്നിനും 500/- രൂപ തോതിൽ ഇഷ്യൂ ചെയ്തു. 19 മാസങ്ങൾക്കുള്ളിൽ അവ 487 രൂപയോളം (97%) പ്രതിഫലങ്ങൾ നേടിയിരിയ്ക്കുന്നു.

ഡിബെഞ്ചർ സിരീസ് II
1980 നവമ്പറിൽ ഓരോന്നിനും 125/- രൂപ തോതിൽ ഇഷ്യൂ ചെയ്തു. ഈ റൈററ്സ് ഡിബെഞ്ചറുകൾ 160/- രൂപയോളം മൂല്യവർദ്ധനവ് നേടിയിരിയ്ക്കുന്നു.

**ഭാവി കൂടുതൽ പ്രതീക്ഷാനിർഭരവും.**

# ഇപ്പോൾ റിലയൻസ് ടെക്സ്റ്റൈൽസിൽനിന്നും തികച്ചും സുരക്ഷിതമായ 13.5% കൺവെർട്ടിബ്ൾ ഡിബെഞ്ചറുകൾ.

79.50 കോടി രൂപ മുടക്കമുതലും ഡ്യൂ പോണ്ട് യു. എസ്സ്. എ യുമായി സാങ്കേതിക സഹവർത്തിത്വത്തിൽ ആരംഭിക്കുന്നതുമായ, 10,000 ടൺ വാർഷികോൽപാദനം പ്രതീക്ഷിക്കുന്ന പോളിയെസ്റ്റർ ഫിലമെൻറ് യാൺ പ്രോജക്ടിന്ന്, ഭാഗികമായ സാമ്പത്തിക സഹായമേകുവാൻ, റിലയൻസ് ടെക്സ്റ്റൈൽസ് അടുത്തുതന്നെ പൊതുജന സമക്ഷം സമർപ്പിയ്ക്കുന്നു— തികച്ചും സുരക്ഷിതവും 125 രൂപ മുഖവിലയുള്ളതുമായ മൊത്തം 24 കോടി രൂപയുടെ കൺവെർട്ടിബ്ൾ ഡിബെഞ്ചറുകൾ.




**1 പരിപൂർണ്ണ സുരക്ഷിതത്വം:** ഡിബെഞ്ചറുകൾ കമ്പനിയുടെ സ്ഥിര ആസ്തിക്കെതിരെ സുരക്ഷിതപ്പെടുത്തിയതാണ്.

**2 എളുപ്പം പണമാക്കാവുന്നത്:** എളുപ്പം പണമാക്കി മാററാവുന്ന സൗകര്യത്തിലേയ്ക്കായി ഈ ഡിബെഞ്ചറുകൾ ബോംബെ, അഹമ്മദാബാദ്, ഡൽഹി, കൽക്കത്ത, മദ്രാസ്, ബാംഗ്ളൂർ എന്നിവിടങ്ങളിലെ സ്റ്റോക്ക് എക്സ്ചേഞ്ചുകളിൽ ലിസ്റ്റ് ചെയ്യപ്പെട്ടിട്ടുണ്ട്.

**3 സ്ഥിരമായ വരുമാനം ഉറപ്പുനൽകുന്നു:** വർഷം തോറും 13.5%

**4 മൂലധന വർദ്ധനവ്:** ഡിബെഞ്ചറുകൾ ഒന്നിന്ന് 1982 ആഗസ്റ്റ് 31-ാം 25 രൂപ വിലയായിരിയ്ക്കും (ഇപ്പോഴത്തെ മാർക്കററ് വില 95 രൂപ) എന്ന തോതിലാണ് ഓരോ ഇക്വിററി ഷെയറിൻേറയും അലോട്ട്മെൻറ്. ഇപ്രകാരം നിക്ഷേപകർക്ക് മൂലധന വർദ്ധനവും കമ്പനിയുടെ ശോഭനമായ ഭാവിയിൽ അവർക്ക് പങ്കും ഉണ്ടാവും.

**5 വമ്പിച്ച പ്രതിഫലങ്ങൾ: 54%മോ അതിൽ കൂടുതലോ.** അതിപ്രകാരമാണ്. അലോട്ട്മെൻറ് സമയത്തെ ഷെയറിൻെറ വില 100 രൂപയെന്ന് കരുതുക. നിക്ഷേപകൻെറ ഡിബെഞ്ചറുകൾ ഓരോന്നിന്നുമുള്ള നിക്ഷിപ്തമായ തുക 25 രൂപ യായിരിയ്ക്കും. എന്നാൽ തുടർന്നും 100 രൂപമേൽ അയാളുടെ വാർഷിക പലിശ 13.50 രൂപയായിരിയ്ക്കും. അതായത് 54% ഷെയർ വിലയേക്കാൾ വമ്പിച്ച പ്രതിഫലം മാത്രമല്ല, നിക്ഷേപകന് മൂലധനത്തുകയായ 100 രൂപ തിരിച്ചു ലഭിയ്ക്കുമ്പോൾ നികുതി കൂടാതെ ലഭിയ്ക്കുന്നു.

**6 ബോണസ്.** കമ്പനിയുടെ സംഭരണങ്ങളും, ബോണസ്സ് നല്കുവാനുള്ള തീരുമാനവും കണക്കിലെടുത്ത് കമ്പനി 1982ൽ ബോണസ്സ് ഷെയറുകൾ പ്രഖ്യാപിയ്ക്കുന്നതായിരിയ്ക്കും. അതായത് അലോട്ട് ചെയ്യുന്ന ഈക്വിററി ഷെയറുകൾ വർദ്ധിയ്ക്കുന്നു.

**7 പിന്നിട്ട വർഷങ്ങളെല്ലാം ശോഭനമായിരുന്നു.**

| ഇഷ്യൂ | പ്രതിഫലങ്ങളിലൂള്ള മൂല്യ വർദ്ധനവ് (1981 ഏപ്രിൽ വരെ) | ഷെയറിൻെറ മുഖവില | ഷെയറുകളുടെ ഇപ്പോഴത്തെ വില (ഏപ്രിൽ 1981) |
|---|---|---|---|
| ഈക്വിററി ഷെയർ നവമ്പർ 77 ഓരോന്നിനും 10 രൂപ വീതം | 1155% മൂല്യവർദ്ധനവ് 42 മാസങ്ങൾക്കുള്ളിൽ 11.37 രൂപ ഡിവിഡൻറ് | രൂ. 10/- | രൂ. 95/- |
| ഡിബെഞ്ചർ സീരീസ്-I ഓരോന്നിനും 500/- രൂപ വീതം ഒക്ടോബർ 79 | രൂ. 487/- (97%) 19 മാസങ്ങൾക്കുള്ളിൽ + 12% വാർഷിക പലിശ | രൂ. 55/- | രൂ. 95/- |
| ഡിബെഞ്ചർ സീരീസ്-II ഓരോന്നിനും 125/- രൂപ നവമ്പർ 80 | 160/- രൂപയായി മൂല്യ വർദ്ധനവ് ലഭിച്ചിരിയ്ക്കുന്നു. കേവലം 6 മാസങ്ങൾക്കുള്ളിൽ + 12% വാർഷിക പലിശയും | രൂ. 65/- | 31-12-81ന് കൺവെർഷൻ ഇപ്പോഴത്തെ ഷെയർ വില 95/- രൂ. |
| ഇപ്പോഴത്തെ ഡിബെഞ്ചർ ഇഷ്യൂ ഓരോന്നിനും125/- രൂപ വീതം | 13.5% വാർഷിക പലിശ | രൂ. 95 | രൂ. 95 31-8-1982ന്ന് ഒരു ഷെയർ നൽകുന്നതായിരിക്കും. |

നിലവിലുള്ള ഷെയർ ഹോൾഡേഴ്സ്കാക്കും, സീരീസ് ഒന്നിലേയും രണ്ടിലേയും ഡിബെഞ്ചർ ഹോൾഡേഴ്സ്കാക്കും കൂടാതെ കമ്പനിയിലെ മററു നിക്ഷേപകർക്കും ഈ ഡിബെഞ്ചറുകൾ പ്രത്യേക അടിസ്ഥാനത്തിൽ നൽകുന്നു.




**റിലയൻസ് ടെക്സ്റ്റൈൽ ഇൻഡസ്ട്രീസ് ലിമിറ്റഡ്**

റെജിസ്റ്റേർഡ് ഓഫീസ്: കോർട്ട് ഹൗസ്, തിലക് മാർഗ്, ധോബിതാലാവ്, ബോംബെ-400 002.

**നിക്ഷേപിക്കുക: വികസനം ജീവിതത്തിൻെറ ഉന്നമനമായി കരുതുന്ന കമ്പനിയിൽ.**

ഇഷ്യൂ 1981 ജൂൺ 10 മുതൽ

Mudra/RTI/273 Mal.

കഥ

# ശിബി സാൽവൻ

വി. കെ. എൻ.

സാൽവൻ പ്രഭു എന്നതിലുപരി, ഇനിയുള്ള കാലം ശിബി സാൽവൻ എന്ന തിരുനാമത്തിൽ അറിയപ്പെടാനാണ് താൻ ആഗ്രഹിക്കുന്നതെന്ന്, ചണമുതൽ പത്രംവരെ വ്യവസായങ്ങളിൽ കുത്തക മൂലധന നിക്ഷേപമുള്ള സാൽവൻ പ്രഭു, ശതാഭിഷേകം കഴിഞ്ഞ രാവിലെ അദ്ദേഹത്തെ മുഖം കാണിക്കാൻ ചെന്ന ആശ്രിതരോട് പറഞ്ഞു.

അദ്ഭുതം കൂറുന്ന അനുയായികളുടെ മുഖത്ത് ആഞ്ഞടിക്കുംവിധം അദ്ദേഹം തുടർന്നു:

മുടിയെ ദാനം കൊടുത്താലും ഇരട്ടിക്കുന്ന ഒരു വസ്തുവാകുന്നു സമ്പത്ത് എന്ന് ഏഷ്യരാശികളായ നിങ്ങൾ മനസ്സിലാക്കണം. ഇതത്രെ വിശ്വാസപ്രമാണമാണ്. അശ്വമേധംതൊട്ട് പുരുഷമേധം വരെ യാഗങ്ങൾ നാം നടത്തിയിട്ടുണ്ട്. ഭൗതികമായും ആത്മീയമായും വേറേയും പലതും തരമാക്കിക്കൊണ്ടും വർത്തിക്കുന്നു. കരിഞ്ചന്തക്കാരും, റസ്കൽ നിക്കോഫ്സും, ശിങ്കിടികളും, സ്തുതിപാഠകരും, കൊട്ടാരംസേവകരും, നന്ദിയില്ലാത്തവരുമായ നിങ്ങൾക്ക് നെല്ലായും പണമായും തന്നുകൊണ്ടിരിക്കുന്ന പാരിതോഷികങ്ങൾക്കു പുറമെയാണ് ഇതൊക്കെ.

(ഈയവസരം കൊട്ടാരാന്തരാളത്തിൽ നിന്ന് 'മാരാരേ...ഹാജ്യാരേ...' 'പ്രഭുജീ' തുടങ്ങി ഭക്തിനിർഭരമായ സ്തോത്രങ്ങൾ ഉയർന്നു.)

താളത്തിനൊപ്പിച്ച് സാൽവൻ തുടർന്നു:

എന്നിട്ടും തൃക്കേട്ട വലിയതിരുനാൾ മഹാറാണി തിരുമനസ്സിലേക്ക് നമ്മോട് അസൂയയാണ്. ഇന്നലത്തെ രാഷ്ട്രീയ വികാസം കേൾക്കു. നോനെ പരീക്ഷിക്കാൻ അഗ്നിയേയും ഇന്ദ്രനേയും സേവ പിടിച്ച് അവന്മാരെ യഥാക്രമം ഒരു പീക്കിരിപിറാവിൻേറയും ഒരു അമേരിക്കൻ കഴുകൻേറയും രൂപത്തിൽ നോൻ നേരെ തൊടുത്തു.

നോനവൻ വൈശ്രവണപൂജ നടത്തുംവേളയിലാണ് പിറാവ് പരവശയായി നോൻെറ മടിത്തട്ടിൽ ബെല്ലിലാൻഡ് ചെയ്തത്. അതിനുപിറകെ അമേരിക്കൻ ഉച്ചാരണശൈലിയിൽ അശ്ലീലം പറഞ്ഞു കഴുകനും എത്തി.

ഹൈ സാൽവൻ! യൂ സൺ ഓഫ് എ ഗൺ! പസ്കിയെ വിട്ടുതാ. അബൻ എൻെറ ഊണരിയാണ്. നിനക്കുള്ള പി. എൽ. 480 അല്ല.

ഇന്ത്യാസമുദ്രത്തിൽ യാതൊരുവിധ വൻശക്തിമത്സരവും വച്ചുപൊറുപ്പിക്കയില്ലെന്നും, അരിപ്പിറാവിന് രാഷ്ട്രീയാഭയം അനുവദിച്ചിരിക്കുന്നുവെന്നും ഇനിമേൽ ടിയാൻ ഒരു സാൽവൻ പ്രജയാണെന്നും നോം നയതന്ത്രഭാഷയിൽ കഴുകനെ ഓർമ്മപ്പെടുത്തി.

അപ്പോൾ താൻ വിശന്നു ചാവാറായെന്നും അങ്ങനെ സിദ്ധി കൂടുകയാണെങ്കിൽ അതിൻെറ സമസ്ത രാഷ്ട്രീയ സാമ്പത്തികോത്തരവാദിത്വവും നോനു മാത്രമാവുമെന്നും അച്ചടിക്കാൻ പററാത്ത ഭാഷയിൽ കാംബേറിമോൻ അലറി.

അതിനു മറുപടിയായി, പൂജ കഴിഞ്ഞ ഉടനെ നോനൊത്ത് പ്രാതൽ കഴിക്കാൻ കഴുവെ ക്ഷണിച്ചു.

ഗൃദ്ധ്രം പറഞ്ഞു:

നിൻെറാരു പച്ചക്കറി പ്രാതൽ. മൈ ഫുട്ട്! ശ്രൂട് കപ്പയെ. എനിക്കു വേണ്ടത് സ്റ്റൈലൻ മാംസം. സ്റ്റെയ്ക്ക്. അതും ആ പിറാവ് ഫെല്ലോവിൻെറ. വാഡായാമീൻ?

നോൻ ചോദിച്ചു:

സാധുകപോതത്തിൻേറതിനു പകരം നോൻെറ മജ്ജമാംസാദികളായാലോ?

യൂ മീൻ ഇറ്റ്?

യാ.

പിറാവിൻേറത്ര തൂക്കം എല്ലില്ലാത്ത ഇറച്ചി തരാമോ?

തീർച്ചയായും.

എന്നാൽ തുലാസ് കൊണ്ടുവാ. ഡെഡിക് ത്രൂക്കം. ആൻഡ് നൊ കിസ്സിങ്. ഷോർട്ട് മെയ് പണ്ണാതെ. നീ ഒരു ബണിയൻ. നിൻെറ വേലത്തരമൊക്കെ നമുക്കറിയാം.

തുലാസ്സിൻെറ ഒരു തട്ടിൽ നോൻ പക്ഷിയെ വച്ചു. മറേറ തട്ടിൽ സ്വന്തം മാംസം ഒരു ശീമക്കത്തികൊണ്ട് അരിഞ്ഞുകൂട്ടി. കൈയിലെ മാംസപേശി തൊട്ട്.



ഒരു മൂന്നുകിലോ ഇറച്ചി നോൻ സുലഭമായി വിച്ഛേദിച്ചിട്ടുണ്ടാവും. എന്നിട്ടും തട്ട് താഴ്ന്നില്ല. പിന്നെ തുടയിൽനിന്നായി ആടറവ്. അപ്പോഴും പക്ഷി മീതെ. പിറാവൻ ഫെല്ലോവും ഒരമേരിക്കൻ ചാരനായിരിക്കുമോ എന്ന് നോൻ ശങ്കിച്ചു അന്നേരം നോൻ ആകെ ചോരയൊലിപ്പിച്ച് കഥകളിയിലെ ഒരു നിണംവേഷത്തെപ്പോലുണ്ടായിരുന്നു.

അവസാനം രണ്ടിലൊന്നറപ്പിച്ച് നോൻ അപ്പാടെ കയറി നോൻെറത്തന്നെ ഇറച്ചിക്കു മീതെ തുലാസ്സിൽ ചമ്രം പടിഞ്ഞിരുന്നു.

തൻെറ തള്ളേ താൻതീനി.

ഡും ഡുമുക്കാഡും.

എന്ന് വേദമന്ത്രവും ഉദ്ധരിച്ചു.

പെട്ടെന്ന് ഓ, നോ പറയാൻ സമയം കിട്ടുന്നതിനു മുമ്പ്, അഥവാ, ആംഗലശൈലിയിൽ 'കത്തി' എന്ന് ഉച്ചരിക്കുന്നതിനു മുമ്പ്, കിളിയും കഴുകനും ക്ലീൻ അപ്രത്യക്ഷം. പകരം മഹാറാണി തിരുമനസ്സിലെ പൈംപീകശ്രേണിയിലെ ഒരംഗം, വിഹാരത്തുകാരൻ നിരക്ഷരൻ, കട്ടിരാമൻ കേസരി എന്ന കടലാസുതടിയൻ, ഭീമാകാരം പൂണ്ട്, കൈകൂപ്പി, നോനുമുന്നിൽനിന്ന് വിറകൊണ്ടു.

നോൻ ചോദിച്ചു:

എന്താ കേസരീ, രാജശാസനം ഹേതുവായി നോനെ പരീക്ഷിച്ചതാണല്ലേ?

പ്രഭുജീ ക്ഷമിക്കണം— കട്ടിരാമൻ കേണു: ഇനി തിരുമനസ്സുകൊണ്ട് ഇതു് ആവർത്തിക്കില്ല.

സാരമില്ല.

എങ്കിലും പ്രഭുജിയുടെ മുറിവും മാംസവുമെല്ലാം റിപ്പയർ ചെയ്ത് പഴയപടിയിലാക്കാൻ ആൾ ഇന്ത്യാ മെഡിക്കൽ ഇൻസ്റ്റിററ്യൂട്ടിലേക്കു വഹിക്കാൻ അടിയനെ അനുവദിക്കണം.

നോൻ പറഞ്ഞു:

അതൊന്നും വേണ്ട. നോൻെറ ഭൗതികശരീരം ഒരു കതിരക്കുട്ടിയായി, ഫുൾ കണ്ടിഷനിൽത്തന്നെ പ്രവർത്തിക്കുന്നു. ആടറവിനു മുറിച്ചതു് തദുപരി ഒരു കവചമായി കൊണ്ടുനടക്കുന്ന പ്ലാസ്റ്റിക്കിൻെറ മജ്ജയും മാംസവും ചുകന്ന കചിൻക് മഷിയുമാണെന്നു ധരിക്കു.

എന്നിപ്രകാരം പറഞ്ഞ് നോൻ കവചവിമുക്തനായി. കട്ടിരാമൻ തലകുത്തി വീണു.

ഒരു ആംബുലൻസ് വാനിലാണ് അധഃകൃതനെ ഇവിടന്ന് നീക്കംചെയ്തത്.

ശേഷം ശുദ്ധികലശവും നടന്നു.

ആൾക്കൂട്ടം നിമിഷത്തേക്ക് നിസ്തബ്ധം നിന്നു.

പിന്നെ വീറു വീണ്ടെടുത്ത് ജയാരവം മുഴക്കി.

സാൽവൻ മഹരാജ് നീണാൾ വാഴട്ടെ!

ശിബിവൽ, അജമാംസ രസായനംവൽ!

കൈയുയർത്തി, തൻെറ കിങ്കരന്മാരെ നിശ്ശബ്ദരാക്കിയശേഷം, ശിബി സാൽവൻ പ്രശാന്തഗംഭീരനായി പറഞ്ഞു:

അതുകൊണ്ട് കൃമികളേ! കഥകൾ കേൾപ്പിൻ! ചരിത്രം വായിപ്പിൻ! സ്വകാര്യമേഖലയെ കടന്നാക്രമിക്കുന്നതിനെ എൻെറ വർഗ്ഗം എക്കാലവും ചെറുത്തിട്ടുണ്ട്, അതിൽ വിജയിച്ചിട്ടുമുണ്ട്.

ഭാവിയിലും മറിച്ചാവില്ല കഥ, കലാകൗമുദിയിലായാൽപ്പോലും.

# ആദിമനുഷ്യനിൽ നിന്നും ഒരു ചുവടു പിന്നിൽ

## ജെയിൻ വാൻ ലാവിക്

പരിഭാഷ: കുസുമകുമാരി



സ്നേഹപ്രകടനം ചുംബനത്തിലൂടെ

മേൽ വിവരിച്ച ചിമ്പൻസി സ്വഭാവത്തിൽനിന്ന് ആദിമനുഷ്യന്റെ സാമൂഹ്യഘടനയെക്കുറിച്ചോ സ്വഭാവരീതിയെക്കുറിച്ചോ ഒന്നും സങ്കല്പിക്കാനാവില്ല. എങ്കിലും ആധുനികചിമ്പൻസികളിലും ആധുനികമനുഷ്യനിലും ഒരുപോലെ കാണപ്പെടുന്ന സ്വഭാവ സവിശേഷതകൾ പുരാതനമനുഷ്യനിലും പ്രകടമായിരുന്നുവെന്നു വിശ്വസിക്കാം. അമ്മയ്ക്കും കുഞ്ഞിനും ഇടയിലും, ചില സഹോദരീസഹോദരന്മാർക്കിടയിലെങ്കിലും, ആജീവനാന്തം നിലനിൽക്കുന്ന ഗാഢബന്ധം പുലർന്നിരുന്നു. 'ചോരയ്ക്കു നീരിനേക്കാൾ കട്ടികൂടും' എന്ന ചൊല്ലു് നമ്മുടെ ആദിപിതാക്കളുടെ ജീവിതത്തിൽനിന്ന് ഉയിർക്കൊണ്ടതാവും.

പുരാതനമനുഷ്യന് ദീർഘമായ ഒരു ശൈശവം ഉണ്ടായിരുന്നെന്നും, അക്കാലത്ത് തന്റെ സംഘത്തിൽപ്പെട്ടവരെ നിരീക്ഷിച്ചും അവരുടെ ചെയ്തികൾ അനുകരിച്ചും അവൻ പാരമ്പര്യത്തിന്റെ ഭാഗമായ സ്വഭാവരീതികൾ സ്വായത്തമാക്കിയെന്നും നമുക്കു കരുതാം. അവനൊരു കൗമാരം ഉണ്ടായിരുന്നെന്നും, അപ്പോൾ ആൺകുട്ടി മുതിർന്ന ആണുങ്ങളോടൊപ്പം നായാട്ടിനു പോയിത്തുടങ്ങിയെന്നും, പെൺകുട്ടി ഇളയകുട്ടികളുമായി കളിച്ചും അവരെ ശുശ്രൂഷിച്ചും അമ്മയുടെ അടുത്ത് ഒതുങ്ങിക്കൂടിയെന്നും വിശ്വസിക്കാം.

ആദിമനുഷ്യർ ഭയാശങ്കകളാൽ നടുങ്ങുമ്പോൾ സഹജീവികളുടെ സാമീപ്യസമ്പർക്കങ്ങളിൽ ആശ്വാസം കണ്ടിരിക്കും. തമ്മിൽത്തല്ലിത്തളരുമ്പോൾ വഴക്കുകൾ ഒതുക്കിത്തീർക്കുന്നത് തീർച്ചയായും, പരസ്പരം തോളിൽത്തട്ടിയോ, കരംഗ്രഹിച്ചോ, കെട്ടിപ്പുണർന്നോ ആയിരിക്കും. ഏറെക്കാലത്തെ വേർപാടിനു ശേഷം കണ്ടുമുട്ടുമ്പോൾ അവർ ആലിംഗനത്തിലമർന്ന് പരസ്പരം ചുംബിക്കും. അവരുടെ ശരീരം മൂടിയ രോമം കൊഴിയുംവരെ മുടിയിഴകൾക്കിടയിലെ ചെള്ളും ചെളിയും പോക്കി അന്യോന്യം കൈവിരലുകൾ കൊണ്ടു മുടി മാടിയൊതുക്കി മോടികൂട്ടിയിരിക്കും. മുടി കൊഴിഞ്ഞു തുടങ്ങിയപ്പോൾ, തട്ടിയും തഴുകിയും കൈകോർത്തിരുന്ന് അവർ സ്നേഹബന്ധങ്ങൾക്ക് ഊട്ടും പാവും നൽകിയിരിക്കും.

ചിമ്പൻസിയുടെ സ്വഭാവപഠനം, മനുഷ്യനും ചിമ്പൻസിയും തമ്മിലുള്ള സാമ്യം കാട്ടുക മാത്രമല്ല, മനുഷ്യരാശിയെ മററു പ്രൈമേററുകളിൽനിന്ന് വേർതിരിക്കുന്ന സവിശേഷതകൾ വെളിവാക്കുകയും ചെയ്യുന്നു. നീണ്ടുനിവർന്നുള്ള നടത്തം മനുഷ്യൻ സ്വന്തമാക്കി. മനുഷ്യർ എക്കാലവും ഇണചേരാനൊരുക്കമാണ്. ചരിത്രത്തിന്റെ വഴിത്താരയിലെവിടെയോ മനുഷ്യന് തന്റെ ദേഹത്തെ രോമം മുക്കാലും നഷ്ടമായി. ധാരണയിലും ചിന്താശക്തിയിലും വമ്പിച്ച വളർച്ചയ്ക്കു വഴിതെളിച്ച മനുഷ്യമസ്തിഷ്കത്തിന്റെയും ഭാഷയുടെയും സ്ഫോടകമായ വികാസമാണ് ഏററവും ഗണനീയമായ പ്രത്യേകത. മനുഷ്യന്റെ ഈ കഴിവുകൾ ഏററവും കേമനായ ചിമ്പൻസിയുടെ ബുദ്ധികൂർമ്മതയേയും സംവേദനതയേയും പോലും അസ്പ്രഭമാക്കുന്നു.

മനുഷ്യന്റെ സവിശേഷതകളുടെ പൂർവ്വഗാമികളെന്നു വിളിക്കാവുന്ന സ്വഭാവഘടനകൾ ഇന്നത്തെ ചിമ്പൻസികളിൽ ദർശിക്കാനാവുമോ? ചില കാര്യങ്ങളിൽ അതിനു കഴിയും. ചിമ്പൻസിയുടെ സ്വഭാവവും മനുഷ്യന്റെ പരിണാമപ്രക്രിയയിലെ പ്രധാന വഴിത്തിരിവുകളും മനസ്സിരുത്തി പഠിച്ചാൽ, നിഴൽരൂപികളായ ആ പ്രപിതാമഹന്മാർ ഇന്നത്തെ മനുഷ്യരായി വളർന്നതിന്റെ ചരിത്രം തെളിയും.

## നീണ്ടുനിവർന്നുള്ള നടത്തം

ആദ്യമായി ഇരുകാലിലെ നടത്തം തന്നെയാവട്ടെ. കിളരംകൂടിയ പുൽനാമ്പുകൾക്കു മുകളിലൂടെ എത്തിനോക്കുമ്പോഴും, പോരിനു കോപ്പുകൂട്ടുമ്പോഴും, ഭക്ഷണം സംഭരിക്കുമ്പോഴും, ഈറൻ തറയിലൂടെ നടക്കുമ്പോഴും ചിമ്പൻസികൾ രണ്ടുകാലിൽ നിവർന്നു നടക്കുന്നു. നിവർന്നു നടക്കുക മിക്കവെക്കും ആയാസകരമാണ്. അരക്കെട്ട് മുന്നോട്ടുവളച്ച് ആടിയുലഞ്ഞാണു നടത്തം. ചിലപ്പോൾ ചില ചിമ്പൻസികൾ നീണ്ടുനിവർന്ന് ഉറച്ച കാൽവയ്പോടെ ദീർഘദൂരം നടക്കുന്നതു കാണാം. ഫ്ളോയുടെ മകൻ ഫേബൻ ഉൾപ്പെടെ രണ്ടുപേർക്ക് പോളിയോ പിടിപെട്ട് ഓരോ കൈ ഉപയോഗശൂന്യമായി തൂങ്ങിക്കിടന്നപ്പോൾ, അതു തറയിൽ ഇഴയ്ക്കാതെ, അനേകം വാര അവർ രണ്ടു കാലിൽ നടക്കാൻ പഠിച്ചു.

ഇരുകാലിൽ നടക്കാൻ ചിമ്പൻസികളെ പ്രേരിപ്പിക്കാവുന്ന പരിതഃസ്ഥിതികൾ ഏതൊക്കെയാവാം? തുറസ്സായ മേച്ചിൽപ്പുറങ്ങളിലേക്ക് ഒരു സംഘം നീങ്ങിയെന്നിരിക്കട്ടെ. അവിടെ ശത്രുക്കൾ ധാരാളവും, മറവിന് മരങ്ങൾ ചുരുക്കവുമാണെങ്കിൽ നിവർന്നുള്ള സഞ്ചാരമാവും ചിമ്പൻസിക്കു കൂടുതൽ രക്ഷ നൽകുക. കിളരംകൂടിയ പുൽത്തലപ്പുകൾക്കു മുകളിലൂടെ ശത്രുക്കളെയും ഇര

യെയും കണ്ടുപിടിക്കാൻ കഴിയും. പ്രധാന സംഘത്തിൽനിന്ന് എന്തെങ്കിലും കാരണത്താൽ വേർപെട്ട് ഒററയ്ക്കായാൽ കൂട്ടുകാരെ എളുപ്പം കണ്ടുപിടിക്കാനും കഴിയും. നായാട്ടിൽ വിജയംവരിച്ചാൽ ഇരയെ മരത്തണലിന്റെ സുരക്ഷിതത്വത്തിലെത്തിച്ച് പങ്കിടാനാണ് ചിമ്പൻസിക്കിഷ്ടം. അവ വളരെ സാവധാനത്തിലേ മാംസം തിന്നാറുള്ളു. മാത്രമല്ല, മാംസത്തോടൊപ്പം കാട്ടുചെടിയുടെ ഇലയും ചവച്ചിറക്കാറുണ്ട്. അതിനുള്ള സൗകര്യം വെളിമ്പ്രദേശങ്ങളിൽ ഉണ്ടാവില്ല.

മാത്രമല്ല, വെളിമ്പ്രദേശങ്ങളിൽ മററു മാംസഭുക്കുകളുമായി ഇരയ്ക്കുവേണ്ടി മൽസരമുണ്ടായാൽ ഭീഷണതന്ത്രങ്ങൾ അത്യന്തം ഭീകരമായി പ്രയോഗിക്കണം. ശത്രുവിന്റെ നേരേ കല്ലും കമ്പും എറിയുന്ന ചിമ്പൻസി നിവർന്നുനിന്നാണ് ആക്രമിക്കുന്നത്. ഇരുകാലിൽനിന്നുള്ള ഇത്തരം ഗംഭീരപ്രകടനങ്ങൾ ഗോംബേയിൽ ഏററവുമധികം കണ്ടത് ബബൂണുകളുമായി ഇടഞ്ഞപ്പോഴാണ്. ഇരുകാലികളും വാനരസദൃശരുമായ മററു ജീവികളോട് ചിമ്പൻസികൾക്ക് പൊരുതേണ്ടിവന്നാൽ, ഇരുകാലിൽ ഏററവും സ്വാധീനമുള്ളവർ ജയിക്കുമെന്നു തീർച്ച.

ആയുധോപകരണങ്ങൾ സമർത്ഥമായി ഉപയോഗിക്കാനാണ് ആദിമനുഷ്യൻ ഇരുകാലിൽ നടക്കാൻ തുടങ്ങിയതെന്ന് ഒരു വാദമുണ്ട്. ഗോംബേയിലെ ചിമ്പൻസികൾ ഉപകരണങ്ങൾ ഉപയോഗിക്കുന്നത് എല്ലായ്പോഴും ഒരിടത്ത് ഇരിക്കുമ്പോഴാണ്. അപ്പോൾ കൈകൾ രണ്ടും സ്വതന്ത്രമാണല്ലോ. പരിഷ്കൃതോപകരണങ്ങൾ നിർമ്മിച്ച് കൂടെ കൊണ്ടുനടക്കാൻ തുടങ്ങിയപ്പോഴേ, ഉപകരണങ്ങൾക്കായി മനുഷ്യൻ ഇരുകാലിയാകേണ്ടിയിരുന്നുള്ളു. അതേസമയം, ആയുധങ്ങൾ ഉപയോഗിക്കണമെങ്കിൽ നിവർന്നു നടന്ന് കൈകൾ സ്വതന്ത്രമാവുന്നതാണ് ഉത്തമം.

## സല്ലാപത്തിന് സർവ്വദാ ഒരുക്കം

ഇന്നു ജീവിച്ചിരിക്കുന്ന പ്രൈമേററുകളിൽ മനുഷ്യസ്ത്രീ മാത്രമാണ് തന്റെ ഉല്പാദനക്ഷമതയുള്ള കാലമത്രയും, ആർത്തവചക്രം നിലച്ചാൽപ്പോലും, ഇണചേരാൻ സന്നദ്ധത കാട്ടുന്നത്. മററു ജന്തുക്കളിൽ മദികാലത്തു മാത്രമാണ് ഇണചേരൽ നടക്കുക. (ചെറിയ കൂട്ടുകളിൽ വളർത്തുന്ന കരണ്ടുകൾക്കിടയിൽ മദിയില്ലാത്ത പെണ്ണുമായി ആൺകരണ്ട് ഇണചേർന്നുവെന്നു വരാം. എന്നാൽ, ഇത് കാട്ടിൽക്കഴിയുന്നവയെ സംബന്ധിച്ചിടത്തോളം വളരെ വിരളമാണ്.) പ്രൈമേററുകളിൽ പ്രമുഖക്ക് മനുഷ്യനെപ്പോലെ ലൈംഗികചക്രം ആർത്തവവുമായി ബന്ധപ്പെട്ടിരിക്കുന്നു. ചിലവയിൽ മദികാലത്ത് ലൈംഗികാവയവങ്ങൾ ചീർത്തുവെന്നും വരാം. ഈ ചക്രങ്ങളുടെ ദൈർഘ്യവും ആവർത്തനവും ഓരോ ഇനത്തിനും വ്യത്യസ്തമാണ്. ചിമ്പൻസികളിൽ ഇത് ഏതാണ്ട് 35 ദിവസമാണ്. അക്കാലത്ത് പെണ്ണിന്റെ ലൈംഗികാവയവം തുടുത്തു ചുവന്നിരിക്കും. എട്ടുപത്തു ദിവസം അവൾ ഇണചേരുന്നു.

ലൈംഗികവിഷയത്തിൽ ചിമ്പൻസിക്ക് കടുംപിടിയൊന്നുമില്ല. വിവിധത്വമാണ് ജീവിതത്തിനു നിറംപകരുന്നതെന്നാവാം അവയുടെ പ്രമാണം. പെണ്ണിനെമെരുക്കാൻ ചിമ്പൻസി പല വിദ്യകളും കാട്ടും. ആണിന്റെ വയസ്സ്, വ്യക്തിഗതമായ സവിശേഷതകൾ, കണ്ണുവച്ചിരിക്കുന്ന പെണ്ണ് ഇതെല്ലാം ആശ്രയിച്ച് പ്രേമപ്രകടനങ്ങൾ മാറിയെന്നിരിക്കും. ഇണചേരുമ്പോൾ ഇരുവരും ഒരേ നിലതന്നെ സ്വീകരിക്കണമെന്നില്ല. മദിചക്രത്തിൽ പെണ്ണിന്റെ പെരുമാററവും വ്യത്യസ്തമാണ്. അവളുടെവയസ്സ്,വ്യക്തിത്വം, അടുത്തുകൂടിയിരിക്കുന്ന ആണുങ്ങൾ എന്നിവയെ ആശ്രയിച്ച് അവളുടെ സ്വഭാവവും മാറും. ചിലപ്പോൾ മദികാലം മുഴുവനും സമൂഹത്തിലെ പുരുഷന്മാരെല്ലാം അവളുമായി ഇണചേർന്നേക്കും. ഏഴോളം പേർ ഒന്നിച്ച് അവളെ സമീപിച്ചെന്നുവരും. സാധാരണയായി, മദിചക്രത്തിന്റെ ഉച്ചസ്ഥായിയിൽ, ഉല്പാദനം നടക്കാൻ ഏററവും സാധ്യതയുള്ളപ്പോൾ പെണ്ണ് ഏതെങ്കിലും ഒരു ആണിന്റെകൂടെ മാത്രം ചുററിത്തിരിയുന്നു. ഓരോ മദിചക്രത്തിലും ഓരോ പുരുഷനാവും അവളുടെ ഇണ. എന്നാൽ ചിലപ്പോൾ തുടരെയുള്ള അനേകം മദിചക്രങ്ങളിൽ ഒരേ ആണിനോടു പ്രതിപത്തി കാണിക്കുന്ന പെണ്ണിനേയും കാണാം. മദിചക്രങ്ങൾക്കിടയിൽ അവൻ മററു പെണ്ണുങ്ങളെ സമീപിച്ച് അവളെ ചതിക്കില്ലെന്നോ, അവൾ മററ് ആണുങ്ങളെ നിരസിക്കുമെന്നോ ഇതിന് അർത്ഥമില്ല. ജോടി ചേരാനുള്ള വാഞ്ഛ അവരിലും നിഴലിക്കുന്നുവെന്ന സൂചനമാത്രം.

ചില പെണ്ണുങ്ങൾ താരതമ്യേന കൂടുതൽ ആണുങ്ങളെ ആകർഷിക്കുന്നതായി കാണാം. ഇങ്ങനെ ആണുങ്ങൾക്കു പ്രിയങ്കരിയായ പെണ്ണ്, യുവതിയോ വയസ്സിയോ ആവാം. ഗോംബേയിൽ ഫിഫി എന്ന ചിമ്പൻസിയുവതി നിംഫോമാനിയാക് ആയിരുന്നു. ആദ്യത്തെ മദികാലങ്ങളിൽ അവൾ ആണുങ്ങളെത്തേടിപ്പിടിച്ച് ഇണചേരാൻ നിർബ്ബന്ധിക്കുമായിരുന്നു. തയ്യാറാവാത്ത വയസ്സന്മാരെപ്പോലും അവൾ മെരുക്കിയെടുക്കുമായിരുന്നു. ആദ്യ മദിചക്രം പൂർണ്ണമായും അവസാനിച്ചിട്ടും ഏതാനും നാൾ ഫിഫി ആണുങ്ങളെ തേടിച്ചെല്ലുമായിരുന്നു.

പത്തുവയസ്സോളം ആയാൽ പെണ്ണിനു പ്രായപൂർത്തിയായി. പിന്നെ ഒന്നുരണ്ടു വർഷത്തേക്കു ഗർഭിണിയാവുകയില്ല. ഈ കാലഘട്ടത്തിൽ പെണ്ണിന് മദിചക്രം മുടങ്ങാതെവന്ന് അവൾ ആണുങ്ങളുമായി നന്നേ ഇണങ്ങുന്നു. ഗർഭധാരണത്തിനുശേഷവും സാധാരണ മദിചക്രങ്ങൾ മുടക്കം കൂടാതെ ഉണ്ടാവുന്നു. അപ്പോൾ ആണിന് അവൾ ആകർഷണീയയാണ്. അവർ ഇണചേരുകയും ചെയ്യും. എട്ടുമാസം നീണ്ടുനിൽക്കുന്ന ഗർഭകാലത്തിൽ ആറാംമാസം വരെ മദിചക്രം ഉണ്ടായെന്നു വരും. ഈ യുവതികളുടെ ആദ്യസന്തതിക്ക് രണ്ടു വയസ്സാകുമ്പോൾ, വീണ്ടും മദിചക്രം ആരംഭിക്കുമെങ്കിലും, രണ്ടുവർഷംകൂടി കഴിഞ്ഞാലേ അവർ ഗർഭംധരിക്കൂ.

പ്രായം ചെല്ലുന്തോറും മദിചക്രങ്ങൾ തമ്മിലുള്ള അകലം കൂടുന്നു. പ്രായമുള്ള പെണ്ണുങ്ങൾക്ക് ഗർഭകാലത്ത് മദിയുണ്ടാവാറില്ല. മാത്രമല്ല, പ്രസവശേഷം തങ്ങളുടെ കുഞ്ഞുങ്ങൾക്ക് നാലഞ്ചുവയസ്സാകും വരെ മദിചക്രം പുനരാരംഭിക്കുകയുമില്ല. പിന്നെ ഏതാനും മദിചക്രങ്ങൾക്കുള്ളിൽ അവർ വീണ്ടും ഗർഭംധരിക്കും. അതിനുശേഷം നാലഞ്ചുവർഷത്തേക്ക് ലൈംഗികമായി അവർ നിഷ്ക്രിയരാവുന്നു. ഇത്തരം പ്രായംചെന്ന സ്ത്രീകൾ മിക്കവാറുംസമയം തങ്ങളുടെ കുഞ്ഞുങ്ങളോടൊപ്പം കഴിയുന്നു. എന്നാൽ, യുവതികൾ ആണുങ്ങളും ഉൾപ്പെട്ട സംഘങ്ങളിൽ കൂടുന്നു. പ്രായപൂർത്തിയായപ്പോൾ മുതൽ മുടങ്ങാതെ മദിചക്രം ഉണ്ടാവുന്ന ഒരു പെണ്ണ് മലടിയായിരിക്കും. മലടികൾ എല്ലാക്കാലവും ആണുമായി ഇണചേരുന്നു.

മനുഷ്യസ്ത്രീയുടെ നിത്യമായ സ്വീകാര്യക്ഷമതയിലേക്കു മടങ്ങാം. ഈ ലൈം








മാംസവിരുന്നൊരുക്കുന്ന ചിമ്പൻസികൾ

ഗിക സവിശേഷതയെക്കുറിച്ചുള്ള മിക്ക സിദ്ധാന്തങ്ങളും ചരിത്രാതീതകാലത്ത് ആദിമനുഷ്യൻ തൊഴിൽ പങ്കിട്ട കാലവുമായി ബന്ധപ്പെട്ടതാണ്—പുരുഷൻ വേട്ടയാടി, സ്ത്രീ വീട്ടിലിരുന്ന് കായ്കനികളും മററു സസ്യാഹാരങ്ങളും സംഭരിച്ചു. ലൈംഗികമായി നിരന്തരമായ സ്വീകാര്യക്ഷമത സ്ത്രീയുടെ നിലനില്പിന് അന്ന് ആവശ്യമായിരുന്നു. അതുണ്ടെങ്കിലേ, വേട്ടയാടിക്കിട്ടിയ മാംസവുമായി പുരുഷൻ അവളെത്തേടി ചെല്ലുമായിരുന്നുള്ളു; വേട്ടമാംസം അവളുമായി പങ്കിടുമായിരുന്നുള്ളു. എന്നാൽ, ഇന്നത്തെ ചിമ്പൻസികളുടെ ജീവിതരീതിയോടു ബന്ധപ്പെട്ട ജീവിതം മനുഷ്യർ പുലർത്തിയ പുരാതനകാലത്തും ഈ സ്വീകാര്യക്ഷമത വളർത്താൻ ഉപകരിച്ച ഘടകങ്ങൾ നിലനിന്നിരിക്കാം.

പെൺചിമ്പൻസിയുടെ സ്വീകാര്യക്ഷമതയുടെ, മദിചക്രത്തിന്റെ ദൈർഘ്യവും ആവർത്തനവും വർദ്ധിപ്പിക്കാൻ ഉതകുന്ന ഘടകങ്ങൾ എന്തൊക്കെയാണ്? മുമ്പുപറഞ്ഞുവല്ലോ, പ്രായംചെന്ന പെണ്ണുങ്ങൾ, ഏറെക്കാലം ലൈംഗികമായി നിഷ്ക്രിയരായവർ, സമൂഹത്തിൽ നിന്നകന്ന് കുട്ടികളുമായി കഴിയുന്നുവെന്ന്. ചിമ്പൻസികൾ താരതമ്യേന കൂടുതൽ അപകടംനിറഞ്ഞ വെളിമ്പ്രദേശങ്ങളിൽ കൂടുതലായി താമസിക്കാൻ തുടങ്ങിയെങ്കിൽ, കൂട്ടംവിട്ട് അലഞ്ഞുതിരിയുന്ന പെണ്ണുങ്ങൾ കൂട്ടത്തിൽ ആണുങ്ങളോടൊപ്പം കഴിയുന്നവയെക്കാൾ അരക്ഷിതരാണ്. അപകടം മണത്തറിഞ്ഞ് ആട്ടിയകററുന്നത് ആണുങ്ങളാണല്ലോ. മാത്രമല്ല, വേട്ടമാംസത്തിന്റെ പങ്ക് ആണുങ്ങളോടൊപ്പംകഴിയുന്ന പെണ്ണുങ്ങൾക്കേ ലഭിക്കൂ. കൂട്ടത്തിലുള്ള പെണ്ണുങ്ങളിൽ മദിയുള്ള പെണ്ണുങ്ങൾക്കാവും മുന്തിയ പങ്കു ലഭിക്കുക. അപ്പോൾ മാംസം അത്യന്താപേക്ഷിതമെന്നു വരുംതോറും കൂടുതൽ ദീർഘമായ മദിചക്രം അടിക്കടിയുണ്ടാവുന്ന പെണ്ണുങ്ങൾക്ക് മററുള്ളവയെക്കാൾ മുൻഗണന ലഭിക്കും.

ഈ ചർച്ചയ്ക്ക് ഉപോൽബലകമായ മറെറാരു വസ്തുത, ചിലപ്പോൾ മാനസികവും സാമൂഹികവുമായ സമ്മർദ്ദങ്ങൾ പ്രൈമേററുകളിലെ പെണ്ണിന്റെ ലൈംഗികസ്വീകാര്യക്ഷമതയെ സ്വാധീനിക്കുന്നു എന്നതാണ്. ഹാമാഡ്രിയസ് ബബൂൺ സമൂഹത്തിൽ ഓരോ ആണും ഒരുകൂട്ടം പെണ്ണുങ്ങളുടെ നായകനായി സ്വയം അവരോധിക്കുന്നു. ഒരു യുവാവ് സ്വന്തം അന്തഃപുരത്തിൽ ഗണപതികുറിക്കുന്നത് ഒരു തള്ളയിൽനിന്നും അവളുടെ ഒരുവയസ്സായ മകളെ തട്ടിയെടുത്താണ്. അവളോട് അവൻ പിതൃതുല്യമായ വാത്സല്യം കാട്ടുന്നു. അപകടം നിറഞ്ഞ പാതകളിൽ അവളെ തോളിലേററുന്നു. ഈ വർഗ്ഗത്തിൽ പെണ്ണ്, മററ് ബബൂൺ ഇനങ്ങളെക്കാൾ ഒരുവർഷം മുമ്പേ പ്രായപൂർത്തിയെത്തുന്നു. കാലത്തിന്റെ വികൃതമായ ഈ ലൈംഗികവളർച്ച സ്വാഭാവിക തിരഞ്ഞെടുപ്പു പ്രക്രിയമൂലം ഹാമാഡ്രിയസ് ബബൂൺ പെണ്ണിന്റെ ജനതികപാരമ്പര്യമായിത്തീർന്നിരിക്കുന്നു.

ചിമ്പൻസികളുടെ കാര്യമെടുത്താൽ ശാരീരികവും മാനസികവുമായ സമ്മർദ്ദം, മദിചക്രം തടഞ്ഞ പല സംഭവങ്ങളുമുണ്ട്. ഒരു പെണ്ണിൽ, വയസ്സി ഫ്ളോയിൽ, മാനസികകാരണങ്ങൾ മദിചക്രത്തെ ക്ഷണിച്ചുവരുത്തിയ ഒരു സന്ദർഭവുമുണ്ടായി. ഫ്ളോയുടെ കുട്ടിക്ക് അന്ന് ഒരു വയസ്സായിട്ടില്ല. അവൾ ആണുങ്ങളുടെ ഒപ്പമിരുന്ന് മേനി വെടിപ്പാക്കുകയായിരുന്നു. പൊടുന്നനെ യുവതിയായ ഒരു ഗർഭിണി കടന്നുചെന്നു. അവളുടെ പിമ്പുറം ചുവന്നുതുടുത്തിരുന്നു. ആണുങ്ങൾ ഫ്ളോയെ മറന്ന് പുതിയ പെണ്ണിന്റെ ചുററുംകൂടി. അവളെ തൊട്ടും മണപ്പിച്ചും നിന്നു. ഫ്ളോ കുറെനേരം പുത്തൻ വിരുന്നുകാരിയെ തറപ്പിച്ചു നോക്കി. ആക്രമിക്കാൻ തയ്യാറെടുത്ത ആണിനെപ്പോലെ അവളുടെ രോമങ്ങൾ എഴുന്നുനിന്നു. പിന്നെ അവൾ മെല്ലെ യുവതിയുടെ സമീപം നടന്നുചെന്ന് ആണുങ്ങളെ ആകർഷിച്ച നിറത്തുടിപ്പ് സൂക്ഷ്മമായി പരിശോധിച്ചു. അടുത്ത ദിവസം ഫ്ളോയ്ക്കും ലേശം തുടുത്തു ചുവന്നു. പുത്തൻപെണ്ണിനെ ചൂഴ്ന്ന ആണുങ്ങളിൽ കുറെപ്പേർഫ്ളോയുടെചുററുംകൂടി അവളെ തൊട്ടുനോക്കി, മേനി മിനുക്കാൻ തുടങ്ങി. തന്റെ കുഞ്ഞിന്റെ ജനനത്തിനുശേഷം ഫ്ളോയ്ക്ക് ആദ്യമായുണ്ടായ മദിയായിരുന്നു അത്. പിറേറന്ന് നിറം പോയി, തുടുപ്പും വററി. പിന്നെ കുട്ടിക്ക് അഞ്ചു വയസ്സായിട്ടേ ഫ്ളോയ്ക്ക് മദിചക്രം ഉണ്ടായുള്ളു. മനുഷ്യന്റെ സവിശേഷ സ്വഭാവഘടന പഠിക്കുന്നവർക്ക് ചിമ്പൻസിയുടെ ലൈംഗിക സ്വീകാര്യക്ഷമതയെക്കുറിക്കുന്ന വിവരങ്ങൾ കൗതുകകരമായിരിക്കും എന്നതിനാലാണ് ഞാൻ ഈ സംഭവം വിവരിച്ചത്.

## നോവൽ




### സാറാ തോമസ്

### ഇരുപത്തിരണ്ട്

ചിരികളുടെ ഇടിമുഴക്കം! നിശ്ശബ്ദം അവരുടെ മദ്ധ്യത്തിൽ നടന്നുനീങ്ങിയപ്പോൾ സ്വന്തം ഹൃദയമിടിപ്പുകൾ മാത്രമേ കാതുകളിൽ പതിഞ്ഞിരുന്നുള്ളൂ. കോറിഡോറിൻെറ മറേറയററത്തുള്ള മുറിയുടെ വാതിൽ അവർ തള്ളിത്തുറന്നതും, ആരോ തന്നെ അകത്തേക്ക് ഉന്തിവിട്ടതും ഒന്നിച്ചായിരുന്നു. വാതിൽ അടഞ്ഞു കഴിഞ്ഞു.

നടുവിൽ ഒരു മേശ! നാലുചുററും കാഴ്ച കാണാനെന്നപോലെ ഔൽസുക്യത്തോടെ ഇരിക്കുന്ന കുറെപ്പേർ. തന്നെ കണ്ടതും ഒരാൾ എണീററ് അടുത്തുവന്ന് കൈ പിടിച്ചു കഴിഞ്ഞു.

“ഉം, പേരു്?”

“കുഞ്ഞിക്കണ്ണൻ.”

“ആപ്ററ് നെയിം—പ്രത്യേകിച്ച് നിൻെറ നിറം—ഇല്ലേ കൂട്ടരെ, സാക്ഷാൽ കാർവർണ്ണൻ തന്നെ. ആട്ടെ, നിനക്ക് ഓടക്കുഴൽ വായിക്കാനറിയാമോ?”

മനസ്സിൽ അങ്കലാപ്പ്. സത്യം പറയണോ—പറഞ്ഞാൽ?

“ഉം, എന്താ മിണ്ടാത്തതു്?”

“സേ, യെസ് ഓർ നൊ.”

“അറി...യാം—പക്ഷേ...”

“ഒരു പക്ഷേയുമില്ല. ഇതാ പിടിക്ക് ഓടക്കുഴൽ.”

രണ്ടടി നീളമുള്ള റൂൾത്തടിയാണു വച്ചു നീട്ടിയതു്.

“ശ്...ഇനി ആരും മിണ്ടരുതു്. കാർവർണ്ണൻ കുഞ്ഞിക്കണ്ണൻ വേണുഗാനം ആലപിക്കാൻ പോകുന്നു.”

ആകെ തല കറങ്ങുന്നതുപോലെ. ഇവർ മെഡിക്കൽകോളേജ് വിദ്യാർത്ഥികളോ, അതോ ഒരുകൂട്ടം ഭ്രാന്തന്മാരോ?

“എന്താ, മിഴിച്ചു നിൽക്കുന്നതു്?”

പുരുഷസ്വരത്തിലുള്ള ആക്രോശം.

“പാവം കൊച്ചുപയ്യൻ! നീയിങ്ങനെ വിരട്ടിയാലോ ജോസഫേ?”

“എന്നാൽ ഇങ്ങുതാ ഓടക്കുഴൽ? ആശാൻ വായിക്കുന്നതു കണ്ടു പഠിക്ക്.”

തൻെറ കൈയിൽ നിന്നും റൂൾത്തടി വാങ്ങി ചുണ്ടോടു ചേർത്തുപിടിച്ച് അട്ടഹാസങ്ങൾക്കിടയിൽ മീശക്കൊമ്പൻ അരോഹണാവരോഹണക്രമത്തിൽ കൂകിവിളിക്കുകയാണ്.

“ഉം, ഇനി നീ വായിക്ക്.”

പിന്നെ എന്താണു സംഭവിച്ചതു്. വിറകൈകളോടെ താൻ റൂൾത്തടി ഏററുവാങ്ങി. തൻെറ കണ്ഠത്തിൽനിന്നും അപസ്വരങ്ങൾ പുറപ്പെട്ടോ? ഒന്നും ഒന്നും നിശ്ചയമില്ല.

പെട്ടെന്നു ലൈററണഞ്ഞു. “പാലഭിഷേകം—” ആരോ വിളിച്ചുപറഞ്ഞു. തണുത്തവെള്ളം തലവഴി ഊക്കോടെ വീണപ്പോൾ ബുദ്ധി ഒന്നുതെളിഞ്ഞു. ലൈററുകൾ തെളിഞ്ഞു. ചിരിക്കുന്ന മുഖങ്ങൾ. ആരോ ഹസ്തദാനം നൽകുകയാണ്.

“കുഞ്ഞിക്കണ്ണൻ ഇനി റൂമിൽ പ്പോയി സുഖമായി ഉറങ്ങ്. ഉം, പൊയ്ക്കോ.”

മുറിയിൽ എത്തിയപ്പോൾ ചിരിക്കണോ കരയണോ എന്ന് നിശ്ചയം പോരായിരുന്നു. നിമിഷങ്ങൾക്കു മുൻപ് നടന്ന പേക്കൂത്തുകളിൽ താനും പങ്കാളിയായിരുന്നുവെന്ന് വിശ്വസിക്കാൻ പ്രയാസം തോന്നി. ഒന്നു മയങ്ങിക്കാണും, വാതുക്കൽ വീണ്ടും തട്ട്. തുറക്കരുതെന്നുതന്നെ തീരുമാനിച്ചു.

“ഞാനാണ് പി. വി. ജോർജ് വാതിൽ തുറക്ക്...”

അയാളുടെ ശബ്ദം ഒരു ദീനരോദനം പോലെ.

മനസ്സുകേട്ടില്ല. തുറന്നു. നീലത്തൊട്ടിയിൽ വീണ കുറുക്കനെപ്പോലെ പി. വി. നീലമയമായി.

“ഈ ചായമൊക്കെ ഒന്നു കഴുകിക്കളയാമെന്നുവച്ച് ബാത്ത്റൂമിൽ ചെന്നപ്പോൾ വെള്ളംപോലുമില്ല. റാഗിങ്ങെന്നു കേട്ടിട്ടേയുള്ളൂ. ഇത്ര മീൻ ബിഹേവിയർ ഒന്നും ഉദ്ദേശിച്ചതേയില്ല— വെറും കാടന്മാരെപ്പോലെ.”

ആരോടെന്നില്ലാതെയാണു പറഞ്ഞതു്.

പെട്ടി തുറന്ന് ടൗവൽ എടുത്ത് കൂജയിലെ വെള്ളമെടുത്ത് തലയും മുഖവും തുടച്ചു വൃത്തിയാക്കാൻ ശ്രമിച്ചുകൊണ്ടിരുന്നപ്പോൾ ചിരിയടക്കാൻ പണിപ്പെടേണ്ടിവന്നു.

“തന്നെ അവർ ഒന്നും ചെയ്തില്ല, അല്ലേ?”

തനിക്കു പറയാനുള്ളതു കേട്ടപ്പോൾ പി. വി. ഒന്നുകൂടി ചൂടായി.

“അപ്പോൾ ചിലരോടു മാത്രമാണ് ഈ പോക്രിത്തരം, അല്ലേ? ആട്ടെ, അടുത്ത വർഷം എനിക്കും അവസരം കിട്ടുമല്ലോ. അപ്പോഴാകട്ടെ, എല്ലാവനേയും വെള്ളം കുടിപ്പിച്ചേക്കാം.”

രാവിലെ ഉറക്കം എണീററതും, കുഞ്ഞപ്പായുണ്ട് മുൻപിൽ. “എടാ കുഞ്ഞിക്കണ്ണാ, ഇന്നലെ രാത്രി എനിക്ക് നല്ല കോളായിരുന്നു. ഒരുകുല പാളയംകോടൻ പഴം അവന്മാരു് അറിഞ്ഞു തന്നതായിരിക്കും. രാത്രിയിലെ ശാപ്പാട്ട് ശരിക്കു കഴിക്കാൻ പററാത്തതിലുള്ള മനപ്രയാസത്തിൽ കിടക്കുമ്പോഴാണ്—ഒററയിരുപ്പിനു തിന്നുകൊടുത്തു. പഹയന്മാരു് അന്തംവിട്ടുപോയി. കൈ തന്ന് എണീപ്പിച്ചു. ‘റാഗിങ്ങെന്നുപറഞ്ഞ്’ ഞാനും ഇത്തിരി പേടിച്ചിരുന്നതാ, കേട്ടോ.”

എട്ടു മണിയായപ്പോഴേക്ക് മെയിൻ പോർട്ടിക്കോയുടെ മുമ്പിൽ ഒന്നാം വർഷക്കാരെല്ലാം കോളേജിൽ പോകാൻ തയ്യാറായി നിൽക്കുന്നു. അകമ്പടിയായി സീനിയർ വിദ്യാർത്ഥികളും. പെട്ടെന്ന് എൻ. സി. സി. വേഷത്തിൽ ഒരാൾ മുമ്പിലേക്കു കടന്നുവന്നു: “ഫസ്റ്റ് ഇയേഴ്സ് ഫാൾ ഇൻ ലൈൻ അക്കോർഡിങ് ടു യുവർ ഹൈയ്ററ്!”

ഒന്നാംവർഷക്കാരുടെ അണികളിൽ സംഭ്രമം. തലേദിവസത്തെ അനുഭവം എല്ലാവരുടെയും മനസ്സിൽ തികട്ടിക്കിടപ്പുണ്ട്.

“ബി ക്വിക്ക്!”

അനുസരണയുള്ള കുഞ്ഞാടുകളെപ്പോലെ അവർ ഒററവരിയായി അണിനിരന്നു കഴിഞ്ഞു.

“ക്വിക്ക് മാർച്ച്! ലെഫ്ററ്, റൈററ്!”

പ്രദർശനവസ്തുക്കളെപ്പോലെ തണൽ റോഡുവഴി പട്ടാളച്ചിട്ടയിൽ നീങ്ങി— ആർപ്പുവിളികളുടേയും കുരവകളുടേയും അകമ്പടിയോടെ പൊതുജനങ്ങളുടെ കാഴ്ചവസ്തുക്കളായി.

രാത്രിയിൽ സീനിയേഴ്സ് തങ്ങളുടെ സ്വീകരണാർത്ഥം നടത്തുന്ന ഗ്രാൻഡ് ഡിന്നർ—മെഡിക്കോസിൻെറ പ്രത്യേക ലോകത്തിൻെറ ഭാഗമാകുന്ന ശുഭമുഹൂർത്തം. കുഞ്ഞപ്പി പറഞ്ഞുകേട്ട അറിവ്!

തോരണങ്ങളും നിറമുള്ള ബൾബുകളും ഒക്കെക്കൊണ്ട് ഭംഗിയായി അലങ്കരിച്ച ഡൈനിംഗ്ഹാൾ. മേശനിറയെ പലതരം വിഭവങ്ങൾ. സൗഹാർദ്ദമായ പെരുമാററം. തങ്ങളെ നിർബ്ബന്ധിച്ച് ആഹാരം കഴിപ്പിക്കാൻ എന്തൊരു ഔൽസുക്യം! ഇന്നലെ തങ്ങളെ വിറപ്പിച്ച പരുഷസ്വരങ്ങളും രൗദ്രഭാവങ്ങളും ഇവക്ക് എങ്ങനെ ഒളിപ്പിക്കാൻ കഴിയുന്നു! അദ്ഭുതം കൂറുന്ന കണ്ണുകളോടെ മേശകളുടെ ഇടയിൽ നിരന്നപ്പോൾ, പ്ലേററുകളിൽ വിഭവങ്ങൾ നിറഞ്ഞുതുളുമ്പുകയാണ്.

മനസ്സിൽ ഭീതിയുടെ ഇരുൾപടലം മാഞ്ഞുതുടങ്ങിയിരുന്നു. ഭക്ഷണത്തിനു് പ്രത്യേക രുചി. കുഞ്ഞപ്പി ആർത്തിയോടെ വെട്ടിവിഴുങ്ങുകയാണ്.

“കുഞ്ഞിരാമാ, ഇനി ‘ഡെസേർട്ട്’ സർവ് ചെയ്യേക്ക്.”

ഹോസ്റ്റൽ സെക്രട്ടറി ആയിരുന്നു പറഞ്ഞതു്. കുഞ്ഞിക്കണ്ണൻ കൗതുകത്തോടെ തിരിഞ്ഞുനോക്കിപ്പോയി. ഐസ്ക്രീം ഡിഷുകളിൽ നിറഞ്ഞിരിക്കുന്ന പല വർണ്ണങ്ങളിലുള്ള ഫ്രൂട്ട് സലാഡ്.

ഇതുവരെ രുചിച്ചിട്ടില്ലാത്ത വിശിഷ്ട ഭോജനം. കണ്ടപ്പോൾത്തന്നെ വായിൽ വെള്ളമൂറി. നാവിൽ അരിച്ചെത്തുന്ന മധുരത്തിൻെറ ആസ്വാദ്യത. ഒരു പിശുക്കനെപ്പോലെ അല്പാല്പം നുണച്ചിറക്കിക്കൊണ്ടിരുന്നപ്പോൾ രണ്ടാമതും പാത്രം നിറയ്ക്കപ്പെട്ടു. ഓരോ ഒന്നാംവർഷക്കാരനെയും മുറിയിൽ കൊണ്ടാക്കി ഗുഡ് നൈററും സ്വീററ് ഡ്രീംസും ആശംസിച്ചിട്ടാണ് അവർ വിടവാങ്ങിയതു്. എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ തങ്ങളെ സമീപിക്കാൻ മടിക്കരുതെന്നുള്ള ആശ്വാസവചനങ്ങളും. എത്ര സൗഹാർദ്ദമായ പെരുമാററം! മനസ്സിൽ അഭിമാനം കൊള്ളാതിരിക്കാൻ കഴിഞ്ഞില്ല. കുഞ്ഞപ്പി വാചാലനായിക്കഴിഞ്ഞിരുന്നു.

“ഇവിടത്തെ അന്തരീക്ഷം എനിക്കു പിടിച്ചു. ഒന്നുമില്ലെങ്കിലും ആരും ജാതി ചോദിച്ചില്ലല്ലോ! എല്ലാവരോടും ഒന്നു പോലെ തന്നെ. അങ്ങനെയല്ലേ നിനക്കും തോന്നിയതു്. എനിക്ക് മൂന്നാമതും ഐസ്ക്രീം വിളമ്പി. അതും എന്നെ ഇന്നലെ റാഗ്ചെയ്ത ഹോസ്റ്റൽ സെക്രട്ടറി ഗോപാലകൃഷ്ണൻ തന്നെ. പാളയംകോട്ട് ഹോസ്ററലിലെ അനുഭവം ഓർക്കുമ്പോൾ! നിന്നോടു പറയാമല്ലോ, ക്രിസ്ററ്യൻ ഇൻസ്റ്റിററ്യൂഷൻ എന്നുപേരേയുള്ളൂ. അതുകൊണ്ടെന്താ, എനിക്ക് ഇവിടെ വന്നപ്പോൾ ഹിന്ദു ആകാൻ സന്തോഷമേ ഉണ്ടായിരുന്നുള്ളൂ. ഒന്നുമില്ലെങ്കിലും നമ്മുടെ കാര്യം നോക്കാമല്ലോ. അവിടത്തെ കാര്യങ്ങളൊക്കെ നീയൊന്നു കേൾക്ക്.”

എന്തോ, കുഞ്ഞപ്പി പറയുന്നതു കേൾക്കാൻ ഉൽസാഹം തോന്നിയില്ല. വയററിനകത്ത് ആകെ ഒരു ഇളകിമറിച്ചിൽ. മുക്കററം തട്ടിവിട്ടതുകൊണ്ടാവും.

കുഞ്ഞപ്പി നിറുത്താതെ സംസാരിക്കയാണ്. ബാത്ത്റൂമിൽ പോകണമെന്നു തോന്നുന്നല്ലോ. കുഞ്ഞപ്പിയോടു തുറന്നു പറയാനും മടി. പെട്ടെന്ന് കുഞ്ഞപ്പി ചാടിയെണീററു:

“ഇപ്പോൾ വന്നേക്കാം.”

മുറി തുറന്നപാടേ ഒററപ്പാച്ചിൽ. ആശ്വാസമായി. സൗകര്യമായി ബാത്ത്റൂമിൽ പോകാമല്ലോ. വേഗം എണീററു. ബാത്ത്റൂമുകൾക്കു മുന്നിൽ ഒന്നാംവർഷക്കാരുടെ തിരക്ക്! എല്ലാവരും വയററിൽ അമർത്തിപ്പിടിച്ചിരിക്കയാണ്. വാതിൽ തുറന്ന് പുറത്തുവന്നവരുടെ മുഖത്ത് ജാള്യത.

“ഒരുതുള്ളി വെള്ളമില്ല. അവന്മാരു് നമ്മളെ പററിച്ചതാണ്. എങ്കിലും വയറാകെ ഇളകി മറിയുമ്പോൾ...”

മറെറാരു കാളരാത്രിയാണോ? മണി പന്ത്രണ്ടടിക്കുന്ന ശബ്ദം. പെട്ടെന്ന് പൈപ്പുകളിലൂടെ ജലപ്രവാഹം. വയറു തിരുമ്മുകാർ ആശ്വാസത്തോടെ നിശ്വസിച്ചു. ഉൽക്കണ്ഠയുടെ മുഖാവരണമണിഞ്ഞ സീനിയേഴ്സിൻെറ രംഗപ്രവേശം.

“എന്താ, എന്തുണ്ടായി? നിങ്ങളൊക്കെ ഇവിടെ?”

“Sorry friends, you people have to be seasoned to become medicos. A doctor should be able to withhold anything. So, no illfeeling. So cheer up everybody. Let the new day be born in the midst of friendship and goodwill.”

ചീയേഴ്സ് വിളികളുടെയും കൂട്ടച്ചിരികളുടെയും മദ്ധ്യത്തിൽ രംഗം ശാന്തമായി.

അനാട്ടമി ഹാളിലെ ആദ്യദിവസം. അകത്ത് കാലുകുത്തിയപ്പോഴേക്കും ഫോർമലിൻെറ മനംമടുപ്പിക്കുന്ന ദുർഗന്ധം! വരിവരിയായി ഇട്ടിട്ടുള്ള മാർബിൾ മേശകളിൽ കറുത്തുചുക്കിച്ചുളിഞ്ഞ ശവശരീരങ്ങൾ! പലതും കീറിമുറിച്ച നിലയിലാണ്. വെളുത്ത പല്ലുകൾ മാത്രം ജീവൻ പ്രാപിച്ച് തങ്ങളെ പരിഹസിക്കുന്നതുപോലെ. എല്ലാ മുഖങ്ങളിലും അപരിചിതത്വത്തിൻെറ അങ്കലാപ്പ്! തിരിഞ്ഞോടാനാണ് ആദ്യം തോന്നിയതു്. പക്ഷേ, കാലുകൾ പിന്നാക്കം ചലിച്ചില്ല. യാന്ത്രികമായി പ്രൊഫസറും ലക്ചററും ട്യൂട്ടർമാരും അടങ്ങിയ അനാട്ടമി ടീം ഇരിക്കുന്ന വട്ടമേശയുടെ അടുക്കലേക്കുതന്നെ നീങ്ങി.

ഓരോ മേശയിലും ഈരണ്ടു പേർ. ഒരാൾ ടെക്സ്റ്റ്ബുക്കിൽനിന്ന് അന്നത്തേക്കു ചെയ്യേണ്ട അവയവത്തിൻെറ ഘടനയെപ്പററി വായിച്ചു കേൾപ്പിക്കുന്നു. മറേറയാൾ സ്കാൽപലും ഫോഴ്സെപ്സും ഉപയോഗിച്ച് ശരീരം സസൂക്ഷ്മം കീറിമുറിക്കുന്നു. തൻെറ എതിരെ ഹോസ്റ്റലിൽവച്ചുപോലും ഇതിനുമുമ്പ് കണ്ടിട്ടില്ലാത്തൊരു പുതുമുഖം—തൻെറ പാർട്ണർ! നമ്പർ മുറയനുസരിച്ച് ബാച്ച് തേടി ഇരിക്കുന്ന പെൺകുട്ടികളെ ശ്രദ്ധിക്കുന്നതിൽ വ്യാപൃതനായിരിക്കയാണയാൾ. മുഖത്ത് എന്തൊരു പ്രസാദം! മുമ്പിൽ പകുതി മുറിക്കപ്പെട്ടുകിടക്കുന്ന ശവശരീരംപോലും കണ്ടഭാവമില്ലല്ലോ. എന്തിന് എതിരെ ഇരിക്കുന്ന തന്നെപ്പോലും കണ്ടില്ലെന്നു തോന്നുന്നു. എല്ലാവരും സീററുകളിൽ ഇരുന്നുകഴിഞ്ഞപ്പോൾ പ്രൊഫസറുടെ ഒരു ചെറു പ്രസംഗം:

“നൗ ഓൺ ടു ഡിസെക്ഷൻ.”

എല്ലാ ടേബിളുകളിലും ഫോഴ്സെപ്സും സ്കാൽപലും കൂട്ടിമുട്ടുന്ന ശബ്ദം കേട്ടുകഴിഞ്ഞതിൽപ്പിന്നെയാണ് തൻെറ പാർട്ണർ ഒന്നു തിരിഞ്ഞുനോക്കാൻകൂടി മനസ്സുവച്ചതു്. താൻ എതിരെ ഇരിപ്പുണ്ടെന്ന് ആദ്യമായി കണ്ടതു് അപ്പോഴാണെന്നു തോന്നുന്നു.

“അപ്പോൾ താനാണ് എൻെറ പാർട്ണർ, അല്ലെ?”

മനസ്സു തുറന്നുള്ള ചിരി.



“പിന്നെ ഈ ഡിസക്ഷൻ ഒക്കെ ഇഷ്ടമുള്ള കൂട്ടത്തിലാണോ?

എന്തൊരു ചോദ്യം. അയാളുടെ ഉദ്ദേശ്യം മനസ്സിലാകാതെ തുറിച്ചുനോക്കി.

“അല്ലാ, ഈ ശവമൊക്കെ കീറിമുറിച്ച് പഠിക്കണമെന്നു നിർബ്ബന്ധമുണ്ടെങ്കിൽ മനസ്സിരുത്തി താൻ തന്നെ ചെയ്തോണ്ടാൽ മതിയെന്ന് പറയുകയായിരുന്നു. ഈ കാര്യത്തിൽ അത്ര ഉൽസാഹം എനിക്കു തോന്നുന്നില്ല.”

“പിന്നെ പഠിക്കാൻ വരേണ്ടിയിരുന്നില്ലല്ലോ.”

പറയാതിരിക്കുവാൻ കഴിഞ്ഞില്ല. അയാൾ ചിരിച്ചു. ഹൃദ്യമായ ചിരി. മനസ്സിൽ പെട്ടെന്നുണ്ടായ ഈർഷ്യ മാറി.

“അങ്ങനെ ചോദിക്ക ഇഷ്ടാ. പെണ്ണുകെട്ടി വീടാ കുടിയാ താമസിക്കാനായിരുന്നു എനിക്കിഷ്ടം. ഉമ്മാമ്മും അതായിരുന്നു മോഹം. പക്ഷേ, പീരുക്കണ്ണൻ റാവുത്തർ മുതലാളി സമ്മതിക്കണ്ടേ?”

“പീരുക്കണ്ണൻ റാവുത്തർ മുതലാളിയോ? അയാളാരാണ്?”

“എൻെറ വാപ്പ. അല്ലാതാരാ.”

ഇത്തവണ ചിരിച്ചതു് കുഞ്ഞിക്കണ്ണനാണ്.

“ഇങ്ങനെ ഒന്നും സംഭവിക്കുമായിരുന്നില്ല. പണ്ടാരാണ്ട് പറഞ്ഞപോലെ എല്ലാം വിധിയുടെ മായയാണ്. അല്ലെങ്കിൽ ഒരിക്കലുമില്ലാത്ത ഒരു നെഞ്ചെരിപ്പ് വാപ്പയ്ക്ക് വരാനും, ചികിത്സക്കായി ചന്തമുക്കിലെ ഡോക്ടർ മാത്യു പെട്ടിയും തൂക്കിപ്പിടിച്ച് കുറേനാൾ അങ്ങനെ കേറിയിറങ്ങാനും ഇടവരുമായിരുന്നില്ലല്ലോ. എപ്പോഴെന്നറിഞ്ഞുകൂടാ ഈ വരവുകൾക്കിടയിൽ, വാപ്പയ്ക്ക് എന്നെക്കുറിച്ച് ഇങ്ങനെ ഒരു ദുരുപദേശവും അങ്ങേരു് വച്ചുകൊടുത്തു. എൻെറ കാലക്കേട്. അല്ലെങ്കിൽ ഇപ്പോൾ എനിക്കും...”

(തുടരും)

## നീണ്ടകഥ

(മൂന്ന്)

# ഭാവം

**കാ**രുണാകരക്കുറുപ്പിന്റെ പൊട്ടിത്തെറിയും ഇറങ്ങിപ്പോക്കും രേണുകയെ വല്ലാതെ അസ്വസ്ഥയാക്കി. അതിലേറെ പരിക്ഷീണനായത് ഗോപിയാണ്.

കുട്ടിയായിരിക്കുമ്പോൾ, രേണുക ടീച്ചറിന്റെ സ്റ്റുഡൻറായിരിക്കുമ്പോൾ, കരുണാകരക്കുറുപ്പിനെ പലപ്പോഴും വഴിയിൽവച്ചു കണ്ടിട്ടുണ്ട്. ഒരു പരുക്കൻ മനുഷ്യൻ. ഇയാളെയാണല്ലൊ സുന്ദരിയായ രേണുക ടീച്ചർ പ്രേമിച്ചതെന്ന് ഓർത്തപ്പോൾ ദുഃഖം തോന്നി. കുറുപ്പിനോട് അസൂയയും.

സ്കൂൾവിദ്യാഭ്യാസം കഴിഞ്ഞ് കോളേജിലായതിനുശേഷം രേണുക ടീച്ചറിനെ കാണാതായി. അപൂർവ്വം വല്ലപ്പോഴും വഴിക്കുവച്ചോ, വല്ല സിനിമാതിയേററിന്റെ മുമ്പിൽവച്ചോ കാണുമന്നെല്ലാതെ, അത്ര വലിയ അടുപ്പമൊന്നും ഉണ്ടായിരുന്നില്ല. അപ്പോഴൊക്കെ കുറുപ്പും കുട്ടികളും ടീച്ചറിനോടൊപ്പം ഉണ്ടായിരിക്കുമെന്നതിനാൽ അടുത്തുചെന്ന് എന്തെങ്കിലും കുശലംചോദിക്കാനും തരപ്പെട്ടിരുന്നില്ല.

വർഷങ്ങൾ കഴിഞ്ഞു ഒരുദിവസം സന്ദർഭവശാൽ മ്യൂസിയത്തുവച്ചു കണ്ടപ്പോഴാണ് രേണുക ടീച്ചർ ചോദിച്ചത്:

"ഗോപി ഇപ്പോൾ എവിടാ?"

"സെക്രട്ടേറിയററിൽ."

"ഏതു സെക്ഷനിൽ?"

"മിനിസ്റ്ററുടെ സ്റ്റാഫിൽ."

"അതേയോ?"

കുട്ടികൾ മൃഗശാലയിലേക്കു പോകാൻ തിടുക്കം കൂട്ടിയതിനാൽ കൂടുതലൊന്നും സംസാരിക്കാനൊത്തില്ല.

രേണുക ടീച്ചറിനു പ്രായം കൂടുതലായിയിരിക്കുന്നു എന്ന കാര്യം ഗോപി ശ്രദ്ധിച്ചു. പക്ഷേ, ആ കണ്ണുകളുടെ തിളക്കത്തിനു മങ്ങലേററിട്ടില്ല. ടീച്ചർമാരുടെ ഇടയിലെ സ്കൂൾ ബ്യൂട്ടിയായിരുന്നല്ലോ അന്നൊക്കെ രേണുക ടീച്ചർ!

മ്യൂസിയത്തുവച്ചു കണ്ടതിന്റെ പിറേറദിവസം ടീച്ചർ ഗോപിയെ ഫോണിൽ വിളിച്ചു:

"ഗോപിയാണോ?"

"അതേ."

"ഞാനാണ്, രേണുകാ ടീച്ചർ. മനസ്സിലായോ?"

"കൊള്ളാം! ശബ്ദം കേട്ടപ്പോഴേ മനസ്സിലായല്ലോ."

"അതേയോ? എങ്ങനെ?"

"ടീച്ചറിന്റെ ശബ്ദം എത്ര ഉറക്കത്തിൽക്കിടക്കുമ്പോൾ കേട്ടാലും എനിക്കറിയാം."

"അതു ചുമ്മാതെ, നുണ."

"ഇല്ല ടീച്ചർ, സത്യമായുമല്ല. മററാരോടു നുണ പറഞ്ഞാലും ഞാൻ ടീച്ചറിനോടു പറയില്ല."

"ശരി, തർക്കിക്കുന്നില്ല. ഞാൻ വിളിച്ചത് ഒരു സഹായം ആവശ്യപ്പെടാനാണ്. ചെയ്യുമോ?"

"എന്നെക്കൊണ്ടാവുമെങ്കിൽ."

"ആവും."

"എന്താ കാര്യം?"

"ഫോണിൽ പറയുന്നതു ശരിയല്ല. ഗോപിക്ക് അസൗകര്യമില്ലെങ്കിൽ സൗകര്യംപോലെ ഒന്നു വീട്ടിൽ വരൂ. ഏതെങ്കിലും ഒഴിവുദിവസം ആകുന്നതാകും സൗകര്യം."

"വരാമല്ലോ ടീച്ചർ. ഈ ഞായറാഴ്ച തന്നെ വരാം."

"ശരി. ഞാൻ കാത്തിരിക്കും."

അതിനടുത്ത ഞായറാഴ്ചതന്നെ ഗോപി വന്നു. അതിരാവിലെ പാൻറ്സും ടെർലിൻ ഷർട്ടും ധരിച്ച്, പൗഡർപൂശി സുന്ദരനായി അടുത്തു വന്നപ്പോൾ ഏതോ ഫോറിൻ പെർഫ്യൂമിന്റെ തീക്ഷ്ണമായ ഗന്ധം.

"ഇതെന്താകുട്ടി, നാറുന്നത്?"

"ചേച്ചിക്കിഷ്ടമില്ലേ, ഫോറിൻ പെർഫ്യൂം. ഞാൻ ഒരു കുപ്പി കൊണ്ടുവന്നിട്ടുണ്ട്, ചേച്ചിക്കു തരാൻ."

ജി. വിവേകാനന്ദൻ

അയാൾ പാൻറ്സിന്റെ പോക്കററിൽ നിന്ന് ഒരു ചെറിയ കുപ്പി എടുത്തു.

രേണുകയെ അന്തിപ്പിച്ചത് ആ കൊച്ചനിൽ വന്നിരിക്കുന്ന മാററമാണ്. അന്നുവരെ 'ടീച്ചർ' എന്നു വിളിച്ചിരുന്നവൻ അന്നാദ്യമായി 'ചേച്ചീ' എന്നു വിളിക്കാൻ തുടങ്ങിയിരിക്കുന്നു! നോട്ടത്തിലുമുണ്ട് ഒരു വ്യത്യാസം. അതൊന്നും ശ്രദ്ധിക്കാത്ത മട്ടിൽ ഇരിക്കാൻ പറഞ്ഞു.

അടുക്കളയിലേക്കുനോക്കി ദാക്ഷായണിയോട് ഉച്ചത്തിൽ വിളിച്ചു പറഞ്ഞു, ഒരു പാത്രം കാപ്പി എടുക്കാൻ.

"കാപ്പിമാത്രം പോര ചേച്ചീ. കഴിക്കാനും എന്തെങ്കിലും വേണം."

ഒരു നിമിഷം എന്തോ ആലോചിച്ചു നിന്നിട്ട് രേണുക പറഞ്ഞു: "ശരി. ഇഡ്ഡലികാണും. തരാം."

രേണുക ഉടൻതന്നെ മൂത്തമകൻ രാജനെ വിളിച്ചു:

"മോൻ അറിയുമോ ഈ ചേട്ടനെ?"

ഗോപി പെട്ടെന്നു തിരുത്തി: "ചേട്ടനല്ലമോനേ, മാമൻ."

രേണുകയും സമ്മതിച്ചുകൊടുത്തു.

"ശരി, മാമനെങ്കിൽ മാമൻ."

കാപ്പികുടിക്കാൻ ഇരുന്നപ്പോൾ ഗോപി നിർബ്ബന്ധിച്ചു: "ചേച്ചിയും കഴിക്കു ഇഡ്ഡലി."

"ഞാൻ പിന്നെ കഴിച്ചോളാം."

ഗോപിയുടെ പെരുമാററത്തിലുള്ള പന്തികേട് രേണുക ശ്രദ്ധിച്ചെങ്കിലും അറിഞ്ഞതായി ഭാവിച്ചില്ല.

കാപ്പികുടി കഴിഞ്ഞ് വീണ്ടും ഡ്രോയിംഗ്റൂമിലേക്കു വന്നു. പല കാര്യങ്ങളും പറഞ്ഞശേഷം രേണുക കരുണാകരക്കുറുപ്പിന്റെ സ്ഥലംമാററക്കാര്യത്തിലേക്കു വന്നു.

"കുട്ടികളുടെ അച്ഛൻ ഇപ്പോൾ ഒററപ്പാലത്താ. ഇവിടെ ഞാനും കുട്ടികളും മാത്രമേയുള്ളു. വലിയ പ്രയാസം, ഒററയ്ക്കു കഴിയാൻ. പുള്ളിക്കാരൻ ത്രൂ പ്രോപ്പർ ചാനലായും അല്ലാതെയും പെററിഷൻ കൊടുത്തിട്ടുണ്ട്. അതൊന്നു നോക്കിയെടുത്തു ഗോപി ശരിയാക്കിത്തരണം."

"എത്ര കൊല്ലമായി പോയിട്ട്?"

"ഓ, അത്രയ്ക്കൊന്നുമായില്ല."

"എന്നാൽ പാടാ ചേച്ചീ."

"പാടാണെന്നറിയാം. അതിനല്ലേ ഗോപിയോടു പറയുന്നത്. നീയിപ്പോൾ മന്ത്രിയുടെ വലംകൈയാണെന്നു കേട്ടല്ലോ."

"വലംകൈയും ഇടംകൈയും ഒന്നുമല്ല. എങ്കിലും ചേച്ചി പറഞ്ഞതുകൊണ്ടു നോക്കാം."

അങ്ങനെ തുടങ്ങിയതാണ് ആ ബന്ധം. പലതവണ ഫോൺചെയ്തു. കത്തെഴുതി ഓർമ്മപ്പെടുത്തി. ഓരോ കത്തിനും ഒന്നിലധികം മറുപടി വന്നു. ആദ്യമൊക്കെ കത്തുകൾ വായിക്കുമ്പോൾ ഈർഷ്യ തോന്നി. പിന്നീട് അതൊരു രസമായിത്തോന്നി.

മ്യൂസിയത്തിലും മൃഗശാലയിലും പോകുന്നത് കുട്ടികൾക്കു വളരെ ഇഷ്ടമാണ്. മിക്കവാറും ഞായറാഴ്ചകളിൽ വൈകുന്നേരം രേണുക കുട്ടികളേയുംകൂട്ടി മ്യൂസിയത്തു പോകും. അതറിയാൻ ഇടയായ ഗോപിയും വരും മ്യൂസിയത്തിൽ. പലതും പറഞ്ഞിരിക്കും. ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ പോരായ്മകളും, രാഷ്ട്രീയക്കാരുടെ നെറികേട്, സിനിമയിലെ അശ്ലീലം, കുട്ടികളുടെ വസ്ത്രധാരണരീതി—അങ്ങനെ പലതും.



ഒരിക്കൽ സംസാരത്തിനിടയിൽ രേണുകയുടെ മുഖത്ത് കൊതിയോടെ, ആർത്തിയോടെ നോക്കിക്കൊണ്ട് ഗോപി പറഞ്ഞു: "ചേച്ചി എത്ര സുന്ദരിയാണ്, ഈ പ്രായത്തിലും!"

ഒട്ടും ഇഷ്ടമായില്ല. എങ്കിലും പുറത്തു കാണിച്ചില്ല. അടുത്ത ചോദ്യം:

"ചേച്ചിക്ക് എങ്ങനെ കഴിഞ്ഞു, ആ കാട്ടാളൻ കുറുപ്പിനെ പ്രേമിക്കാനും കല്യാണം കഴിക്കാനും?"

രേണുക ചാടിയെണീററു ഗർജ്ജിച്ചു:

"യൂ ഷട്ടപ്പ്, ഇഡിയററ്!"

ഗോപിയുടെ മുഖം വാടി. കണ്ണുകളിൽ ജലം നിറഞ്ഞു:

"ചേച്ചി ക്ഷമിക്കണം, ഞാൻ ചുമ്മാതെ ഒരു നേരമ്പോക്കിന്—"

"നീയുമുണ്ട്, നിന്റെയൊരു നേരമ്പോക്കുമുണ്ട്. എന്റെ ഭർത്താവിനു സ്ഥലംമാററവും വേണ്ട, ഒരു പുല്ലും വേണ്ട!"

രേണുക കുട്ടികളേയും വിളിച്ചുകൊണ്ട് വീട്ടിലേക്കു മടങ്ങി.

തിരിച്ചുനടക്കുമ്പോൾ രേണുകയ്ക്കു തോന്നി, അതല്പം കൂടിപ്പോയില്ലേ എന്ന്. പക്ഷേ, കളിച്ചുകളിച്ച് അതിരു കടന്നാലോ. നേരത്തേ തോന്നിയതാണ് ആ കൊച്ചന്റെ തലയ്ക്കകത്ത് നിലാവു കയറിപ്പോയെന്ന്. ഒന്നു നോക്കിയാൽ കുരുന്നിലേ നുള്ളിക്കളയുന്നതാണ ബുദ്ധി.

രാത്രി ഉറങ്ങാൻ കിടന്നപ്പോൾ വീണ്ടും ആ സംഭവം ഓർമ്മയിൽ ഓടിയെത്തി.

വേണ്ടായിരുന്നു. അതികഠിനമായി ഭർത്സിക്കണ്ടായിരുന്നു. ഒന്നു നോക്കിയാൽ താനല്ലേ അവന് അത്രയും സ്വാതന്ത്ര്യം കൊടുത്തത്. വളംവച്ചുകൊടുത്തത്. നില്ക്കേണ്ടിടത്തു നിറുത്തിയിരുന്നെങ്കിൽ അങ്ങനെയൊന്നും സംസാരിക്കാൻ അവനു ധൈര്യം തോന്നുമായിരുന്നില്ല.

പിറേറദിവസം ഉച്ചകഴിഞ്ഞുള്ള പോസ്റ്റിൽ ഒരു തടിയൻ കവർ കിട്ടി. ഗോപിയുടേതാണെന്നു തീർച്ച. വാങ്ങി നോട്ടുബുക്കിനകത്തുവച്ചു വീട്ടിൽകൊണ്ടുവന്ന് പൊട്ടിച്ചു വായിച്ചു.

എട്ടുപത്തു പേജുള്ള എഴുത്തിലുടനീളം കുററം ഏററുപറയലും മാപ്പുചോദിക്കലുമാണ്. ഏററവുമൊടുവിൽ ഒരു ചെറിയ ഖണ്ഡികയിൽ എഴുതിയിരിക്കുന്നു—

"ചേച്ചി എന്റെ ടീച്ചറാണ്. ആ ബഹുമാനം ക്രമേണ സ്നേഹമായി, ബന്ധമായി, ആരാധനയായിമാറിയത് ഞാൻ പോലും അറിയാതെയാണ്. എന്റെ പ്രായത്തിന്റെ ചാപല്യംകൊണ്ട്. ഞാൻ അതിൽ ആത്മാർത്ഥമായി പശ്ചാത്തപിക്കുന്നു. പക്ഷേ, എന്നെക്കാൾ പ്രായവും പക്വതയുമുള്ള ചേച്ചിക്ക് എന്നെ നേരത്തേ ശാസിച്ച്, അകലെ മാററിനിറുത്താമായിരുന്നു. ഏതായാലും ഒരിക്കലേക്ക് എനിക്കു മാപ്പുതരിക. ഇനിയും ഞാൻ ചേച്ചിയെ കാണുകില്ല. എഴുതുകില്ല. ഒരു വിധത്തിലും ഞാൻ ഒരു ശല്യമാവുകില്ല. പക്ഷേ, എനിക്കു മാപ്പുതന്നു എന്നറിയിക്കണം. ഇല്ലെങ്കിൽ ഞാൻ ആത്മഹത്യ ചെയ്യും."

വായിച്ചപ്പോൾ ദുഃഖം തോന്നി. ആ കുട്ടി പറയുന്നതിൽ കുറച്ചു സത്യമുണ്ട്. അവനെക്കൊണ്ട് അങ്ങനെ അനാവശ്യം പറയിപ്പിച്ചതു താനാണ്. പ്രേമലേഖനങ്ങൾ അല്ലെങ്കിലും ആ പ്രായത്തിലുള്ള ഒരു കൊച്ചന് അത്രയേറെ കത്തെഴുതാൻ പാടില്ലായിരുന്നു. അവനോടൊപ്പം ഫിലിമിനു പോയതും തെററാണ്. ഇരുട്ടിൽ, സ്ക്രീനിൽ, ഇംഗ്ലീഷ് സിനിമകളിലെ ആണും പെണ്ണും വേണ്ടവിധം വസ്ത്രധാരണം ചെയ്യാതെ കെട്ടിമറിയുന്നതും കരിക്കു കുടിക്കുന്നതുപോലെ ചുണ്ടുകൾ കടിച്ചൂററുന്നതും ഒരുമിച്ച്, അടുത്തടുത്തുള്ള സീററുകളിൽ, തൊട്ടുരുമ്മിയിരുന്നു കണ്ടപ്പോൾ പരസ്പരം ഉണ്ടായിരിക്കേണ്ട അകലം കുറഞ്ഞുപോയി. അവനെ മാത്രം എന്തിനു കുററം പറയുന്നു. കുററം തന്റേതും കൂടിയാണ്.

പിറേറന്നുതന്നെ ഗോപിക്കു കത്തെഴുതി—

പ്രിയപ്പെട്ട ഗോപി, എല്ലാം മറക്കു. ഞാൻ വളരെ കഠിനമായി, ക്രൂരമായി പെരുമാറിയതിൽ ദുഃഖിക്കുന്നു.

ഗോപിയെ ഇനി എന്നാണ് കാണുന്നത്? ഞായറാഴ്ച മ്യൂസിയത്തിൽവച്ച് കുട്ടികളെ ഫിലിമിനയച്ചിട്ട് ഞാൻ ഒററയ്ക്കുവരാം. ധാരാളം സംസാരിക്കാനുണ്ട്.

ഗോപിയോട് എനിക്ക് യാതൊരു വിരോധവുമില്ല. നേരേമറിച്ച് ഇഷ്ടമാണ്.

സ്വന്തം രേണുക.

മറുപടിവരുമെന്നാണ് പ്രതീക്ഷിച്ചത്. വന്നില്ല. പല ദിവസം കാത്തിരുന്നു. മറുപടിയില്ല.

ഞായറാഴ്ച മ്യൂസിയത്തിലും വന്നില്ല. രേണുകയ്ക്ക് അസ്വാളിപ്പായി. വല്ല ബുദ്ധിമോശവും കാണിച്ചിരിക്കുമോ? പ്രായം അതാണ്. വികാരമാണ് ബുദ്ധിയെ ഭരിക്കുന്നത്.

പിറേറ്ദിവസം ഫോൺചെയ്തു. ഗോപിയെ കിട്ടി. പരുഷമായശബ്ദം. മന്ത്രി വിളിക്കുന്നു എന്നു പറഞ്ഞിട്ട് ഫോൺ താഴെവച്ചു.

അന്നുതന്നെ രേണുക ഒരു കത്തുകൂടിയിട്ടു. അതിനടുത്ത ദിവസവും. നാലഞ്ചു കത്തുകൾക്കുശേഷം ഒററ വരിയിൽ ഒരു മറുപടിവന്നു. അടുത്ത ഞായറാഴ്ച മ്യൂസിയത്തിൽവച്ച് കാണാമെന്നുമാത്രം.

കണ്ടു. ഗോപിയുടെ മുഖവും വേഷവും പ്രാകൃതമായിരുന്നു. ഷേവുചെയ്യാത്തമുഖം. ചുക്കിച്ചുളിഞ്ഞതും പഴയതുമായ വസ്ത്രങ്ങൾ.

ഗോപി അന്നു കരഞ്ഞു. രേണുകയും കരഞ്ഞു. അങ്ങനെ കരച്ചിലിലൂടെ, കണ്ണീരിലൂടെ, പശ്ചാത്താപത്തിലൂടെ അവർ വീണ്ടും ഇണങ്ങി. ആ ഇണക്കത്തിനു സീമകളില്ലായിരുന്നു.

രേണുകയെക്കാണാൻ ഗോപി ആശുപത്രിയിൽ വന്നപ്പോൾ ആദ്യം ചോദിച്ചതു്, "എന്റെ എഴുത്തെല്ലാം കിട്ടിയോ എന്നാണ്."

"ഇല്ലല്ലോ ഗോപി. നീ എത്ര എഴുത്തയച്ചു?"

"നാലോ അഞ്ചോ അയച്ചിട്ടുണ്ടാവണം."

"അതിൽ എന്താ എഴുതിയിരുന്നത്?"

"മ്യൂസിയത്തിൽവച്ച് പതിവായി കാണാറുള്ള കാര്യവും, ഫിലിമിനു പോകാറുള്ള കാര്യവുമൊക്കെ എഴുതിയിരുന്നു."

"എല്ലാം അദ്ദേഹം വായിച്ചിട്ടുണ്ടാവണം. താഴെ എന്താ പേരു വച്ചിരുന്നത്?"

"ചേച്ചി പറഞ്ഞതുപോലെ സ്വന്തം വിലാസിനിയെന്ന്."

"ആണോ? എന്നാൽ സാരമില്ല. ഞാൻ പറയാം, ഇപ്പോഴം എന്നോടൊപ്പമുണ്ടായിരുന്നതും സ്ഥലംമാററം കിട്ടിയതുമായ ഒരു ടീച്ചറിൻെറ കത്താണെന്ന്."

"അതുമതി. നല്ല ബുദ്ധി."

"അതു പോകട്ടെ. ഗോപി എങ്ങനെ പള്ളിക്കാരൻെറ സ്ഥലംമാററം ശരിപ്പെടുത്തി?"

"ഞാൻ മന്ത്രിയോട് പറഞ്ഞു, എൻെറ സഹോദരിയുടെ ഭർത്താവാണെന്ന്. സഹോദരി ആശുപത്രിയിലാണെന്നും പറഞ്ഞു. പേവാർഡിൻെറ നമ്പരൊക്കെ ചോദിച്ചു. ചിലപ്പോഴം മന്ത്രി ഭാര്യയേയുംകൂട്ടി വന്നുകളയും. മന്ത്രിയാണെങ്കിലും നല്ല മനുഷ്യപ്പററുള്ള ആളാ. ചിലവന്മാർ മന്ത്രിയായാൽ പിന്നെ അച്ഛനേയും അമ്മയേയും പോലും കണ്ടാൽ അറിയില്ലല്ലോ. അവരെ താങ്ങിനിറുത്തിയിരിക്കുന്ന രാഷ്ട്രീയക്കാരേയും വൻകിട മുതലാളിമാരേയും പത്രക്കാരേയുമാണ് ഇഷ്ടം. ഇദ്ദേഹത്തിന് അങ്ങനെയൊന്നുമില്ല. തലമറന്ന് എണ്ണതേക്കാത്ത ഏക മന്ത്രി."

"ഗോപി വളരെ കഷ്ടപ്പെട്ടിരിക്കും. പക്ഷേ, പള്ളിക്കാരൻ ഒററപ്പിടിയായി നില്ക്കുകയാണല്ലൊ ട്രാൻസ്ഫർ വേണ്ടെന്നും പറഞ്ഞ്."

"ചേച്ചി പറഞ്ഞ് സമ്മതിപ്പിക്കണം."

"ങാ, നോക്കട്ടെ. കണ്ടാൽ പുരുക്കനാണെങ്കിലും പാവമാ. ഞാൻ ഒരുദിവസം മിണ്ടാതിരുന്നാൽ മതി. ഏതെങ്കിലും കോണിൽ ചെന്നിരുന്നു കരയും. സ്നേഹമുള്ളവനാ. അല്ലെങ്കിലും സൗന്ദര്യം ശരീരത്തിൻേറതല്ലല്ലോ ഗോപീ, ഹൃദയത്തിൻേറതല്ലേ. ഇത്രയും നൈർമ്മല്യമുള്ള, ഇത്രയും സ്നേഹംനിറഞ്ഞ ഒരു ഹൃദയം മററാർക്കു കാണും? ആ സ്നേഹസാഗരത്തിൽ ആവോളം മുങ്ങിപ്പൊങ്ങിനീന്തിയിട്ടുള്ള എനിക്കല്ലേ അറിയാവൂ, അതിൻെറ ആഴവും പരപ്പും. ഞാൻ ഭാഗ്യവതിയാണു ഗോപീ. എൻെറ ഏതു തെററും ക്ഷമിക്കാനും പൊറുക്കാനും അദ്ദേഹത്തിനു കഴിയും. ഞാനൊരു ഭ്രാന്തിയാ. എന്നെ കൊണ്ടുനടക്കാൻ അദ്ദേഹത്തിനു മാത്രമേ കഴിയൂ."

"എന്തോ. അദ്ദേഹത്തിൻെറ ഭാവവും സ്വരവും എന്നെ വല്ലാതെ ഭയപ്പെടുത്തി."

"സാരമില്ല ഗോപീ. കുട്ടി അതോർത്തു വിഷമിക്കേണ്ട. എൻെറ ചേട്ടനെ എനിക്കറിയാം. ഞാൻ നേരെയാക്കിക്കൊള്ളാം."

ഗോപി യാത്രപറഞ്ഞിറങ്ങിയ ഉടൻ അമ്മ അകത്തേക്കു വന്നു. യാതൊരു കാര്യത്തിലും ഇടപെടാത്ത അമ്മ, അന്ന് ആദ്യമായി ചോദിച്ചു:

"ആരാ മോളേ, ഇപ്പോഴം ഇവിടെ നിന്നു ഇറങ്ങിപ്പോയ കൊച്ചൻ?"

"അമ്മയ്ക്കറിയില്ല. എൻെറയൊരു പഴയ സ്ററുഡൻറാ."

"പക്ഷേ അവൻ ഇവിടെ നിന്നതു നിൻെറ ഭർത്താവിന് ഇഷ്ടപ്പെട്ടില്ലെന്നു തോന്നുന്നു. അയാഴം മുഞ്ഞിപിടിച്ച മട്ടിലാണല്ലോ ഇറങ്ങിപ്പോയതു്."

"ഓ, സാരമില്ല. ചേട്ടൻ കുറെക്കഴിയുമ്പോഴം പൊടിയരിക്കഞ്ഞിയും അമ്മയ്ക്കു ചോറുമായി ഇങ്ങു വരും."

പക്ഷേ, കുറുപ്പ് മടങ്ങിവന്നില്ല. മൂത്തമകൻ രാജൻെറ പക്കൽ പൊടിയരിക്കഞ്ഞിയും ചോറും കൊടുത്തയച്ചിട്ട് ആശുപത്രിയുടെ പുറത്തു നിന്നു.

രേണുക മകനെപ്പറഞ്ഞയച്ചു വിളിപ്പിച്ചുനോക്കി. വന്നില്ല.

പിറേറദിവസവും അതുപോലെ തന്നെ രാവിലെയുള്ള പാലും റൊട്ടിയും ഉച്ചയ്ക്കുള്ള കഞ്ഞിയും, രാത്രിക്കുള്ള പഴവും പാലും രാജൻെറ പക്കൽ കൊടുത്തയച്ചതേയുള്ളൂ.

ചേട്ടൻ വന്നില്ലെങ്കിൽ ആഹാരം കഴിക്കുകില്ലെന്ന് രേണുക വാശിപിടിച്ചു. അക്കാര്യം രാജൻ പോയി അച്ഛനോടു പറഞ്ഞു. എന്നിട്ടും അയാഴം രേണുകയുടെ മുറിയിലേക്കു വരാൻ കൂട്ടാക്കിയില്ല.

രേണുകയെ ആശുപത്രിയിൽ പ്രവേശിപ്പിച്ചിട്ട് മൂന്നു മാസം കഴിഞ്ഞിരിക്കുന്നു. ടി. ബി. പേഷ്യൻസിനെ സാധാരണ ആശുപത്രിയിൽ കിടത്തി ചികിത്സിക്കാൻ പാടില്ലെന്നാണു ചട്ടം. അവരെ ഏതെങ്കിലും ടി. ബി. ആശുപത്രിയിലോ, സാനട്ടോറിയത്തിലോ പ്രവേശിപ്പിക്കണം. മററുള്ള രോഗികളുടെ രക്ഷയ്ക്കു വേണ്ടിയാണ് ഈ നിയമം

പക്ഷേ, രേണുകയുടെ രോഗം കേസ്ഷീററിൽ ടി. ബി. എന്നല്ല. പ്ലൂറസി എന്നാണ്. അത്തരം രോഗികളെ ഏതാശുപത്രിയിലും കിടത്തി ചികിത്സിക്കാം. ചികിത്സിക്കുന്ന ഡോക്ടർക്കു മുറപ്രകാരമുള്ള "ചെല്ലാൻ" കൃത്യമായ അക്കൌണ്ടിൽ അടച്ചു രസീതുവാങ്ങിയിരിക്കണമെന്നു മാത്രം.

(അടുത്ത ലക്കത്തിൽ അവസാനിക്കും)



# പരിത്രേഖ- കഥ.

**ചോ**ദ്യം: പാകിസ്ഥാനിലെ ഇപ്പോഴത്തെ ഇസ്ലാമീകരണം നിങ്ങളുടെ സമൂഹത്തെ എങ്ങനെ ബാധിക്കുന്നു?

ഉത്തരം: പാകിസ്ഥാനിൽ ഇസ്ലാമീകരണം ഇല്ല. ഇന്നത്തെ ഗവണ്മെൻറ് ഇസ്ലാമിൻെറ യഥാർത്ഥ സത്തയെ ഭയക്കുന്നു. അവർ ഇപ്പോഴം അവിടെ ശ്രമിക്കുന്നതു് ഒരുതരം സൗദി അറേബ്യൻ സംസ്കാരം കൊണ്ടുവരാനാണ്. ആ സംസ്കാരമാകട്ടെ, പ്രാകൃതവും. (പാകിസ്ഥാനിലെ ഫെമിനിസ്ററും കവയിത്രിയുമായ ഫെഹ്മീദയും ഒരു ഇന്ത്യൻ പത്രലേഖകനും തമ്മിൽ നടന്ന സംഭാഷണത്തിൽനിന്ന്.)

നമ്മുടെ മലപ്പുറം ജില്ല പൊക്കിയെടുത്ത് പാകിസ്ഥാനിലേക്കു കൊണ്ടുപോയാൽ ഇസ്ലാം സംസ്കാരത്തിൽ നിന്ന് ആ രാജ്യം അകലുന്നതിനെ തടയാവുന്നതാണ്.

* * *

ഫ്രാൻസിൽ ഇടതുപക്ഷം അധികാരത്തിലേക്ക്. (മിത്തെറാങ്ങ് പ്രസിഡൻറ് തിരഞ്ഞെടുപ്പിൽ വിജയിച്ചതിനെപ്പററിയുള്ള പത്രവാർത്തകളുടെ തലക്കെട്ട്.)

കോട്ടയം ജില്ലയിലെ ഹൈറേഞ്ച് കോൺഗ്രസ്സുകാർ പാരീസിലും കടന്നുകൂടിയ ലക്ഷണമാണ്.

* *

നീതിപൂർവ്വകമായ വ്യാപാരഇടപാടുകഴം നടത്തുകയും സാങ്കേതികവിദ്യ പകർന്നു കൊടുക്കുകയും ചെയ്ത് പാവപ്പെട്ട രാജ്യങ്ങളുടെ വികസനത്തിനു വേണ്ടി പ്രവർത്തിക്കുന്നതിൽ അമേരിക്ക പരാജയപ്പെട്ടിരിക്കുന്നു.

(ക്രിസ് കെ. മൂർത്തി എന്ന വായനക്കാരൻ കിങ്സ്ററണിൽനിന്ന് അമേരിക്കയിലെ 'ന്യൂസ്‌വീക്ക്' എന്ന വാരികയ്ക്കെഴുതിയ ഒരു കത്തിൽനിന്ന്.)

ഈ 'ക്രിസ് മൂർത്തി' എന്ന സായിപ്പ് തമിഴ്നാട്ടിലെ ഏതെങ്കിലും ഒരു അഗ്രഹാരത്തിലെ കഴുതയാവാം!

* *

'എയർ ഇന്ത്യ' മിസസ് ഗാന്ധിക്കു പറക്കാൻ പററിയതല്ല എന്നാണെങ്കിൽ, മററ് ഇന്ത്യക്കാർ എങ്ങനെ ആ കമ്പനിയുടെ വിമാനങ്ങളിൽ പറക്കും? എങ്ങനെ വിദേശീയർ പറക്കും?

(വിദേശയാത്രയ്ക്ക് പ്രധാനമന്ത്രി എയർ ഇന്ത്യാവിമാനം വേണ്ടെന്നുവച്ചതിനെപ്പററി ഇലസ്ട്രേറഡ് വീക്ലിയുടെ എഡിററർ എം. വി. കെ.)

മിസസ് ഗാന്ധിക്കും മററ് ഇന്ത്യക്കാർക്കും വിദേശീയർക്കും എയർ ഇന്ത്യാ വിമാനം ഉപയോഗിക്കാൻ ഇനി ഒററ മാർഗ്ഗമേയുള്ളൂ: ആകാശത്തു് ഒരു അടിയന്തരാവസ്ഥ ഏർപ്പെടുത്തൽ.

* * *

വിദ്യാർത്ഥിയായിരുന്ന കാലത്തു് ഉള്ളൂർക്കവിതയുടെ മഹത്വം മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞില്ല. സംസ്ഥാന ഇൻഫർമേഷൻ മന്ത്രിയായപ്പോഴം പല മഹാന്മാരുടെ കൃതികളുമായി പരിചയപ്പെടേണ്ടി വന്നു. ഉള്ളൂർക്കവിതയെപ്പററി ഞാൻ കൂടുതൽ മനസ്സിലാക്കുന്നതു് അപ്പോഴാണ്. സമൂഹത്തിലെ അനീതികളെയും ദുരാചാരങ്ങളെയും എതിർക്കുന്ന കാര്യത്തിൽ ഉള്ളൂർ, ആശാനെക്കാഴം മുന്നിലായിരുന്നു എന്ന് അക്കാലത്തു് എനിക്കു മനസ്സിലായി.

(ഉള്ളൂർ പ്രതിമ അനാച്ഛാദനം ചെയ്യുന്ന മംഗളകർമ്മത്തിൽ പങ്കെടുത്തുകൊണ്ട് കെ. കരുണാകരൻ ചെയ്ത പ്രസംഗത്തിൽനിന്ന്.)

ഇനി ഒരിക്കൽക്കൂടി കരുണാകരൻ ഇൻഫർമേഷൻ മന്ത്രിയാവുകയാണെങ്കിൽ മഹാകവി പുത്തൻകാവ് മാത്തൻ തരകൻ രക്ഷപ്പെട്ടെന്നു വരും.

* * *

കാലുമാററം എന്ന വാക്കിനു ഇന്ന് സ്വല്പം മാന്യതയൊക്കെയുണ്ടല്ലോ. അതിനാൽ ഇരു കോൺഗ്രസ്സുകളും തമ്മിൽ ലയിക്കണം എന്നു പറയേണ്ട കാര്യമുണ്ടോ?

—ഡി. കെ. ബറുവ, മുൻ കോൺഗ്രസ് പ്രസിഡൻറ്.

അടിയന്തരാവസ്ഥക്കാലത്തു തിന്ന കപ്പലണ്ടിയുടെ മധുരസ്മരണകഴം തികട്ടി വരുമ്പോഴം ബറുവ ഒരു ആസാം ചവാനാകാമോ എന്നു നോക്കുകയാവാം!

* * *

ഗൃഹസ്ഥിക്കാരനാവണമെന്നുണ്ടെങ്കിൽ ധാരാളം വിയർക്കണം. മധുരവും കഴിച്ച് കട്ടിലിൽ കയറി വെറുതെ കിടന്നാൽ ഗൃഹസ്ഥിക്കാരനാവുമോ?

—മൊറാർജിദേശായി.

വെറുതെ വിയർത്താൽ മതിയെങ്കിൽ സിദ്ധാർത്ഥ ശങ്കർറായി എന്നരാഷ്ട്രീയ നേതാവും, ഡോം മൊറെയ്സ് എന്ന സാഹിത്യമോഷ്ടാവും എന്നേ ധാരാസിങ്ങിനെയും മണക്കാട്ടു നാരായണപിള്ളയേയും മലർത്തിയടിക്കുമായിരുന്നു!

കൗമുദി ന്യൂസ് സർവീസ്

ഈ നോവൽ

അവസാനിക്കുന്നു

# വിളയാട്ടം

സേതു

ശ്രീദേവിവാരസ്യാരുടെ മുൻകാമുകനായ, പച്ച സഫാരിസ്യൂട്ടുകാരനായ മാരാർക്ക് ഇക്കഥയിൽ സാമാന്യം തരക്കേടില്ലാത്തൊരു റോളാണുള്ളത്. സംശയത്തിൽ വിത്തുകൾ വാരിയെറിഞ്ഞുകൊണ്ട് അയാൾ ചില നാടകീയ മുഹൂർത്തങ്ങളിൽ ഓക്കാപ്പുറത്ത്, എവിടന്നോക്കെ അരങ്ങത്ത് ചാടിവീഴാറുണ്ട്. അയാളുടെ ആ പ്രത്യേകമായ മാനസികാവസ്ഥ നമുക്ക് ഊഹിക്കാവുന്നതേയുള്ളൂ. കാരണം, വാരസ്യാരെ കൈക്കലാക്കുക എന്ന ഒരൊററ ഉദ്ദേശ്യത്തോടെ മാത്രമാണ് അയാൾ ദേശത്താകെ ഉഴറി നടക്കുന്നത്. അവധി തീരാൻ പോകുന്നു, വിസയുടെ കാലാവധിയും അവസാനിക്കാൻ പോകുന്നു. പോകുന്നതിനു മുമ്പ് ശ്രീദേവിയുടെ കഴുത്തിൽ താലികെട്ടണം. അല്ലെങ്കിൽ അയാൾ ഇത്രയും കാലം മണലാരണ്യങ്ങളിൽ ചോരനീരാക്കിയത് വെറുതെയായിപ്പോകില്ലേ? ഈ ഒരൊററ ഉദ്ദേശ്യത്തോടെ മാത്രമല്ലേ അയാൾ കിടപ്പാടം വിററുപെറുക്കി ഒരു എൻ. ഒ. സി. സംഘടിപ്പിച്ച് അക്കരെ കടന്നത്?

ഡിററക്ടീവ് ഘോഷ്തന്നെ ഒരുഘട്ടത്തിൽ സൂചിപ്പിച്ചതുപോലെ, മാരാർക്ക് ശക്തമായൊരു മോട്ടീവുണ്ട്. ഉണ്ണിയെ കേസ്സിൽ കുരുക്കിയാൽ, ഒരുപക്ഷേ അയാളുടെ ജീവിതാഭിലാഷം സാധിച്ചുവെന്നു വരും. ആ നിലയ്ക്കുള്ള ചില കടിലമായ നീക്കങ്ങൾ അയാൾ നടത്തിയത് നാം കാണുകയുണ്ടായി. അതുകൊണ്ട്, തൽക്കാലം മാരാരെ നമുക്ക നോട്ടപ്പുള്ളികളുടെ ഭാഗത്തേക്കുതന്നെ മാററിനിറുത്താം.

ചുരുളൻതലമുടിയും കുട്ടപ്പുരികവുമുള്ള ആ മനുഷ്യൻ ഇക്കഥയിലെ വലിയൊരു കത്തിവേഷംതന്നെ. എങ്കിലും ആ പരദേശിയെക്കുറിച്ച് കാര്യമായൊന്നുംതന്നെ വെളിവാക്കപ്പെട്ടിട്ടില്ല. പരിണാമഗുപ്തിയുടെ രസനീയതയ്ക്ക് ആക്കം കൂട്ടാനുള്ള ഒരു തന്ത്രംതന്നെ.

പിന്നെയുള്ളത് ചാവക്കാട്ടുകാരൻ മുസൽമാൻെറ പ്രേതമാണ്. ഈ പ്രേതത്തിന് അത്രയ്ക്കു പ്രാധാന്യം കൊടുക്കേണ്ടതുണ്ടോ? ഒരു പക്ഷേ, കഥയ്ക്ക് ഒരു പ്രത്യേകഡൈമെൻഷൻ കൊടുക്കാൻ വേണ്ടിയുള്ള, കഥാകൃത്തിൻെറ പൊടിക്കൈയായിക്കൂടേ അത്? എന്തൊക്കെ സമ്മതിച്ചുതന്നാലും ആലിൻകൊമ്പത്ത് തൂങ്ങിക്കിടക്കുന്ന ഒരു പ്രേതത്തെ (അതൊരു മുസൽമാൻേറതായാൽക്കൂടി) ഒരു കഥാപാത്രമാക്കാൻ യുക്തിവാദികളും വിപ്ലവകാരികളും സമ്മതിക്കില്ലെന്ന് എനിക്കുറപ്പാണ്. കാരണം, സോദ്ദേശ്യ സാഹിത്യത്തിൻേറതായ ഈ കാലഘട്ടത്തിൽ കഥാപാത്രങ്ങളുടെ കാലുകൾ തീർച്ചയായും മണ്ണിൽ തൊടുകതന്നെ വേണമെന്നു ശഠിക്കുന്നവരാണവർ. അതുകൊണ്ടുതന്നെയാണ് കമാരേട്ടൻ, സ്വാമി വിശ്വം എന്നിവരേയും പ്രേതത്തേയും ഒരേ അരങ്ങത്തു കൊണ്ടുവരാതിരിക്കാനും അങ്ങനെ നേരിട്ടൊരു ഏററുമുട്ടൽ ഒഴിവാക്കാനും ഞാൻ മനപ്പൂർവ്വം ശ്രമിച്ചിട്ടുള്ളത്.

പിന്നെ മറെറാരു കാര്യംകൂടിയുണ്ട്. യുക്തിക്ക് വിശദീകരിക്കാൻ കഴിയാത്ത ഒരുപാടു കാര്യങ്ങൾ ഈ ലോകത്ത് സംഭവിക്കാവുന്നതാണെന്ന് വിശ്വസിക്കുന്നയാളാണ് ഞാൻ. ഇക്കഥയിലെ ചാവക്കാട്ടുകാരൻെറ ആത്മാവിനെപ്പോലെ വിചിത്രസുഗന്ധം പരത്തുന്ന ശരീരമില്ലാത്ത എത്രയോ ആത്മാവുകൾ നമ്മുടെ നാട്ടിൻപുറങ്ങളിൽ അലഞ്ഞുനടപ്പുണ്ട്. ആത്മാവിലെ സുഗന്ധം എന്ന പേരിൽ ഒരു കഥാപുസ്തകം തന്നെ എഴുതപ്പെട്ടാൽ ഞാൻ അദ്ഭുതപ്പെടില്ല. ഇതിൻെറയൊക്കെ യുക്തി എന്താണെന്ന് ചോദിച്ചാൽ കുഴങ്ങിപ്പോകുകതന്നെ ഉള്ളൂ, സേർ.

മേല്പറഞ്ഞ പ്രധാന കഥാപാത്രങ്ങൾക്കു പുറമെ, നാം അത്രകണ്ട് പരിചയപ്പെടാത്ത ഒരുപാട് കട്ടിവേഷങ്ങളും ഈ സംഭവത്തെ ചുററിപ്പററിയുണ്ട്. അവരെയൊക്കെ പൊലീസുകാരും, ഡിററക്ടീവ് ഘോഷും പലവുരു ചോദ്യം ചെയ്യുകയുണ്ടായിട്ടുണ്ട്. അവരിൽനിന്ന് എന്തൊക്കെ വിവരങ്ങളാണ് അവർ ചോർത്തിയെടുത്തിരിക്കുന്നതെന്ന് എനിക്കറിഞ്ഞുകൂടാ.

തുപ്പുകാരി കമലാക്ഷിയും സംശയിക്കപ്പെടേണ്ടതായൊരു കഥാപാത്രമാണെന്ന് അവിടവിടെ സൂചനയുണ്ടെങ്കിലും തൽക്കാലത്തേക്ക് നമുക്കവരെ വെറുതെ വിടുക.

ഇപ്പോൾ ഏതാണ്ടൊക്കെയായി.

ആ സംഭവത്തിൻെറ പല വശങ്ങളും അപഗ്രഥിച്ചു കഴിഞ്ഞിട്ടും നാം എവിടേയും എത്തിയിട്ടില്ലെന്ന തോന്നൽ അവശേഷിക്കുന്നില്ലേ? വാസ്തവത്തിൽ സംഭവിച്ചതും അതുതന്നെയാണ്. പിന്നെ പാവം പരമേശ്വരൻ പിള്ളയേയും മഹോദരൻനായരേയും പഴിപറഞ്ഞിട്ടെന്തു കാര്യം? അവർ മേൽശാന്തിയേയും കീഴ്ശാന്തിയേയും അറസ്ററു ചെയ്യുന്നതിന് അടുത്തുവരെ എത്തിയതാണ്. പക്ഷേ, ഇത്തരം പ്രമാദമായ കേസ്സുകളിൽ സാഹചര്യത്തെളിവുകൾ തീരെ വിശ്വസിക്കത്തക്കതല്ലെന്നും ബഹുമാനപ്പെട്ട കോടതി അവയെല്ലാം തള്ളിക്കളഞ്ഞേക്കുമെന്നും ഘോഷ്ദാദാ ചൂണ്ടിക്കാണിച്ചപ്പോഴാണ്, അവർ അവസാനനിമഷത്തിൽ ആ സംരംഭത്തിൽനിന്നു പിന്മാറിയത്.

ഇതെല്ലാം ഒരു ദശകത്തിനു മുമ്പു നടന്ന കാര്യങ്ങൾ. അപ്പുറത്തും ഇപ്പുറത്തുമായി കാലത്തിൻെറ നനത്ത ഒരുപാട് പടുതകൾക്കുള്ളിൽ മറയ്ക്കപ്പെട്ടുനിൽക്കുമ്പോൾ, കാലമില്ലാത്ത ഏതോ അവസ്ഥയിലാണെന്നു തോന്നിപ്പോകുന്നു.

അതിനുശേഷം ദേശത്ത് എന്തെല്ലാം മാററങ്ങൾ വന്നുകഴിഞ്ഞു.

വിഗ്രഹം കാണാതായ അതേ കൊല്ലം.

അക്കൊല്ലത്തെ വേനൽ തീയായി കത്തിയാളി. അടുപ്പുപോലെ കരിഞ്ഞുപുകഞ്ഞ മണ്ണിൽനിന്ന് ചുടുനിശ്വാസങ്ങൾ ഉയർന്നുപൊങ്ങി. കിണറുകളും കുളങ്ങളും വററിവരണ്ടു. പുഴ ഒരു മൈതാനമായി. വററിപ്പോയ അമ്പലക്കുളത്തിലെ ഉണക്കം പിടിക്കുന്ന പച്ചപ്പായലിൽ കുററൻ വരാലുകൾ കിടന്നുപിടച്ചു. മഴത്തുള്ളികൾക്കുവേണ്ടി വാപിളർന്നുകൊണ്ട് പാടങ്ങൾ വിണ്ടു മലച്ചുകിടന്നു. മണൽപ്പൊത്തുകളിൽ അഭയംതേടിയ തവളകൾ ഇരുട്ടിൻെറ നനവിൽ ഉറക്കെ അലമുറയിടാൻ തുടങ്ങി. ഒരിററു വെള്ളത്തിനുവേണ്ടി പുഴമണലിൽ ആർത്തിയോടെ കുഴിച്ചവർക്കു കിട്ടിയത് പൂർവ്വികരുടെ എല്ലുകളായിരുന്നു.

എങ്ങും പഷ്ണിയും വറുതിയും.

അമ്മ വിളയാട്ടം തുടങ്ങുകയായിരുന്നു. വീശിയടിച്ച ഉഷ്ണക്കാററിൽ അമ്മയുടെ വിത്തുകൾ വന്നുവീണു. പഴുത്തുവെടിച്ച ശരീരങ്ങളിലേക്ക് അവ ആണ്ടിറങ്ങി. നീരും ചോരയും വലിച്ചു കുടിച്ചു. വീണേടത്തുനിന്ന് ചിതറിപ്പരന്ന് പുതുമണ്ണിൽ കുരുത്ത് വീണ്ടും നീറിപ്പിടിച്ചു. പുഴവക്കത്തെ പൊതുശ്മശാനത്തിൽ രാത്രികാലങ്ങളിൽ അമ്മയുടെ ചുവന്ന നാവുകൾ പുളഞ്ഞു.

വസൂരിക്കു പുറമെ അതിസാരവും.

മഹാമാരിയുടെ തേരോട്ടം തുടരുകയായിരുന്നു.

അവിശ്വാസികളിൽ പലരും ഉയിരുംകൊണ്ട് ദേശംവിട്ടോടി.

വിശ്വാസികളാകട്ടെ, ഉള്ളുനൊന്തു കേണു!

“അമ്മേ ഭഗവതി, പൊറുക്കണേ. തട്ടകം ചുടല്ലേ.”



“അമ്മയ്ക്കെന്തിനാ പാറാവ് എന്നല്ലേ ചോയ്ക്കണത് ചെലരൊക്കെ.”

“അമ്മേ ഭഗവതീ…”

“ഒരുട്ടം ശുംഭന്മാരുടെ അഹമ്മതികൊണ്ട് തട്ടകല്ലേ ചുട്ട് വെണ്ണീറാവണത്…”

“അമ്മേ ഭഗവതീ പൊറുക്കണേ.”

മേൽശാന്തിയെ കുളിപ്പിച്ചത് നാല്പത്തൊന്നാം പക്കമായിരുന്നു. വിണ്ടുവെടിച്ച മുഖത്താകെ വസൂരിക്കുഴികൾ തെളിഞ്ഞിരുന്നു. കണ്ണുകളുടെ സ്ഥാനത്ത് രണ്ട് വലിയ കുഴികളും. ഇടിഞ്ഞു പൊളിഞ്ഞു തുടങ്ങിയ ഇല്ലത്തിൻെറ ഉമ്മറത്ത് അയാൾ തപ്പിത്തപ്പി നടന്നു. ഉമ്മറത്തൂണിൽ ചാരിക്കൊണ്ട് എങ്ങോട്ടോ കാറിത്തുപ്പി.

ഒന്നാമൻ മരിച്ചു. വയററിൽനിന്നു ചോരയും കഫവും പോയിത്തുടങ്ങിയപ്പോൾ, മക്കൾ കാറിൽ കയററി പട്ടണത്തിലുള്ള ആശുപത്രിയിലേക്ക് കൊണ്ടുപോയി. വേദന താങ്ങാനാവാതെ പുളഞ്ഞുകൊണ്ട്, ഒരുപാട് ചോരയൊലിപ്പിച്ചുകൊണ്ട്, അയാൾ കുറേദിവസം ആശുപത്രിയിൽ കിടന്നു. അവിടെനിന്ന് മടക്കിയപ്പോൾ വീട്ടിലേക്കു കൊണ്ടുവന്നു. മരിക്കുന്നതിൻെറ തലേന്ന് നിർബ്ബന്ധം സഹിക്കവയ്യാതെ അയാളെ അമ്പലത്തിൻെറ നടയ്ക്കൽ കൊണ്ടുവന്നു കിടത്തി. അവിടേയും അയാളുടെ ചോരവീണു.

പിറേറന്നു പുലർച്ചയ്ക്ക് എല്ലാംതീർന്നു.

അക്കൊല്ലത്തെ, വർഷവും കഠിനമായിരുന്നു. പതിവില്ലാതെ കാലവർഷക്കാലത്ത് ഇടി ആഞ്ഞുവെട്ടി. മണ്ടകരിഞ്ഞ ചില്ലിത്തെങ്ങുകൾ തെക്കൻകാററിൽ പേക്കോലങ്ങളെപ്പോലെ കിടന്നാടി. കർക്കിടകം തകർക്കുകയായിരുന്നു. തിരുവാതിര ഞാററുവേലക്കാലത്ത് പുഴ കവിഞ്ഞൊഴുകി. തിണ്ടുകൾ തകർന്നു. മൺകുടിലുകൾ കുതിർന്നുവീണു. മലവെള്ളം കുതിച്ചൊഴുകി. ഉയിരുംകൊണ്ടോടിയ ദേശക്കാർ കുന്നിൻപുറത്തും ഉയർന്ന തട്ടിൻപുറങ്ങളിലും അഭയം തേടി.

വെളിച്ചം കേറാത്ത ഒരു തട്ടിൻപുറത്തെ കിളിവാതിലിലൂടെ, താഴെ മുററത്ത് ഓളംവെട്ടുന്ന വെള്ളത്തിലേക്ക് നോക്കിക്കൊണ്ടു രണ്ടാമൻ മൂന്നാമനോട് പറഞ്ഞു:

“അമ്മേടെ കാര്യം അമ്മന്നെ നോക്ക്വാണ്.”

“കലികാലത്ത് അതന്നേ രക്ഷയുള്ളൂ.”

“ഇതോണ്ട് ദേശത്തൂന്ന് എല്ലാ അശുദ്ധോം അങ്ങട് ഒഴുകിപ്പോയാൽ മത്യാരുന്നു.”

“തൊണ്ണൂറെറാമ്പതിലെ വെള്ളത്തിനു ശേഷം ആദ്യായിട്ടാണ് ഇങ്ങിനെ്യാന്ന്.”

“തിരുവാതിര ഞാററുവേലേല് വെള്ളം വന്നാൽ ഓണംവരെ എന്നാണു കണക്ക്.”

അവർക്ക് ഒന്നാമനെ ഓർമ്മവന്നു. അവരുടെ കണ്ണുകൾ താനെ നിറഞ്ഞുപോയി.

അവരുടെ കണക്ക് ശരിയായിരുന്നു. ഒരുമാസത്തോളം വെള്ളം ആ കിടപ്പ് കിടന്നു. ഓണം കണ്ട് തിരിച്ചുപോയി.

വെള്ളം ഇറങ്ങിപ്പോയപ്പോൾ നാട്ടാർ കണ്ടു.

ശ്രീകോവിലിൻെറ തെക്കേച്ചുമരു മുഴുവൻ ഇടിഞ്ഞ് നിലം പൊത്തിയിരിക്കുന്നു. മേൽക്കൂരയുടെ ഒരററമാണെങ്കിൽ പൊളിഞ്ഞു തൂങ്ങിക്കിടക്കുകയാണ്.

ഓണം കഴിഞ്ഞപ്പോഴേക്കും മഴ ഒന്നൊതുങ്ങി. ദേശത്ത് ജീവിതം പച്ചപിടിക്കാൻ തുടങ്ങി. ഓടിപ്പോയ അവിശ്വാസികൾ വിശ്വാസികളായി തിരിച്ചുവന്നു.

പിന്നീടുള്ള ഏതാനും വർഷങ്ങളിൽ എന്തെല്ലാം മാററങ്ങൾ.

വാരസ്യാരോട് കാത്തിരിക്കാൻ പറഞ്ഞുകൊണ്ട് പണമുണ്ടാക്കാനായി ഉണ്ണി, ദുബായിക്ക് പോയി. കള്ളലോഞ്ചിൽ കയറിയാണു പോയത്. കുറെക്കാലത്തേക്കു വിവരമൊന്നുമുണ്ടായില്ല. എഴുത്തും ഡ്രാഫ്ററും വരാൻ തുടങ്ങിയപ്പോഴേക്കും വാരസ്യാരുടെ കല്യാണം കഴിഞ്ഞിരുന്നു. ഒരു പ്രൈമറിസ്കൂൾ മാഷാണ് ഭർത്താവ്. അവർക്കിപ്പോൾ രണ്ടു കുട്ടികളുണ്ട്.

വിഗ്രഹമോഷണക്കേസ് തെളിയിക്കാൻ പററാതെ നിരാശനായ പരമേശ്വരൻ പിള്ള മാററം മേടിച്ച് തെക്കെങ്ങോ ഉള്ള ഒരു സ്ഥലത്തേക്കു പോയി. വളരെ വൈകി ഡി. വൈ. എസ്. പി. ആയെങ്കിലും, എസ്. പി. ആകാനൊക്കാതെ, ജീവിതത്തിലെ ഏററവും വലിയ ആഗ്രഹമായ ഐ. പി. എസ്. കിട്ടാതെ എവിടെയോ വച്ച് കൃത്യം അമ്പത്തെട്ടാമത്തെ വയസ്സിൽത്തന്നെ പെൻഷൻ പററുകയും ചെയ്തു.

മഹോദരന്നായരാകട്ടെ ഇപ്പോൾ വടക്കെങ്ങോ ആണ്. പക്ഷേ, അയാൾ പറഞ്ഞ പണി പററിച്ചിട്ടുതന്നെയാണ് സ്ഥലംവിട്ടത്. കുമാരേട്ടനെപ്പിടിച്ച് നന്നായിട്ടു രണ്ടു പൂശുപൂശി. കുമാരേട്ടൻ അതു കഴിഞ്ഞ് രണ്ടുമാസം തിരുമ്മലും ഉഴിയലുമായി കിടന്നെന്നാണു കേട്ടത്.

ഈ കേസ് ഡിററക്ടീവ് ഘോഷിനും വല്ലാത്ത ക്ഷീണമുണ്ടാക്കി.

ഒട്ടേറെ പണിപ്പെട്ടിട്ടും കേസിനൊരു തുമ്പുണ്ടാക്കാൻ അദ്ദേഹത്തിനോ ബാനർജിക്കോ കഴിഞ്ഞില്ല. പൊലീസ്

ഡിപ്പാർട്ട്മെൻറിനേയും പത്രക്കാരേയും സദാ കളിയാക്കി ഖ്യാതിയടിച്ച നടന്നിരുന്ന ഡിററക്ടീവ് ഘോഷിൻെറ പതനം ദയനീയമായിരുന്നു.

ഒരു ത്രിസന്ധ്യയ്ക്ക് കാളികാവിൻെറ നടയ്ക്കൽ അദ്ദേഹം വന്നത് തളന്നവശനായിട്ടാണ്. കൂടെ ബാനർജിയുമുണ്ടായിരുന്നു.

അദ്ദേഹം നടയ്ക്കൽ ഇത്തിരിനേരം തൊഴുതുകൊണ്ടു നിന്നു. പിന്നെ സാഷ്ടാംഗം നമസ്കരിച്ചു. ഒടുവിൽ തല കുമ്പിട്ട്, ഉപചാരപൂർവ്വം തലയിൽനിന്നു തൊപ്പിയെടുത്ത് അതിൽ പലപ്പോഴായി പലയിടത്തുംവച്ച് പലരും ചാർത്തിയ പല നിറമുള്ള തുവലുകൾ ഓരോന്നായി പറിച്ചെടുത്ത് നടയ്ക്കൽ അർപ്പിച്ച് ഒന്നുകൂടി തൊഴുതു.

തെല്ലുനേരം തലകുനിച്ചുനിന്ന് നിശ്ശബ്ദമായി പ്രാർത്ഥിച്ചിട്ട് അദ്ദേഹം ഇടറുന്ന ശബ്ദത്തിൽ ബാനർജിയോടു പറഞ്ഞു:

"ഗ്രുപി ഗായേൻ ബാംഘലാ ബായേൻ."

"അതേ സേർ", ബാനർജിയുടെ ശബ്ദവും ഇടറിയിരുന്നു. സ്വരം നന്നായിരിക്കെ പാട്ടു നിറുത്തുകതന്നെ."

അങ്ങനെ തന്നെ തോല്പിച്ച് അടിയറ പറയിച്ച ദുർഗ്ഗയുടെ മുമ്പിൽ വച്ചുതന്നെ തൻെറ തൊഴിലിൽനിന്ന് വിരമിച്ചതായി അദ്ദേഹം ആണയിട്ടു പറഞ്ഞു.

പിറേറന്നുതന്നെ അദ്ദേഹവും ബാനർജിയും തങ്ങളുടെ ജന്മനാടായ വംഗദേശത്തേക്കു വണ്ടികയറുകയും ചെയ്തു.

സഖാവ് വിശ്വം ഇപ്പോൾ സോവിയററ് യൂണിയനിലെ പാട്രിസ് ലുമുംബ യൂണിവേഴ്സിററിയിൽ പഠിക്കുന്നു. ദേശത്ത് അമ്മയുടെ വിളയാട്ടം തുടങ്ങിയപ്പോഴേക്കും അയാൾ അയൽദേശത്തേക്കു കടന്ന് അവിടെ തൻെറ തത്വചിന്തകൾ പ്രചരിപ്പിക്കാൻ തുടങ്ങിയിരുന്നു.

ദേശത്തിൻെറ മുഖച്ഛായ എത്ര പെട്ടെന്നാണു മാറിയത്. ദേശത്തിൻെറ ദശകങ്ങളായുള്ള ചരിത്രം പരിശോധിച്ചാൽ അതിനെ പ്രധാനമായും രണ്ടു കാലഘട്ടങ്ങളായി വിഭജിക്കാമെന്നു തോന്നുന്നു. വിളയാട്ടത്തിനു മുമ്പുള്ള കാലഘട്ടവും വിളയാട്ടത്തിനുശേഷമുള്ള കാലഘട്ടവും.

വിളയാട്ടത്തിനു ശേഷമുള്ള കാലഘട്ടത്തിലാണ് ഗൾഫ് പണം കാര്യമായൊഴുകാൻ തുടങ്ങിയത്. അതോടെ മിനിററുവച്ച് ഭൂമിക്കു വില കൂടി. പറഞ്ഞവിലയ്ക്ക് കൈയിൽ കിട്ടിയ ഭൂമിയൊക്കെ ദുബായിക്കാർ വാങ്ങിക്കൂട്ടാൻ തുടങ്ങി. അങ്ങനെ കാളികാവിൻെറ നേരെ പുറകിലുള്ള ഭൂമി മോഹവിലയ്ക്ക് ഒരു അബുദാബിക്കാരൻ മാപ്പിള വാങ്ങി.

അവിടെ കൂററനായൊരു ഇരുനിലക്കെട്ടിടം പണിയാനായിരുന്നു അയാളുടെ ഉദ്ദേശ്യം. വലിയ പ്ലാനായിരുന്നു, ദൂരെ നഗരത്തിൽനിന്നു വന്ന ആർക്കിടെക്ട് തയ്യാറാക്കിക്കൊടുത്തിരുന്നത്.

പുരയ്ക്കു വാരംതോണ്ടുന്ന അന്ന് മാപ്പിള തൻെറ പുത്തൻ അമ്പാസിഡർ കാറിൽ ദേശത്തു വന്നിറങ്ങി.

കേട്ടറിഞ്ഞ് സാമാന്യം വലിയൊരു ജനക്കൂട്ടം അമ്പലപ്പറമ്പിൽ തടിച്ചുകൂടിയിരുന്നു.

ജനം അമ്പരന്നു നോക്കിനിൽക്കേ, അത്തറിൻെറ മണം പരത്തിക്കൊണ്ട് ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്ന അമ്പലത്തിനു ചുററും മാപ്പിള പുച്ഛത്തോടെ രണ്ടുചാലു നടന്നു.

ആറടി പൊക്കം. ചൊകചൊകാന്നുള്ള മുഖം. മഞ്ഞ സിൽക്കു കുപ്പായം. ഇരു കൈകളിലുമായി കല്ലുവച്ച ആറു വലിയ മോതിരങ്ങൾ. രണ്ടു സ്വർണ്ണപ്പല്ലുകൾ. സ്വർണ്ണം കെട്ടിയ കണ്ണട. പൊന്നിൻെറ നിറമുള്ള, കസവുകരയൻ വേഷ്ടി.

"എന്തൊരു കലയാ ആ മൊഖത്ത്," രണ്ടാമൻ പറഞ്ഞു.

"മാപ്പിളയാണെങ്കില് ഇങ്ങനന്നെ ഇരിക്കണം," മൂന്നാമൻ പറഞ്ഞു.

"അബുദാബീല് വല്യ ബിസിനസ്സാത്രെ."

"വയനാട്ടീലെവിടേ്യാ ആയിരം ഏക്കർ തോട്ടം വാങ്ങാൻ പോണത്രെ."

"ഇതൊരു വല്യകൊട്ടാരം തന്ന്യായിരിക്കുത്രെ. കെട്ടിടത്തിൻെറ രണ്ടാമത്തെ നിലയില് നീന്തൽക്കുളമുണ്ടാവുത്രെ. നാലുവശോം ചില്ലുകൊണ്ടുള്ള കുളം. ചോട്ടില് നിന്നാ പെണ്ണുങ്ങള് വെള്ളത്തില് നീന്തിക്കളിക്കുന്നത് കാണാം പോലും."

"അമ്മേ ഭഗവതീ..."

"മോളില് തിരിയണ പൂന്തോട്ടൊക്കെ ഉണ്ടാവുത്രെ."

"കാശുണ്ടെച്ചാൽ എന്തൊക്യാ കാട്ടിക്കൂട്ടാൻ പാടില്ലാത്തത്. ഇനിപ്പൊ കെട്ടിടത്തിൻെറ മോളില് വിമാനമിറങ്ങണെന്ന് വച്ചാൽ അതും നടക്കുല്ലേ."

"അതേയതെ."

മാപ്പിളയും ശിങ്കിടികളും അങ്ങനെ നടക്കുകയായിരുന്നു.

പണിക്കാർ മണ്ണിളക്കാൻ തയ്യാറായി. അയാൾ സ്വന്തം നാട്ടിൽനിന്ന് കൊണ്ടുവന്ന പണിക്കാർ.

മണ്ണിൽ ആദ്യത്തെ മമ്മട്ടി വീണപ്പോൾ പണിക്കാരൻ നടുങ്ങിപ്പോയി. അനങ്ങുന്നില്ല. കരിങ്കല്ലുപോലെ. മണ്ണുതന്നെയാണോ അത്?

മുതലാളിയുടെ മുഖത്തേക്ക് ഒന്നുകൂടി നോക്കിയിട്ട് അയാൾ വീണ്ടും ആഞ്ഞു കൊത്തി.

"ൻറുമ്മോ ഠ ഠ..." അയാൾ നിലവിളിച്ചുപോയി.

മമ്മട്ടി കൊണ്ടയിടത്ത് ചോര പൊടിയുന്നു. അയാളുടെ കൈയിൽനിന്ന് മമ്മട്ടി താഴെ വീണു.

"ഇങ്ങട്ട് വാടാ ഹമ്ക്കേ, ഇവെടെ കൊത്തിക്കോ," മാപ്പിള കാലുകൊണ്ടു തട്ടി വേറൊരു സ്ഥലം കാട്ടിക്കൊടുത്തു.

മടിച്ചു മടിച്ചാണെങ്കിലും, മുതലാളിയെപ്പേടിച്ച് അയാൾ അവിടേയും കൊത്തി.

അവിടെ ചോര പൊടിയുകയായിരുന്നില്ല, ചീററുകയായിരുന്നു. ഞരമ്പു പൊട്ടിയപോലെ.

പണിക്കാരൻ ഉയിരും കൊണ്ടോടി, പുറകെ അബുദാബിക്കാരൻ മാപ്പിളയും.

പാതിയിലേറെ ഇടിഞ്ഞുപൊളിഞ്ഞ, ആ വിഗ്രഹമില്ലാത്ത ക്ഷേത്രം ഇന്നും അവിടെ അങ്ങനെ തന്നെ നിലകൊള്ളുന്നു.

അതിനെ ചുററിപ്പററിയുള്ള രഹസ്യങ്ങളാകട്ടെ ഇന്നും അജ്ഞാതമായി തുടരുകയാണ്. ഐതിഹ്യങ്ങളാണെങ്കിൽ പെരുകുകയും ചെയ്യുന്നു.

എന്തായാലും ഇപ്പോൾ ആരും ആ വഴി നടക്കാറു കൂടിയില്ലത്രെ.

(അവസാനിച്ചു)



# ഈ നോവൽ

## അവസാനിക്കുന്നു

വലിപ്പ പ്രാവശ്യം നോക്കി. മുണ്ടു് നഷ്ടപ്പെടാനാണു സാദ്ധ്യത.

എ. പി. നായർ പറഞ്ഞു: "നമുക്കു് ഒരു കോടിമുണ്ടു മേടിക്കാം. കോടി നിറമുള്ളതു്. കുറേക്കൂടി മറവാണു്. മാത്രമല്ല, അലക്കുകാരന്റെ അടയാളവും കാണുകില്ല."

ഹരി പോയി ഒരു കോടിമുണ്ടു് മേടിച്ചുകൊണ്ടുവന്നു.

"ഇനി ഒരു കാര്യം. ലൈററു് അണഞ്ഞാൽ ഹരി പടിഞ്ഞാറേ മതിൽചാടി രക്ഷപ്പെടുകയാണു വേണ്ടതു്. അപ്പോൾ നിക്കർ മാത്രമേ കാണൂ. ചാടിക്കഴിയുമ്പോഴേക്കും ഒരു മുണ്ടുമായി മണികണ്ഠൻ അവിടെ ഉണ്ടായിരിക്കണം. ഷാളിനു പകരം ഒരു മുണ്ടു് തോളിൽ ഇട്ടിരുന്നാൽ മതി. ടോർച്ചടിച്ചു കാണിക്കുന്നതനുസരിച്ചു് വിളക്കു് അണഞ്ഞുകഴിഞ്ഞാൽ ഉടൻ നീങ്ങാം പടിഞ്ഞാറോട്ടു നടന്നു് വളഞ്ഞു തെക്കോട്ടു ചെല്ലുമ്പോഴേക്കുമേ ഹരിക്കു് മതിൽചാടി വരാൻ പററൂ...എന്തു പറയുന്നു?"—എ. പി. നായർ ചോദിച്ചു.

മണികണ്ഠൻനായർ സമ്മതിച്ചു.

പിന്നെ അവർ സേവ്യേഴ്സ് റസ്റ്റോറന്റിൽപോയി. ഇക്കാര്യത്തെക്കുറിച്ചെന്നല്ല, ഒന്നിനെക്കുറിച്ചും അധികം സംസാരിക്കരുതെന്നായിരുന്നു കരാർ.

ഹരി പ്രസന്നനായിരുന്നെങ്കിലും കൂട്ടുകാർ രണ്ടുപേരും അന്തർമുഖരായിരുന്നു. പ്രിയപ്പെട്ട ആഹാരമാണു് കോഴിയിറച്ചിയും ചപ്പാത്തിയുമെങ്കിലും മണികണ്ഠൻ നായർക്കുപോലും അത്ര രുചി തോന്നിയില്ല.

ഹരി വാക്കു പാലിച്ചു.

രണ്ടാമത്തെ ഗ്ലാസായപ്പോൾ ഹരി അതു് മണികണ്ഠൻനായരുടെനേരേ നീട്ടി ഒന്നു മൊന്തിയിട്ടുതരാൻ പറഞ്ഞു. മണികണ്ഠൻനായർ അങ്ങനെ ചെയ്തു. പിന്നെ എ.പി.നായർ. ബാക്കിയുണ്ടായിരുന്നതു് ഹരി ഒററ വീർപ്പിനു് അകത്താക്കി.

ഇനി ഒന്നുകൂടി മതി. ഭൂമിയിൽ സ്വർഗ്ഗം. നല്ല ഉറക്കം.

ഹരിയുടെ മനസ്സിൽ എന്തൊക്കെയാണെന്നറിയാൻ ജിജ്ഞാസ തോന്നിയെങ്കിലും, എ. പി. നായർ ഒന്നും ചോദിച്ചില്ല.

പിറേറദിവസത്തെ പത്രത്തിൽ വൈസ്രോയിയുമായി വിജയകരമായ സംഭാഷണങ്ങൾ നടത്തിയശേഷം സ്വാതിതിരുനാൾ ശതാബ്ദി ആഘോഷത്തിനു പങ്കെടുക്കാൻ പാകത്തിനു ദിവാൻ മടങ്ങിഎത്തിയിരിക്കുന്നുവെന്ന വാർത്ത കണ്ടു. സംഭാഷണത്തിന്റെ വിവരങ്ങൾ പറഞ്ഞിട്ടില്ല. രഹസ്യഘട്ടത്തിലാണത്രേ. യഥാകാലം പരസ്യപ്പെടുത്തുമെന്നു്. സ്വതന്ത്രതിരുവിതാംകൂർ എന്ന മൗലികമായ നിലപാടിൽ മാററമില്ല; മാററം വരുത്തുന്നതുമല്ല.

"നമ്മുടെ നിലപാടിലും മാററമില്ല; മാററം വരുത്തുന്നതുമല്ല"—ഹരിയും പറഞ്ഞു.

"എങ്ങനെ വരുത്തും?" മണികണ്ഠൻ നായർ പറഞ്ഞു. "ഇനി മൂന്നു നാട്ടുരാജ്യങ്ങൾ മാത്രമേ ഇന്ത്യൻ യൂണിയനിൽ ചേരാനുള്ളൂ. കാഷ്മീർ, ഹൈദരാബാദ്, തിരുവിതാംകൂർ. ഇയാളായിരിക്കും നേതാവു്. ഇവനെ വിട്ടാൽ എന്തൊക്കെ പെടുത്തിക്കുമെന്നു് ആരറിഞ്ഞു!"

വൈകിട്ടു് അഞ്ചര മണിക്കാണു് ആഘോഷങ്ങൾ തുടങ്ങുന്നതു്. പതിനഞ്ചു മിനിട്ടിനു മുമ്പേ ക്ഷണിക്കപ്പെട്ടവർ സദസ്സിൽ വന്നു് ഇരുന്നുകൊള്ളണം. ഹരി അല്പംകൂടി നേരത്തേ എത്തി നേരത്തേ കണ്ടുവച്ച സ്ഥാനത്തുതന്നെ ഇരുപ്പുപിടിച്ചു—ഗേററിനു് ഏററവും അടുത്തു്; പന്തലിന്റെ ഇടയ്ക്കുള്ള വഴിത്താരയ്ക്കു് അടുത്തു്.

പേടിച്ചതുപോലെ പരിശോധനകളൊന്നുമുണ്ടായില്ല. ഏതു പട്ടി എന്തു ചെയ്യാനാണെന്നായിരിക്കും!

ഹരി അടുത്തിരുന്നവരോടു പരിചയപ്പെടാതെ, ഒന്നും സംസാരിക്കാതെ ഇരുന്നു.

മഹാരാജാവും മഹാറാണിയും മററും കൃത്യസമയത്തു് ദിവാനോടൊപ്പം ആനുഗതരായി വന്നു.

എല്ലാവരും എഴുന്നേററു് വണങ്ങുന്നതിനിടയ്ക്കു് ഹരിവെട്ടുകത്തി എളുപ്പത്തിൽ എടുക്കത്തക്ക പരുവത്തിൽ വച്ചു. മുണ്ടു് അല്പം അയച്ചിട്ടാലേ പററൂ. അങ്ങനെതന്നെയാകട്ടെ.

ദിവാന്റെ സ്വാഗതപ്രസംഗം നടന്നുകൊണ്ടിരുന്നപ്പോൾ, സന്ധ്യയ്ക്കുമുമ്പു് എല്ലാം തീരുമോ, എ. പി. ചേട്ടനെ വല്ലവരും കണ്ടുപിടിക്കുമോ എന്നൊക്കെയായിരുന്നു ഹരിയുടെ ആശങ്ക. അങ്ങനെ വരാനിടയില്ല. ദീപാലങ്കാരത്തിനായിരിക്കണമല്ലോ നിറമുള്ള ബൾബുകൾ.

ഇടയ്ക്കു് ദിവാന്റെ ചില വാക്കുകൾ മനസ്സിൽ വന്നുമുട്ടി. "സ്വാതിതിരുനാളിനെപ്പോലെയുള്ള പ്രതിഭാശാലികളെ സൃഷ്ടിച്ച ഒരു രാജവംശമാണു നമ്മുടേതു്. പ്രതിഭയുടെ ഉറവിടം ഇപ്പോഴും ശക്തമാണെന്നുള്ളതിനു് യുവാവായ നമ്മുടെ മഹാരാജാവും കലാവല്ലഭയായ നമ്മുടെ അമ്മ മഹാറാണിയും ഉജ്ജ്വലമായ തെളിവുകളാണു്. ഇങ്ങനെയുള്ള ഒരു അനുഗൃഹീത രാജവംശം ഇന്ത്യൻയൂണിയനാകുന്ന ഉപ്പുകടലിൽ ഊരും പേരുമില്ലാതെ അപ്രത്യക്ഷമാകണമെന്നു് രാജ്യാഭിമാനമുള്ള ഏതെങ്കിലും ഒരു തിരുവിതാംകൂറുകാരൻ ആഗ്രഹിക്കുമെന്നു് എനിക്കു തോന്നുന്നില്ല..."

ഹരിയുടെ മനസ്സു് പിന്നെയും പുറത്തേക്കുള്ള ജനാലകൾ അടച്ചു. ഇരുട്ടിന്റെ മറവില്ലെങ്കിൽ രക്ഷപ്പെടാമെന്ന ചിന്തയേ വേണ്ടാ. രക്ഷപ്പെടാനൊക്കുകില്ലെന്നുതന്നെ ഇരിക്കട്ടെ. വേണ്ടാ, രക്ഷപ്പെടേണ്ടാ...അമ്മ. അവർ എന്റെ മരണത്തെ അതിജീവിക്കും. ഉറച്ച ഭക്തി അവരെ രക്ഷിക്കും. കഴിഞ്ഞ തവണ കണ്ടപ്പോൾ കാലം അടുത്തു എന്ന തോന്നലായിരുന്നു അമ്മയ്ക്കു്. പണ്ടെന്നോ ഉപേക്ഷിച്ച പൂണൂലിനുപകരം പുതിയ ഒന്നു ജപിച്ചുതന്നിട്ടു് അമ്മ ജീവിച്ചിരിക്കുവോളം ധരിക്കണമെന്നു് അപേക്ഷിച്ചതു് പെട്ടെന്നു് ഓർത്തു. ഓഹോ എന്നു പറഞ്ഞു് അമ്മ കാണെ തോളിലിട്ടു. പിന്നെ അതെവിടെപ്പോയി? അമ്മ ജീവിച്ചിരിക്കുവോളം ഏതായാലും പററുകില്ല അമ്മേ. ഞാനാണു് മുമ്പേ പോകുന്നതു്...

ലക്ഷ്മിയുടെ മുഖം ഒന്നു മിന്നിവന്നു. ഒപ്പം അവളുടെ ഭർത്താവിന്റെയും. അതു പോലെ മറയുകയും ചെയ്തു. ഇന്നല്ല, കൊല്ലങ്ങൾ കഴിയുമ്പോൾ നീ മനസ്സിലാക്കുമെടീ, എന്നെ. "ഒന്നിനും കൊള്ളാത്തവൻ" മററാർക്കും ചെയ്യാൻ കഴിയാത്തതു് ചെയ്തതു് നീ മനസ്സിലാക്കും. റാസ്കൽ!

മഹാരാജാവിന്റെ പ്രസംഗം. ഒതുക്കമുള്ള മനുഷ്യൻ. സങ്കോചമുള്ള സ്വരം. "ഇത്ര പ്രശസ്തനും നിപുണനും ദീർഘവീക്ഷണമുള്ളവനുമായ ഒരു അസാധാരണ മനുഷ്യനെ എല്ലാ കാര്യങ്ങളിലും നമ്മെ നയിക്കാനും ഉപദേശിക്കാനുമായി കിട്ടിയതു് നമ്മുടെ ഒരു പ്രത്യേക ഭാഗ്യമായി നാം കരുതുന്നു..." ഇയാൾതന്നെ എഴുതിക്കൊടുത്തതായിരിക്കും.






വിളക്കുകൾ തെളിയുന്നു.

ഹരി മുണ്ടു് വീണ്ടും അയച്ചിട്ടു. വെട്ടുകത്തിയിൽ പിടിച്ചു. ഒ. കെ.

പിന്നെ ഒന്നും ശരിക്കു കേട്ടില്ല. മനസ്സിൽ വിശേഷിച്ചു് ചിന്തകളൊന്നുമില്ല. വെട്ടുകത്തി പുറത്തെടുക്കേണ്ട നിമിഷം മാത്രം മനസ്സിൽ. അതിനുവേണ്ടി കാത്തിരുന്നു.

മഹാരാജാവു് പ്രസംഗം നിറുത്തുന്നു. മഹാരാജാവും കുടുംബാംഗങ്ങളും പുറത്തേക്കു വരുന്നു. ദിവാനും വേറെ ചിലരും അനുഗമിക്കുന്നു.

എല്ലാവരും എഴുന്നേൽക്കുന്നു.

ഹരിയുടെ ഉള്ളിൽ തീകത്തി.

ദിവാനും ഇപ്പോൾ പോകുമോ? എങ്കിൽ...ഈ കൂട്ടത്തിൽവച്ചു് എങ്ങനെ? ഇല്ല, പോകാനിടയില്ല. ധൃതി കാണിച്ചു് ബഹളം ചെയ്യരുതു്. പാട്ടുകച്ചേരിക്കു് നിൽക്കണമല്ലോ. അതു കഴിഞ്ഞല്ലേ, എന്തോ സമ്മാനദാനം. അങ്ങനെയാണല്ലോ രുഗ്മിണി പറഞ്ഞതു്.

അഥവാ ഇപ്പോൾ പോയാൽ? കൈ അറിയാതെ വെട്ടുകത്തിയിൽ ചെന്നു തൊട്ടു.

ഏതായാലും പുറത്തു കിടക്കുന്ന കാർ അകത്തു കൊണ്ടുവന്നിട്ടില്ലല്ലോ. മഹാരാജാവിന്റെ കാർ പോയിട്ടു് കൊണ്ടുവരുമോ എന്നു നോക്കാം.

മഹാരാജാവു പോയി. ദിവാൻ തിരികെ വേദിയിലേക്കു്. ഹരി ഒന്നു നെടുവീർപ്പിട്ടു.

സദസ്സു് വീണ്ടും ആസനസ്ഥമായി.

പാട്ടുകച്ചേരി! ഹരിക്കു് ഏററവും ഇഷ്ടമുള്ള ശെമ്മാംകുടിയുടെ ഓജസ്കരമായ ഗാനപ്രകടനം.

പക്ഷേ, മനസ്സു് ക്രമേണ അടഞ്ഞു.

എ. പി. ചേട്ടൻ തീർച്ചയായും സ്ഥാനം പിടിച്ചുകാണും. എ. പി. ചേട്ടനെക്കൂടി ഇതിൽ ഉൾപ്പെടുത്തേണ്ടായിരുന്നു. എന്നെ ഒററയ്ക്കു് തള്ളിവിട്ടിട്ടു രക്ഷതേടുന്നതിലുള്ള കുററബോധംകൊണ്ടു മാത്രമാണു് ആ മനുഷ്യനും ഇങ്ങനെ ഒരു നിലവന്നതു്. കുട്ടിക്കരങ്ങിനെക്കൊണ്ടു ചുടുപായസം വാരിച്ചു് സ്വന്തം വായിലിടുന്നതാണു് രാഷ്ട്രീയം. ഈ മനുഷ്യൻ എങ്ങനെ ഇത്രയുംകാലം രാഷ്ട്രീയത്തിൽനിന്നു?...തോട്ടികൾ രണ്ടും കിട്ടിക്കാണുമോ? തന്ത്രം ഫലിക്കുമോ? ഫലിക്കാതിരുന്നാലും കുഴപ്പമില്ല. മുഖത്തു നോക്കി വെട്ടണം. എന്നെ എന്തും ചെയ്തോളൂ. അറിഞ്ഞുകൊണ്ടുതന്നെ വെട്ടി; കരുതിക്കൂട്ടി വെട്ടി. വേറെ ആരും ഇതിലില്ല. പാവപ്പെട്ട, നാണംകെട്ട... തിരുവിതാംകൂറിനുവേണ്ടി ഞാനിതു ചെയ്യുന്നു.

മനസ്സു് പിന്നെയും ശൂന്യമായി. മനസ്സിൽ ഒരേഒരു നിമിഷംമാത്രം. അതിനു വേണ്ടി കാത്തിരിക്കുന്നു, ഒന്നു മതിയാക്കൂ ശെമ്മാംകുടീ!

കച്ചേരി തീർന്നു.

ഹരിയുടെ കണ്ണുകൾ ദിവാനിൽ മാത്രം. എന്തൊക്കെ പറയുന്നു, എന്തൊക്കെ ചെയ്യുന്നു എന്നൊന്നും മനസ്സിൽ പതിഞ്ഞില്ല.

എല്ലാം കഴിഞ്ഞു.

ദിവാൻ വരുന്നു. കൂടെ ആരൊക്കെയോ ഉണ്ടു്. ഉണ്ടായിക്കൊള്ളട്ടെ.

എഴുന്നേൽക്കുന്നു.

അടുക്കുന്നു.

അടുത്തു.

ഉള്ളിൽ ഒരു മിന്നൽ. അന്ധമായ ശക്തിപ്രവാഹം. അതിന്റെ കുതി. മുമ്പിൽ മറഞ്ഞുനിന്ന ആളിനെ തള്ളിക്കളഞ്ഞിട്ടു് കൈ ഉയർത്തി.

അമ്പരന്നു മലയ്ക്കുന്ന ദിവാന്റെ മുഖം. വെട്ടി.

കഴുത്തിൽ വളച്ചിട്ടിരിക്കുന്ന പട്ടിലാണെന്നൊരു തോന്നൽ. അല്പംകൂടി കയററി. അല്പംകൂടി ഇറക്കി. വീണ്ടുംവീണ്ടും. ഭ്രാന്തുപോലെയായിരുന്നു.

ലൈററണഞ്ഞപ്പോഴാണു് സ്വബോധം ഉണ്ടായതു്. ആരോ പിടിക്കുന്നുണ്ടു്.

കാട്ടുപോത്തിന്റെ ശക്തിയോടെ, അലച്ചുയോടേ, കുടഞ്ഞു്, കുനിഞ്ഞു്, പുറത്തു കടന്നു.

മതിലിന്റെ അരികിലൂടെ തൊട്ടുതൊട്ടു് പടിഞ്ഞാറോട്ടോടി.

പുറകിൽ ആകെ ബഹളം.

മുമ്പിൽ മതിൽ തടഞ്ഞു.

ആഞ്ഞു് അതിൽ കയറി. കീഴോട്ടു ചാടി.

വളരെക്കഴിഞ്ഞിട്ടേ താഴെ ചെന്നുമുട്ടിയുള്ളൂ എന്നു തോന്നി. പിന്നെ ഒന്നും അറിഞ്ഞുകൂടാ.

പെട്ടെന്നു് ഉണർന്നു്, ചാടി എഴുന്നേററു. എന്തോ താഴെ വീണു. മുണ്ടു്.

ഹരി മുണ്ടു് എടുത്തുടുത്തു് തെക്കോട്ടു നടന്നു.

ബോധം കെട്ടുപോയോ? എത്ര നിമിഷം? എന്നിട്ടും ആരും വന്നു കണ്ടില്ലല്ലോ.

ശരീരം ചെറുതായി വിറയ്ക്കുന്നുണ്ടായിരുന്നു.

ഒരു വഴിവിളക്കിന്റെ വെട്ടത്തുവച്ചു് ഉടുപ്പു് ആകെ ഒന്നു നോക്കി. ചില്ലറ ചുവന്ന പുള്ളികൾ.

ഉടുപ്പൂരി അടുത്ത മതിലിനുള്ളിലേക്കു് ചുരുട്ടിയിട്ടു. അവർ പൊലീസിനെ

കൊള്ളിച്ചാലോ? ഇല്ല. തീവച്ചു നശിപ്പിക്കാനാണിട.

അടിയിൽ ബനിയൻ ഉള്ളതു ഭാഗ്യം.

താഴോട്ടു നടന്നു് ആദ്യം കണ്ട പൈപ്പിൽനിന്നു് കുറെ വെള്ളം കുടിച്ചു് മുഖവും തലയും കൈയും ഒക്കെ കഴുകി.

മണികണ്ഠൻ ചേട്ടൻ മുണ്ടു് ദൂരെനിന്നു എറിഞ്ഞിട്ടു പോയോ?

ഒരു സിഗററു വലിച്ചാൽ കൊള്ളാമായിരുന്നു. കാശെവിടെ?

ഓവർബ്രിഡ്ജിനു സമീപം മണികണ്ഠൻനായർ നിൽക്കുന്നു. ഹോട്ടലിൽ പോയി വേറെ ഉടുപ്പുകൊണ്ടുവന്നു. ഒന്നും ചോദിച്ചില്ല. പറഞ്ഞുമില്ല.

അപ്പോഴേക്കും എ. പി. നായരും എത്തി.

അവർ മുറിവിട്ടു് ബാഗ്ഗുകളുമായി റെയിൽവേസ്റ്റേഷനിൽ എത്തി.

ഹരി നേരേ റസ്റ്റാറൻറിലേക്കു കയറി. മററവർ രണ്ടുംകൂടി ടിക്കററ് എടുത്തു.

മൂന്നുപേരും മൂന്നു കമ്പാർട്ടുമെൻറിൽ കയറി. കൊല്ലത്തുവച്ചു് വീണ്ടും സന്ധിച്ചെങ്കിലും അപ്പോഴും അധികം കൂടി നിൽക്കാതെ മൂന്നു വഴിക്കു പിരിഞ്ഞു.

പിന്നീടു് എറണാകുളത്തുവച്ചാണു് എ. പി. നായർ സർക്കാർ പ്രസ്സ്നോട്ടുകൾ വഴിയും അല്ലാതെയും പിന്നാലെയുള്ള വിവരങ്ങൾ അറിഞ്ഞതു്.

ദിവാനെ നേരെ ആശുപത്രിയിലേക്കാണു കൊണ്ടുപോയതു്. സർജൻ ജനറലിൻെറ ബുള്ളററിൻപ്രകാരം ഏഴു മുറിവുകളേററിട്ടുണ്ടു്. ഇടതുചെകിട്ടിൽ ഏററ ആഴമേറിയ വെട്ടിൽ മൂന്നു ഞരമ്പുകൾ മുറിഞ്ഞുപോയി. കഴുത്തിൻെറ പുറകിൽ താഴെയും ഒരു വലിയ മുറിവുണ്ടു്. ഇടതു കൈയിലെ വിരലുകളിൽ മൂന്നു മുറിവുകളുണ്ടു്. ബോധംകെടുത്തിയശേഷം മുറിവുകളെല്ലാം വച്ചുകെട്ടി പെൻസിലിൻ കുത്തിവയ്പു നടത്തിക്കൊണ്ടിരിക്കുന്നു. അപകടമില്ല.

അന്നു രാത്രിതന്നെ അനേകമനേകം നേതാക്കന്മാരെ അറസ്റ്റുചെയ്ത വിവരവും പുറത്തുവന്നു. അതിൽ കോൺഗ്രസ് പ്രസിഡൻറും ഉൾപ്പെടുന്നു. കൊല്ലത്തെത്തി ഒരുമണിക്കൂർ കഴിഞ്ഞപ്പോൾ മണികണ്ഠൻനായരേയും അറസ്റ്റുചെയ്തതായി പിന്നെ വെളിവായി.

ഘാതകരെ അറസ്റ്റുചെയ്യാൻ സഹായിക്കുന്ന വിവരം നൽകുന്നവർക്കു് ഇരുപതിനായിരംരൂപ സമ്മാനമെന്നു് ഐ. ജി. യുടെ പ്രഖ്യാപനം. അതും ആഗസ്റ്റ് ഒന്നിനു മുമ്പാണെങ്കിൽ തുക ഇരട്ടിക്കുന്നു.

പക്ഷേ, രണ്ടുദിവസം കഴിഞ്ഞപ്പോൾ അറസ്റ്റുചെയ്ത മിക്കവരും മോചിപ്പിക്കപ്പെട്ടു. കോൺഗ്രസ് പ്രസിഡൻറിനെ പൊലീസ്‌വണ്ടിയിൽത്തന്നെയാണു് വീട്ടിൽ കൊണ്ടുവിട്ടതു്.

തുടർന്നു ആഗസ്റ്റ് മുപ്പത്തിഒന്നാം തീയതി എല്ലാ നിരോധന ഉത്തരവുകളും പിൻവലിക്കപ്പെടുന്നു; അതായതു് വെട്ടുകഴിഞ്ഞു് ഒരാഴ്ചയ്ക്കുള്ളിൽ!

രാജധാനിയിൽ മറെറാരു സംസാരവും പരക്കുന്നു; ദിവാനെ വെട്ടിച്ചതു് കൊട്ടാരത്തിൽ നിന്നുതന്നെയാണെന്നു്. മഹാരാജാവല്ല. ഇളമുറക്കാരിൽ ആരോ. അവർക്കു് പട്ടാളത്തിൻെറ പിൻബലവുമുണ്ടു്.

വയലാർ-പുന്നപ്ര. വെടിവയ്പു മുതലേ പട്ടാളം കമാൻഡർ ഇടംതിരിഞ്ഞുനില്ക്കുകയാണു്. കമാൻഡറിൻെറ എതിർപ്പുമൂലമാണു് ദിവാൻ സർവ്വസൈന്യാധിപനായി സ്വയം ഉത്തരവുകൊടുത്തതു്; പട്ടാളത്തിനെ നയിച്ചതും പൊലീസ് ഓഫീസർമാരായിരുന്നില്ലേ? അതും തമിഴ് ബ്രാഹ്മണർ? അതിൻെറയൊക്കെ തിരിച്ചടിയാണിതു്. അല്ലെങ്കിൽ ഇരുപതിനായിരവും നാല്പതിനായിരവുമൊക്കെ സമ്മാനം പ്രഖ്യാപിച്ചിട്ടു് പൊലീസ് ഒന്നും ചെയ്യാത്തതെന്തു്? ഇലക്ട്രിസിററി വകുപ്പിലെ ലൈൻമാന്മാരേയും ലാസ്കറന്മാരേയും ഇപ്പോൾ തൊലിയുരിക്കും എന്ന മട്ടിൽ കൊണ്ടുപോയിട്ടു് പെട്ടെന്നു വിട്ടുകളഞ്ഞതെന്തു്? ചുരുക്കത്തിൽ സി. പി. കൃഷ്ണസ്വാമി അയ്യരുടെ കാലം അവസാനിച്ചിരിക്കുന്നു; കോൺഗ്രസ്പ്രക്ഷോഭണത്തോടുള്ള കൊട്ടാരത്തിലെ എതിർപ്പും നിന്നിരിക്കുന്നു.

ഈ നിഗമനം ശരിയാണെന്നു പിന്താങ്ങുംവണ്ണം രണ്ടാഴ്ചയ്ക്കകം തിരുവിതാംകൂർ ഇന്ത്യൻ യൂണിയനിൽ ചേരുന്നതായുള്ള രാജകീയ നടപടിയും ഉണ്ടാവുന്നു. ആഗസ്റ്റ് പതിമൂന്നാം തീയതി.

ഇതിനകം എറണാകുളം ക്യാമ്പ് സമാപിപ്പിച്ചു് എ. പി. നായരും മററും തിരുവനന്തപുരത്തേക്കു തിരിച്ചിരുന്നു. ആസന്നഭാവിയിൽ ഭരണഭാരം ഏറെറടുക്കാൻ വിധിക്കപ്പെട്ടിരിക്കുന്ന കോൺഗ്രസ്സിൻെറ ഭാവിവീക്ഷണം ചർച്ച ചെയ്യുന്നതിനുവേണ്ടി കോൺഗ്രസ് പ്രവർത്തകരുടെ ഒരു സമ്മേളനവും ഉടനെ കൂടുന്നുണ്ടു്.

തിരുവനന്തപുരത്തു വച്ചു് മിക്കവരേയും കണ്ടു. പക്ഷേ, ഹരിയെ കണ്ടില്ല. ഹരി എവിടെ മണികണ്ഠാ?...അവനെ കാണുന്നില്ല; ആളുവിട്ടപ്പോൾ പൂണൂലുമിട്ടു് ഇരിക്കുന്നത്രേ. പുറകേ വന്നേക്കാമെന്നു പറഞ്ഞു; ഇതുവരെ കണ്ടില്ല.

ഛേ, അതു ശരിയല്ല. തിരുവിതാംകൂർ പുതുയുഗത്തിലേക്കു കടക്കുന്ന പ്രാരംഭമുഹൂർത്തത്തിനു് അവനും സാക്ഷിയായിരിക്കണം.

"ഇപ്പോൾ എന്തുചെയ്യാനാണു്? തനിയേ വരേണ്ടവൻ; ആളുവിട്ടു. ചെന്നുവിളിക്കാനൊക്കുമോ?"

"പിന്നെന്താ? നമുക്കൊന്നു പോകാം. കാറാരുടേതു്?"

"ലോൺ കിട്ടിയതു്. ഞാനിപ്പോൾ കോട്ടയത്തിനു് ഒന്നു പോവുകയാ."

"ഉം?"

"എ. പി, സഖാക്കൾ ഇലക്ഷൻ സ്ട്രാററജിയെക്കുറിച്ചു് ആലോചിച്ചു തുടങ്ങിയിരിക്കുന്നു. എന്തൊക്കെയാണു് അവർ പറയുന്നതെന്നു് അറിയാമല്ലോ."

എ. പി. നായരുടെ വായടഞ്ഞുപോയി. തന്നെ തഴഞ്ഞുകൊണ്ടുള്ള ആലോചനയോ?

ആരോടും ഒന്നും പറയാതെ എ. പി. നായർ ആലപ്പുഴയ്ക്കു പുറപ്പെട്ടു.

ചെന്നപ്പോൾ നല്ല കാഴ്ച. പൂണൂലുമിട്ടു് അമ്മയുടെ അടുത്തിരുന്നു് വൃത്തത്തിലുള്ള മുറത്തിൽ പരത്തിയിട്ട സാമ്പാർപരിപ്പിൻെറ അഴുക്കു നുള്ളിപ്പെറുക്കുന്നു.

അമ്മ പോയപ്പോൾ ഹരി ക്രുദ്ധിച്ചു:

"എ. പി. ചേട്ടനെന്താ ഇത്ര ധൃതിയിൽ? അവിടെ ഒന്നും ചെയ്യാനില്ലേ? നിങ്ങൾ വർക്കിംഗ് കമ്മററി മെമ്പറല്ലേ? മണികണ്ഠൻ ചേട്ടൻെറ തിരക്കൊന്നും നിങ്ങൾക്കില്ലാത്തതെന്തു്?"

"തിരക്കുണ്ടെന്നുവച്ചാൽ തിരക്കു്."

"നിങ്ങൾക്കാരും കാറു തന്നില്ലേ?"

"ആരെങ്കിലും ആർക്കെങ്കിലും കൊടുത്താൽത്തന്നെ ഹരി എന്തിനു പിണങ്ങുന്നു?"

"ഫാർ ഫ്രം ഇററ്. എനിക്കു പിണക്കമേയില്ല. കൂട്ടിനു വിളിക്കാതിരുന്നാൽ മാത്രംമതി."

"എന്നാൽ ഞാൻ നിന്നെ വിളിക്കാനാണു വന്നതു്."

"എനിക്കിനി എന്തു പോളിററിക്സ് എ. പി. ചേട്ടാ?"

"അററ് പീസ് വിത്ത് യുവേഴ്സൽവ്സ്?"

"അതുമല്ല...ആരാണു് ഞാൻ? എന്താണു് പീസ്?"

"എനിക്കും ഇനി വലിയ പോളിററിക്സ് ഒന്നുമില്ല ഹരീ. എന്താ ഈ പൂണൂലിൻെറ അർത്ഥം?"

"സ്നേഹത്തിൻെറ സിംബൽ. അമ്മ പ്രാർത്ഥിച്ചതന്നതാണു്."

"ഇപ്പോഴാണോ അമ്മയുടെ സ്നേഹം അറിയുന്നതു്?"

ഹരി മന്ത്രിച്ചു:

"വെട്ടുകത്തിയുംപിടിച്ചിരുന്നപ്പോൾ... അവസാനമെന്നു തോന്നിയ ആ നിമിഷത്തിൽ...ഞാൻ എടുത്തുകണ്ടു: സ്നേഹത്തിനുവേണ്ടിയുള്ള സ്നേഹം ഇതു മാത്രം...അച്ഛനമ്മമാരുടേതു്... മറെറല്ലാം സ്വാർത്ഥതയുടെ എക്സ്റ്റൻഷൻ."

"ഞാൻ നിന്നോടു് സ്വാർത്ഥത കാണിച്ചിട്ടുണ്ടോ?"

"ഇല്ല. ഞാൻ നിങ്ങളെ സഹോദരനായി കണക്കിലെഴുതിയിട്ടുണ്ടു്."

"എങ്കിൽ ഉടുപ്പിടു്, അമ്മയോടു പറഞ്ഞിട്ടുവരൂ. നമ്മുടെ ഈ ആയം തീരുന്നതുവരെയെങ്കിലും നമുക്കു പോകാം."

അന്നു വൈകിട്ടു് അവർ തിരുവനന്തപുരത്തേക്കു തിരിച്ചു.

അടുത്ത ദിവസം രാവിലെ അറിഞ്ഞു, ദിവാൻ സർ. സി. പി. കൃഷ്ണസ്വാമിഅയ്യർ എന്നന്നേക്കുമായി തിരുവിതാംകൂറിനോടു് യാത്രപറഞ്ഞു പോയിരിക്കുന്നുവെന്നു്. വെട്ടേററതിൻെറ ഇരുപത്തിനാലാം ദിവസം. മുറിവുണങ്ങി യാത്രയ്ക്കു കെല്പുണ്ടായ ആദ്യാവസരത്തിൽ. ഒരു അവസാന സന്ദേശവും പുറപ്പെടുവിച്ചിരിക്കുന്നു. താൻ തിരുവിതാംകൂറിൻെറ നാനാമുഖമായ അഭിവൃദ്ധിക്കുവേണ്ടി ഇന്നയിന്ന പദ്ധതിയിലൂടെ പരിശ്രമിച്ചിട്ടുണ്ടു്. ഈ രാജ്യത്തോടും രാജകുടുംബത്തോടുമുള്ള മമത എന്നെന്നും ഉള്ളിൽ സൂക്ഷിക്കും; തനിക്കു് ആരോടും വ്യക്തിപരമായ വിരോധമില്ല; എല്ലാ പ്രവൃത്തികളും ഭരണാധിപനെന്ന നിലയിൽ ചെയ്തിട്ടുള്ളവമാത്രം; ആക്കും തന്നോടു വ്യക്തിപരമായ വിരോധമുണ്ടായിരിക്കരുതെന്നാണു് തൻെറ ആഗ്രഹം... ഇങ്ങനെ...

പുറത്താരുമറിയാതെ വെളുപ്പിനേ രഹ

സ്യമായി ഭക്തിവിലാസം വിട്ട് വിമാനത്തിലാണ് പോയതെന്നു വ്യക്തം.

ഹരി മന്ത്രിച്ചു:

"ഓ, എന്തെല്ലാം കോലാഹലങ്ങൾ കാട്ടിക്കൂട്ടിയ കത്തിവേഷം! എത്ര അലറി...ആൻഡ് നൗ വാട്ട് എ വിംപറിങ് എക്സിറ്റ്! എനിക്ക് ഒരു ഗ്രഡ്ജിംഗ് അഡ്മിറേഷൻ ഉണ്ടായിരുന്നു. ഇപ്പോൾ പട്ടന്മാരോടുതന്നെ പുച്ഛം തോന്നിപ്പോകുന്നു. പുച്ഛമല്ല, സഹതാപം. എ. പി. ചേട്ടാ, എന്നെങ്കിലും എനിക്കു ആ മനുഷ്യന്റെ മുമ്പിൽചെന്ന് ക്ഷമായാചനം ചെയ്യണം. തെറ്റായതുകൊണ്ടല്ല. എന്നാലും കഷ്ടം തോന്നുന്നു. അറുപതുകഴിഞ്ഞ വയസ്സൻ... ഞാൻ ഓങ്ങിയപ്പോഴത്തെ ആ മുഖം..."

എ. പി. നായർ അതൊന്നും കേൾക്കാത്ത മട്ടിൽ വായിച്ചുകൊണ്ടിരുന്ന പത്രം താഴെയിട്ട് കൈ ഉയർത്തി വിളിച്ചു:

—ഭാരത് മാതാ കീ-ജെയ്!

—മഹാത്മാഗാന്ധി കീ-ജെയ്!

—അക്രമരാഹിത്യം കീ-ജെയ്!

(അവസാനിച്ചു)



# ദേശീയ കലാ പ്രദർശനം

(25-ാം പേജിൽനിന്നു തുടർച്ച)

വികലരൂപമാണ്.) സർഗ്ഗാത്മകമായ രൂപസൃഷ്ടിയേക്കാളേറെ, ആലങ്കാരികതയുടെ ആധിക്യംകൊണ്ട് തരംതാണ അലങ്കരണവസ്തുക്കളായാണ് ഇവ പരിണമിച്ചത്. എങ്കിലും, വിഷയഗാംഭീര്യവും അവതരണശൈലിയിൽ മൗലികതയും പുതുമയും രൂപഘടനയിൽ ശക്തിയുമുള്ള മികച്ച കുറച്ചു ചിത്രങ്ങളും ശില്പങ്ങളും ഈ പ്രദർശനത്തിലുണ്ടെന്നത് ആശ്വാസകരമാണ്. പക്ഷേ, പ്രദർശനത്തിന്റെ സങ്കീർണ്ണതകൊണ്ട് അവയ്ക്ക് വേണ്ടത്ര ശ്രദ്ധയാകർഷിക്കാൻ കഴിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല.

## പക്ഷപാതപരം

ഈ പ്രദർശനത്തിനുള്ള കലാസൃഷ്ടികൾ തിരഞ്ഞെടുത്തത് കലാനിരൂപകനായ കേശവ മലിക്, ചിത്രകാരനായ ഹരിദാസ്, ശില്പിയായ മഹേന്ദ്രപാണ്ഡ്യ എന്നിവർ ചേർന്നാണ്. രചനകളുടെ തിരഞ്ഞെടുപ്പിലും അവാർഡ് നിർണ്ണയത്തിലും നടന്ന ചരടുവലികൾക്കു പിന്നിൽ കേശവ മലിക്കിന്റെ ശക്തമായ കൈകളുണ്ടായിരുന്നതായി അറിയുന്നു. ഡെൽഹിയിലെ കലാരാഷ്ട്രീയത്തിൽ പ്രബലശക്തിയായിത്തീർന്നിട്ടുള്ള ഒരു സംഘം കലാകാരന്മാരും (ഇവർ രാഷ്ട്രീയവും ഇടയ്ക്ക് കലയുമായി കഴിയുന്നു. അക്കാദമി ഭരണകൂടത്തിൽപ്പോലും ഇവർക്ക് വലിയ സ്വാധീനമുണ്ടത്രേ) അവരുടെ തലതൊട്ടപ്പനായ കേശവ മലിക്കും ചേർന്ന് തങ്ങളുടെ ആശ്രിതവലയത്തിൽപ്പെടുന്ന കലാകാരന്മാരുടെ സൃഷ്ടികൾ തിരഞ്ഞെടുക്കുവാനും അവാർഡ് നൽകാനും, തങ്ങൾക്കു വൈരാഗ്യമുള്ളവരുടെ രചനകൾ തള്ളാനുമായി ഈ പ്രദർശനത്തെ വിനിയോഗിച്ചുവെന്നാണ് കലാകാരന്മാരുടെ ആക്ഷേപം. മഹേന്ദ്രപാണ്ഡ്യയ്ക്കും സ്വന്തം താല്പര്യങ്ങൾ കുറെ സംരക്ഷിക്കാൻ കഴിഞ്ഞുവെന്നു പറയപ്പെടുന്നു. ഇവരുടെ ആക്ഷേപങ്ങളിൽ സത്യമുണ്ടെന്നാണ് അന്വേഷണങ്ങളിൽനിന്നു തെളിയുന്നത്. ഒരു പ്രമുഖപത്രത്തിനുവേണ്ടി കലാനിരൂപണം നടത്തുന്ന കേശവ മലിക് താനെഴുതുന്ന നിരൂപണങ്ങളിലൂടെയും 'മററു മാർഗ്ഗ'ങ്ങളിൽക്കൂടിയും തന്റെ വലയത്തിൽ പെടുന്ന കലാകാരന്മാരുടെ സൃഷ്ടികളെ കലവറയില്ലാതെ പുകഴ്ത്താനും ഉയർത്തിക്കാണിക്കാനും, വ്യക്തിപരമായി അപ്രീതിയുള്ളവരുടെ സൃഷ്ടികളെ നിന്ദിക്കാനും നിഷ്കർഷിച്ചു പോരാറുണ്ട്. മലിക്കിനെ ജഡ്ജിംഗ് കമ്മിററിയിലൊരാളായി നിയമിച്ചപ്പോൾത്തന്നെ ഡെൽഹിയിലെ കലാവൃത്തങ്ങളിൽ, പ്രത്യേകിച്ച് പഞ്ചാബികളല്ലാത്ത കലാകാരന്മാർക്കിടയിൽ, അഭ്യൂഹങ്ങളുയർന്നിരുന്നു. ലളിത കലാ അക്കാദമി ഗാലറിയിൽനിന്നു വിളിപ്പാടകലെ സ്ഥിതിചെയ്യുന്ന ത്രിവേണി കലാവിദ്യാലയത്തിലെ കലാവിദ്യാർത്ഥി (നി) കൾക്കും (ചിത്രകലയിലും ശില്പകലയിലും പാർട്ട് ടൈം കോഴ്സ് നടത്തുന്ന ത്രിവേണിയിലെ വിദ്യാർത്ഥികളധികവും അഭിജാതരായ യുവതീയുവാക്കളാണ്. ലോകവിശ്രുത കലാചാര്യന്മാരുടെ സൃഷ്ടികളെപ്പററിയുള്ള പുസ്തകങ്ങളിൽനിന്നുള്ള ചിത്രങ്ങൾ നോക്കി പകർത്തുകയാണ് ഇവിടത്തെ അഭ്യാസരീതി. വിശാലമായ സ്ററുഡിയോ സൗകര്യങ്ങളും ഗ്യാലറികളുമുള്ള ത്രിവേണിയുടെ വലിയ കെട്ടിടം ഇവിടത്തെ കലാരാഷ്ട്രീയക്കാരുടെ ഒരു പ്രമുഖസമ്മേളനസ്ഥലമാണ്.) ത്രിവേണി 'ഘരാന' യുമായി ബന്ധപ്പെട്ട കലാകാരന്മാർക്കും ദേശീയാംഗീകാരം നേടിക്കൊടുക്കാൻ (?) ഈ പ്രദർശനത്തിലൂടെ സാധിച്ചുവെന്ന് മലിക്കിന് സംതൃപ്തിയടയാം.

പ്രദർശനോദ്ഘാടനം കഴിഞ്ഞ് താമസിയാതെ കേശവ് മലിക് ഒരു പ്രമുഖ പത്രത്തിലെഴുതിയ നിരൂപണംതന്നെ, ഒരു കലാനിരൂപകനെന്ന നിലയിലും ഈ പ്രദർശനത്തിന്റെ 'ജഡ്ജിംഗ്' കമ്മിററിയംഗമെന്ന നിലയിലും അദ്ദേഹത്തിനുള്ള സത്യസന്ധതയെപ്പററി നമ്മിൽ സംശയങ്ങളുയർത്താൻ പര്യാപ്തമാണ്. മലിക് എഴുതിയ നിരൂപണത്തിൽ പറയുന്നു:

"സ്റ്റേററ് അക്കാദമികൾ തിരഞ്ഞെടുത്തയച്ച കലാസൃഷ്ടികളിൽനിന്നും 15 ശതമാനമെങ്കിലും പ്രദർശനത്തിനെടുക്കണമെന്ന നിബന്ധനമൂലം കലാസൃഷ്ടിയാണോ എന്നുപോലും സംശയിക്കാവുന്ന തരംതാണ കുറെ രചനകൾ ഉൾപ്പെടുത്തേണ്ടിവന്നു. ഒരു ദേശീയ കലാപ്രദർശനത്തിൽ ഇത്തരം നിബന്ധനകൾ സങ്കീർണ്ണത സൃഷ്ടിക്കയേയുള്ളൂ...എങ്കിലും ചണ്ഡിഗറിൽനിന്നയച്ചവ മെച്ചപ്പെട്ടവയായിരുന്നുവെന്ന് പ്രത്യേകം പറയാതെ തരമില്ല.

"ആനുകാലിക കലാരംഗത്തെ പ്രമുഖരും പ്രശസ്തരുമായ കുറെപ്പേരുടെ രചനകൾ പ്രദർശനത്തിനുണ്ടായില്ലെന്ന വസ്തുത ഈ പ്രദർശനത്തെ വിലയിരുത്തുമ്പോൾ ഓർമ്മിക്കേണ്ടതാണ്. മികച്ച കലാസൃഷ്ടികളല്ല മുഴുവനെങ്കിലും ആസ്വാദ്യകരമായ ഒരു പ്രദർശനമാണിത്."

സ്റ്റേററ് അക്കാദമികൾ അയച്ച ചിത്രശില്പങ്ങളിൽനിന്നും മികച്ച കുറെ എണ്ണം തള്ളുകയുണ്ടായെന്ന് അന്വേഷണത്തിൽ നിന്നറിഞ്ഞു. ഇത്, ഡെൽഹി-പഞ്ചാബ്-ചണ്ഡിഗർ കലാകാരന്മാരുടെ സൃഷ്ടികളെ ഉയർത്തിക്കാനായിരുന്നില്ലേ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

കഴിഞ്ഞ വർഷത്തെ ദേശീയപ്രദർശനത്തിൽ ക്രമക്കേടുകൾ നടന്നതിനെ തുടർന്നാണ് പിന്നീടു കൂടിയ അക്കാദമിയുടെ ജനറൽ കൗൺസിലിൽ ദക്ഷിണേന്ത്യൻ കലാകാരന്മാർ തുല്യമായ പ്രാദേശികപ്രാതിനിദ്ധ്യത്തിനു വേണ്ടി വാദിച്ചത്. ദക്ഷിണേന്ത്യയിൽനിന്നും ബംഗാളിൽനിന്നുമുള്ള കലാകാരന്മാർ വലരെ സമ്മർദ്ദം ചെലുത്തിയതിനെത്തുടർന്ന്, പ്രദർശനത്തിനായി പ്രാദേശിക അക്കാദമികൾ തിരഞ്ഞെടുത്തയയ്ക്കുന്ന കലാസൃഷ്ടികളിൽ പതിനഞ്ചു ശതമാനമെങ്കിലും പ്രദർശിപ്പിക്കാമെന്ന് അക്കാദമി അവർക്ക് ഉറപ്പുനല്കി. ഈ നിബന്ധനയ്ക്ക് ഇത്തരമൊരു മറുപുറമുണ്ടാവുമെന്ന് അന്ന് അവർ പ്രതീക്ഷിച്ചിരിക്കയില്ല. പ്രാദേശിക അക്കാദമികളിൽനിന്നും കലാസംഘടനകളിൽനിന്നുമായി എത്തിയ 344 കലാസൃഷ്ടികളിൽ 49 എണ്ണമാണ് ഇത്തവണ പ്രദർശനയോഗ്യമായി ജഡ്ജിമാർ കണ്ടത്.

## തെക്കേ ഇന്ത്യയെ അവഗണിച്ചു

പ്രാദേശിക കലാകാരന്മാരോടുള്ള അവഗണന അവരുടെ സൃഷ്ടികൾ ഗാലറിയിൽ പ്രദർശിപ്പിച്ച രീതിയിലും കാണാമായിരുന്നു. പ്രാദേശിക അക്കാദമികളിൽനിന്നെത്തിയ കലാസൃഷ്ടികളെ ഗാലറിയുടെ ചുമരിൽ തരംതിരിച്ച്, ലേബൽ ഒട്ടിച്ചാണ് പ്രദർശിപ്പിച്ചിരുന്നത് (സാധനങ്ങൾ ഇനംതിരിച്ചുവച്ച് ഡിപ്പാർട്ടുമെന്റ് സ്റ്റോറിന്റെ മട്ടിൽ). ഗാലറിയിലെ വെളിച്ചമേറിയ തുറന്ന മുൻഭാഗം ഡെൽഹി-ചണ്ഡിഗർ കലാകാരന്മാരുടെ രചനകൾക്കും, വെളിച്ചം കുറഞ്ഞ മൂലകൾ ദക്ഷിണേന്ത്യൻ സംസ്ഥാന അക്കാദമികൾക്കുമാണ് നീക്കിവച്ചുകണ്ടത്. കേരളത്തിൽ നിന്നുള്ള നാലു പെയിന്റിംഗുകൾ വെളിച്ചംകുറഞ്ഞ മൂലയിലെ ഒരു ചുമരിൽ അടുപ്പിച്ചു നിരത്തിക്കണ്ടു. ചുരുക്കം ചില കലാസൃഷ്ടികളൊഴിച്ചാൽ, ചണ്ഡിഗറിൽനിന്നെത്തിയവയിലെ മൂലആശയങ്ങളും അവതരണശൈലിയും പാശ്ചാത്യകലാകാരന്മാരിൽനിന്നും കടമെടുത്തവയാണ്. ചില ചിത്രങ്ങളിൽ ആകർഷണീയമായ വർണ്ണങ്ങൾ പ്രയോഗിച്ചും മിനുക്കുപണികൾ നടത്തിയും ചിത്രത്തിലെ വിഷയ-ഭാവരാഹിത്യങ്ങളെ മറയ്ക്കാൻ ശ്രമിച്ചുകാണുന്നു. ആനുകാലികപാശ്ചാത്യകലയോടുള്ള അനുകരണഭ്രമം പല രചനകളിലും കാണുന്നുണ്ട്. സമകാലീന പാശ്ചാത്യകലയെപ്പററിയുള്ള ഏതെങ്കിലും ഗ്രന്ഥം പരിശോധിച്ചാൽ ഇക്കാര്യം വ്യക്തമാവും.

ഇന്നത്തെ ഭാരതീയകലയിലെ പ്രമുഖരും പ്രശസ്തരുമായ കലാകാരന്മാരിൽ ചിലർ ഈ പ്രദർശനത്തിന് രചനകൾ അയയ്ക്കുകയുണ്ടായില്ലെന്നത് സത്യംതന്നെ. പ്രദർശനത്തിനയച്ച് പിന്നീട് തള്ളപ്പെടുന്നതിനേക്കാൾ ഇതിൽനിന്നൊഴിഞ്ഞു നിൽക്കുകയാവും ഉചിതമെന്നു തോന്നിയതാണ് ഇതിനു കാരണമായി ചില കലാകാരന്മാർ പറഞ്ഞത്. ഇവരുടെ ഈ നിലപാടിനെ യുക്തിരഹിതമെന്നു പറയാനാവില്ല. അക്കാദമി സെക്രട്ടറിയുടെ വ്യക്തിപരമായ അഭ്യർത്ഥന അനുസരിച്ച് ശില്പമയച്ച ഒരു കലാകാരിയുടെ രചന പിന്നീട് തള്ളപ്പെടുകയാണുണ്ടായത്.

ആനുകാലിക ഭാരതീയകലാരംഗത്ത് വ്യക്തിമുദ്ര സ്ഥാപിച്ചുകഴിഞ്ഞ ഒട്ടേറെ കലാകാരന്മാരുടെ സൃഷ്ടികൾ ഈ പ്രദർശനത്തിൽ തിരസ്കരിക്കപ്പെടുകയുണ്ടായത്രേ. ജോഗൻ ചൗധരി, കെ. ദാമോദരൻ, മനുപരേഖ്, ബികാഷ് ഭട്ടാചാര്യ, രവീന്ദ്രറെഡ്ഡി, സൂര്യമൂർത്തി, ധ്രുവമിസ്ട്രി, ജീവൻ അഡിഗ, ആനന്ദ് ദേവ്, ആർ. ബി. ഭാസ്കരൻ, അമൃത്പട്ടേൽ, അമിതാവ്ദാസ്, മൃണാളിനി മുഖർജി എന്നിവരുടെ സൃഷ്ടികൾ ഈ പ്രദർശനത്തിൽ പുറംതള്ളപ്പെടുകയുണ്ടായി.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

## ഡോ: ജി. വേലായുധൻ എം.ഡി.

### മി. ആർ. എൻ.—കോട്ടയം

**ചോദ്യം:**

ഒന്നരവയസ്സുള്ള ഒരാൺകുട്ടി. ഉദ്ദേശം 4 മാസം മുമ്പു പനിയും അതോടൊപ്പം ഫിററ്സുമുണ്ടായി. ആശുപത്രിയിൽ എത്തിച്ച് ചികിത്സിക്കുകയും അസുഖം മാറുകയും ചെയ്തു. ഒന്നരമാസത്തിനുശേഷം വീണ്ടും ഇതേ അസുഖമുണ്ടായി. ചികിത്സിച്ച ശിശുരോഗവിദഗ്ദ്ധൻ Febrile Fits എന്ന അസുഖമാണെന്നാണ് പറഞ്ഞത്. അസുഖം കൂടക്കൂടെ ഉണ്ടായാൽ തകരാറാണെന്നും അതൊഴിവാക്കാൻ 4 വയസ്സുവരെ തുടർച്ചയായി 'Phinobarbiton-15 Mg.' രാവിലെയും വൈകുന്നേരവും ഓരോന്നുവീതം കൊടുക്കണമെന്നും നിർദ്ദേശിച്ചിരിക്കുകയാണ്. ഈ ഗുളിക ദീർഘനാളത്തേക്കു കൊടുത്താൽ തലച്ചോറിനോ മററോ തകരാറുണ്ടാകുമോ? ഡോസ് ഇതിലും കുറയ്ക്കാമോ? ഈ അസുഖത്തിന് 'Epilepsy' യുമായി ബന്ധമുണ്ടോ?

**ഉത്തരം:**

പനിയോടുകൂടി ഉണ്ടാകുന്ന വെട്ടൽ സാരമുള്ളതല്ല. പനി അധികരിച്ചുണ്ടാകുമ്പോൾ മാത്രമേ വെട്ടൽ അനുഭവപ്പെടുകയുള്ളൂ. അതിനാൽ പനിയുണ്ടാകുമ്പോൾ പനി കുറയുന്നതിനുള്ള മരുന്നുകൾ കൊടുക്കുന്നതിനോടൊപ്പം ചെറിയ അളവിൽ Phinobarbitone കൂടി കൊടുക്കേണ്ടതുണ്ട്. പനിയില്ലാത്തപ്പോൾ കൊടുക്കേണ്ടതില്ല. പനിയുണ്ടാകുമ്പോൾമാത്രം ഉണ്ടാകുന്ന വെട്ടലിന്—Epilepsy-അപസ്മാരവുമായി ബന്ധമില്ല. അപസ്മാരമുള്ളവർക്കു തുടർച്ചയായി Phinobarbitone കൊടുക്കേണ്ടതാണ്. ചെറിയതോതിൽ— അളവിൽ—ഈ മരുന്നു വളരെനാൾ തുടർന്നു സേവിക്കുന്നതുകൊണ്ടു പ്രത്യേകിച്ച് ദോഷങ്ങൾ ഉള്ളതായി കാണുന്നില്ല.

### മി. സി. എം. ജെ.—അങ്കമാലി

**ചോദ്യം:**

17 വയസ്സുള്ള ഒരു കോളേജ്‌വിദ്യാർത്ഥിയാണ് ഞാൻ. ഒരു വർഷമായി എന്റെ അരയ്ക്കു കീഴ്പോട്ട് രണ്ടു കാലിനും ഭയങ്കര വേദന. ഹോസ്പിററലിൽ പോയി. 'Osto Calcium' ഗുളിക തന്നു. ഒരുമാസം കഴിച്ചു. എന്നാൽ എനിക്ക് ഇപ്പോഴും ഈ വേദനയുണ്ട്. ഈയിടെയായി വേദനകൂടി. ഇതു വാതത്തിന്റെ രോഗലക്ഷണമാണോ? വാതത്തിന്റെ ലക്ഷണമായിരിക്കാമെന്ന് ചിലർ പറയുന്നു. ഞാൻ എന്തു ചെയ്യണം?

**ഉത്തരം:**

ഇതു പല കാരണങ്ങളാലുണ്ടാകാവുന്നതാണ്. വിദഗ്ദ്ധമായി പരിശോധന നടത്തി രോഗനിർണ്ണയം വരുത്തി വേണ്ട ചികിത്സ സ്വീകരിക്കേണ്ടതാണ്.

---

## ഈ നൂററാണ്ടിനു മുന്നിൽ നടന്ന വിപ്ലവകാരി

(11-ാം പേജിൽനിന്നു തുടർച്ച)

സ്വാതന്ത്ര്യാനന്തരം, കോൺഗ്രസ് നേതൃത്വം പലപ്പോഴും മുസ്ലിംലീഗിനോടു കാട്ടിയ പ്രീണന നയങ്ങളെ അംഗീകരിക്കാൻ ദേശീയവാദിയായ മൗലവിക്കു കഴിഞ്ഞില്ല.

* * *

മലബാർരാഷ്ട്രീയത്തിനു പുളകത്തോടെ ഓർമ്മിക്കാൻ കഴിയുന്ന ഒരു തലമുറയുടെ അവസാനത്തെ കണ്ണികളിലൊരാളാണ് മൊയ്തുമൗലവി. കഴിഞ്ഞ ആറു ദശകങ്ങളിൽ മലബാർ രാഷ്ട്രീയത്തിന്റെ മുന്നണിയിൽ നിന്ന മൗലവി ഒരിക്കലും അധികാരത്തിലേക്കു കയറിച്ചെന്നില്ല. അധികാരം വിളിപ്പാടകലെ നിന്നപ്പോഴും ഉദാസീനതയോടെ അദ്ദേഹം തിരിഞ്ഞു നിന്നു.

മൗലവിയുടെ ചെറിയ മുറിയിലിരിക്കവേ, ഞാൻ അദ്ദേഹത്തോടു ചോദിച്ചു: "എന്തേ, മൗലവീ താങ്കൾ ഒരിക്കലും അധികാരത്തിലേക്കു വരാത്തത്?" മൗലവി ചിരിച്ചു. പണ്ട് മലബാർ ഡിസ്ട്രിക്ട്ബോർഡിൽ അംഗമായിരുന്ന കഥ പറഞ്ഞു. ഏറെനേരം അദ്ദഹം നിശ്ശബ്ദനായിരുന്നു. പിന്നീട് അദ്ദേഹം പറഞ്ഞു: "തിരഞ്ഞെടുപ്പുകളിൽ നിൽക്കാൻ എനിക്കു കഴിയില്ല. ഒന്നാമത് എനിക്കു നടക്കാൻ കഴിവില്ല. ഏററവും പ്രധാനം എനിക്കു പണമില്ലെന്നതുതന്നെ. ഫണ്ടു പരിവിനൊന്നും എന്നെ കിട്ടില്ല. അബ്ദുറഹിമാൻ സാഹിബുപോലും ഫണ്ടുപിരിക്കാൻ എന്നെ കൂട്ടമായിരുന്നില്ല. ഫണ്ട് പിരിവ് ഒരു കീഴടങ്ങലാണ്. പൈസയ്ക്കുവേണ്ടി ആരുടെ മുമ്പിലും തലകുനിക്കാൻ എനിക്കു വയ്യ." അപ്പോഴും തന്നെത്തേടിയെത്തിയ അധികാരസ്ഥാനങ്ങളെപ്പററി അദ്ദേഹം ഒന്നും പറഞ്ഞില്ല.

മൗലവിയുടെ ജീവിതം ഏറക്കുറെ ദുഃഖപൂർണ്ണമായിരുന്നു. രാഷ്ട്രീയത്തിലെ വെല്ലുവിളികൾ മാത്രമായിരുന്നു ആ മനുഷ്യന്റെ കരുത്ത്. സാമുദായിക പ്രവർത്തനം മിത്രങ്ങളെക്കാൾ കൂടുതൽ എതിരാളികളെ നൽകി. 1970-ൽ സ്വന്തം വീട്ടുമുററത്ത് കാലിടറിവീണതോടെ, ശാരീരികയാതനകൾ അദ്ദേഹത്തെ വിടാതെ പിന്തുടർന്നു. ശരീരത്തെ ആകെ തളർത്തിയ ആ വീഴ്ച അദ്ദേഹത്തിന്റെ മാനസിക നിലയെപ്പോലും ബാധിച്ചു. ആത്മഹത്യ ചെയ്താൽ എന്തെന്നു പോലും അക്കാലത്തു താൻ ചിന്തിച്ചിരുന്നതായി മൗലവി പറയുന്നു. "അള്ളാല്ലെ അതിൽനിന്നൊക്കെ എന്നെ രക്ഷിച്ചു. വളരെ ചികിത്സകൾ നടന്നു. ഇപ്പോൾ വലിയ അസുഖങ്ങളൊന്നുമില്ല." വായിച്ചും, 'അൽ അമിന'വേണ്ടി എഴുതിയും മൗലവി സമയം ചെലവഴിക്കുന്നു.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd., Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res: 816622

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res: 81407

NEW DELHI-Mr. V. M. Marangoli
Phone: Office 385311 Res: 663922

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res: 55169

COCHIN-
Mrs. Mangala Nayak
Phone: Office 37228 Res: 37234

"ചേച്ചി പറഞ്ഞതുപോലെ സ്വന്തം വിലാസിനിയെന്ന്."

"ആണോ? എന്നാൽ സാരമില്ല. ഞാൻ പറയാം, ഇപ്പോഴും എന്നോടൊപ്പമുണ്ടായിരുന്നതും സ്ഥലംമാററം കിട്ടിയതുമായ ഒരു ടീച്ചറിന്റെ കത്താണെന്ന്."

"അത്രമതി. നല്ല ബുദ്ധി."

"അതു പോകട്ടെ. ഗോപി എങ്ങനെ പുള്ളിക്കാരന്റെ സ്ഥലംമാററം ശരിപ്പെടുത്തി?"

"ഞാൻ മന്ത്രിയോട് പറഞ്ഞു, എന്റെ സഹോദരിയുടെ ഭർത്താവാണെന്ന്. സഹോദരി ആശുപത്രിയിലാണെന്നും പറഞ്ഞു. പേവാർഡിന്റെ നമ്പരൊക്കെ ചോദിച്ചു. ചിലപ്പോഴും മന്ത്രി ഭാര്യയേയുംകൂട്ടി വന്നുകളയും. മന്ത്രിയാണെങ്കിലും നല്ല മനുഷ്യപ്പററുള്ള ആളാ. ചിലവന്മാർ മന്ത്രിയായാൽ പിന്നെ അച്ഛനേയും അമ്മയേയും പോലും കണ്ടാൽ അറിയില്ലല്ലോ. അവരെ താങ്ങിനിറുത്തിയിരിക്കുന്ന രാഷ്ട്രീയക്കാരേയും വൻകിട മുതലാളിമാരേയും പത്രക്കാരേയുമാണ് ഇഷ്ടം. ഇദ്ദേഹത്തിന് അങ്ങനെയൊന്നുമില്ല. തലമറന്ന് എണ്ണതേക്കാത്ത ഏക മന്ത്രി."

"ഗോപി വളരെ കഷ്ടപ്പെട്ടിരിക്കും. പക്ഷേ, പുള്ളിക്കാരൻ ഒററപ്പിടിയായി നില്ക്കുകയാണല്ലൊ ട്രാൻസ്ഫർ വേണ്ടെന്നും പറഞ്ഞ്."

"ചേച്ചി പറഞ്ഞ് സമ്മതിപ്പിക്കണം."

"ഓ, നോക്കട്ടെ. കണ്ടാൽ പരുക്കനാണെങ്കിലും പാവമാ. ഞാൻ ഒരുദിവസം മിണ്ടാതിരുന്നാൽ മതി. ഏതെങ്കിലും കോണിൽ ചെന്നിരുന്നു കരയും. സ്നേഹമുള്ളവനാ. അല്ലെങ്കിലും സൗന്ദര്യം ശരീരത്തിന്റേതല്ലല്ലോ ഗോപി, ഹൃദയത്തിന്റേതല്ലേ. ഇത്രയും നൈർമ്മല്യമുള്ള, ഇത്രയും സ്നേഹംനിറഞ്ഞ ഒരു ഹൃദയം മററാർക്ക് കാണും? ആ സ്നേഹസാഗരത്തിൽ ആവോളം മുങ്ങിനീന്തിയിട്ടുള്ള എനിക്കല്ലേ അറിയാവൂ, അതിന്റെ ആഴവും പരപ്പും. ഞാൻ ഭാഗ്യവതിയാണ് ഗോപീ. എന്റെ ഏതു തെററും ക്ഷമിക്കാനും പൊറുക്കാനും അദ്ദേഹത്തിനു കഴിയും. ഞാനൊരു ഭ്രാന്തിയാ. എന്നെ കൊണ്ടുനടക്കാൻ അദ്ദേഹത്തിനു മാത്രമേ കഴിയൂ."

"എന്തോ. അദ്ദേഹത്തിന്റെ ഭാവവും സ്വരവും എന്നെ വല്ലാതെ ഭയപ്പെടുത്തി."

"സാരമില്ല ഗോപീ. കുട്ടി അതോർത്തു വിഷമിക്കേണ്ട. എന്റെ ചേട്ടനെ എനിക്കറിയാം. ഞാൻ നേരെയാക്കിക്കൊള്ളാം."

ഗോപി യാത്രപറഞ്ഞിറങ്ങിയ ഉടൻ അമ്മ അകത്തേക്കു വന്നു. യാതൊരു കാര്യത്തിലും ഇടപെടാത്ത അമ്മ, അന്ന് ആദ്യമായി ചോദിച്ചു:

"ആരാ മോളേ, ഇപ്പോഴും ഇവിടെ നിന്നു ഇറങ്ങിപ്പോയ കൊച്ചൻ?"

"അമ്മയ്ക്കറിയില്ല. എന്റെയൊരു പഴയ സ്ററുഡന്റാ."

"പക്ഷേ അവൻ ഇവിടെ നിന്നതു നിന്റെ ഭർത്താവിന് ഇഷ്ടപ്പെട്ടില്ലെന്നു തോന്നുന്നു. അയാൾ ശുണ്ഠിപിടിച്ച മട്ടിലാണല്ലോ ഇറങ്ങിപ്പോയതു്."

"ഓ, സാരമില്ല. ചേട്ടൻ കറെക്കഴിയുമ്പോഴും പൊടിയരിക്കഞ്ഞിയും അമ്മയ്ക്കു ചോറുമായി ഇങ്ങു വരും."

പക്ഷേ, കുറുപ്പ് മടങ്ങിവന്നില്ല. മൂത്തമകൻ രാജന്റെ പക്കൽ പൊടിയരിക്കഞ്ഞിയും ചോറും കൊടുത്തയച്ചിട്ട് ആശുപത്രിയുടെ പുറത്തു നിന്നു.

രേണുക മകനെപ്പറഞ്ഞയച്ചു വിളിപ്പിച്ചുനോക്കി. വന്നില്ല. പിറേറദിവസവും അതുപോലെ തന്നെ രാവിലെയുള്ള പാലും റൊട്ടിയും ഉച്ചയ്ക്കുള്ള കഞ്ഞിയും, രാത്രിക്കുള്ള പഴവും പാലും രാജന്റെ പക്കൽ കൊടുത്തയച്ചതേയുള്ളു.

ചേട്ടൻ വന്നില്ലെങ്കിൽ ആഹാരം കഴിക്കുകില്ലെന്ന് രേണുക വാശിപിടിച്ചു. അക്കാര്യം രാജൻ പോയി അച്ഛനോടു പറഞ്ഞു. എന്നിട്ടും അയാൾ രേണുകയുടെ മുറിയിലേക്കു വരാൻ കൂട്ടാക്കിയില്ല.

രേണുകയെ ആശുപത്രിയിൽ പ്രവേശിപ്പിച്ചിട്ട് മൂന്നു മാസം കഴിഞ്ഞിരിക്കുന്നു. ടി. ബി. പേഷ്യൻസിനെ സാധാരണ ആശുപത്രിയിൽ കിടത്തി ചികിത്സിക്കാൻ പാടില്ലെന്നാണു ചട്ടം. അവരെ ഏതെങ്കിലും ടി. ബി. ആശുപത്രിയിലോ, സാനട്ടോറിയത്തിലോ പ്രവേശിപ്പിക്കണം. മററുള്ള രോഗികളുടെ രക്ഷയ്ക്കു വേണ്ടിയാണ് ഈ നിയമം.

പക്ഷേ, രേണുകയുടെ രോഗം കേസ്ഷീററിൽ ടി. ബി. എന്നല്ല. പ്ലൂറസി എന്നാണ്. അത്തരം രോഗികളെ ഏതാശുപത്രിയിലും കിടത്തി ചികിത്സിക്കാം. ചികിത്സിക്കുന്ന ഡോക്ടർക്ക് മുറപ്രകാരമുള്ള "ചെല്ലാൻ" കൃത്യമായ അക്കൗണ്ടിൽ അടച്ചു രസീതുവാങ്ങിയിരിക്കണമെന്നു മാത്രം.

(അടുത്ത ലക്കത്തിൽ അവസാനിക്കും)



# പത്രരേഖകൾ.

**ചോദ്യം:** പാകിസ്ഥാനിലെ ഇപ്പോഴത്തെ ഇസ്ലാമീകരണം നിങ്ങളുടെ സമൂഹത്തെ എങ്ങനെ ബാധിക്കുന്നു?

ഉത്തരം: പാകിസ്ഥാനിൽ ഇസ്ലാമീകരണം ഇല്ല. ഇന്നത്തെ ഗവണ്മെൻറ് ഇസ്ലാമിന്റെ യഥാർത്ഥ സത്തയെ ഭയക്കുന്നു. അവർ ഇപ്പോഴും അവിടെ ശ്രമിക്കുന്നതു് ഒരുതരം സൗദി അറേബ്യൻ സംസ്കാരം കൊണ്ടുവരാനാണ്. ആ സംസ്കാരമാകട്ടെ, പ്രാകൃതവും.

(പാകിസ്ഥാനിലെ ഫെമിനിസ്ററും കവയിത്രിയുമായ ഫെഹ്മീദയും ഒരു ഇന്ത്യൻ പത്രലേഖകനും തമ്മിൽ നടന്ന സംഭാഷണത്തിൽനിന്ന്.)

നമ്മുടെ മലപ്പുറം ജില്ല പൊക്കിയെടുത്തു് പാകിസ്ഥാനിലേക്കു കൊണ്ടുപോയാൽ ഇസ്ലാം സംസ്കാരത്തിൽ നിന്ന് ആ രാജ്യം അകലുന്നതിനെ തടയാവുന്നതാണ്.

* * *

ഫ്രാൻസിൽ ഇടതുപക്ഷം അധികാരത്തിലേക്ക്.

(മിത്തെറാങ് പ്രസിഡൻറ് തിരഞ്ഞെടുപ്പിൽ വിജയിച്ചതിനെപ്പററിയുള്ള പത്രവാർത്തകളുടെ തലക്കെട്ട്.)

കോട്ടയം ജില്ലയിലെ ഹൈറേഞ്ച് കോൺഗ്രസ്സുകാർ പാരീസിലും കടന്നുകൂടിയ ലക്ഷണമാണ്.

* *

നീതിപൂർവ്വകമായ വ്യാപാരഇടപാടുകൾ നടത്തുകയും സാങ്കേതികവിദ്യ പകർന്നു കൊടുക്കുകയും ചെയ്ത് പാവപ്പെട്ട രാജ്യങ്ങളുടെ വികസനത്തിനു വേണ്ടി പ്രവർത്തിക്കുന്നതിൽ അമേരിക്ക പരാജയപ്പെട്ടിരിക്കുന്നു.

(ക്രിസ് കെ. മൂർത്തി എന്ന വായനക്കാരൻ കിങ്സ്ററണിൽനിന്ന് അമേരിക്കയിലെ 'ന്യൂസ്‌വീക്ക്' എന്ന വാരികയ്ക്കെഴുതിയ ഒരു കത്തിൽനിന്ന്.)

ഈ 'ക്രിസ് മൂർത്തി' എന്ന സായിപ്പ് തമിഴ് നാട്ടിലെ ഏതെങ്കിലും ഒരു അഗ്രഹാരത്തിലെ കഴുതയാവാം!

* *

'എയർ ഇന്ത്യ' മിസസ് ഗാന്ധിക്കു പറക്കാൻ പററിയതല്ല എന്നാണെങ്കിൽ, മററ് ഇന്ത്യക്കാർ എങ്ങനെ ആ കമ്പനിയുടെ വിമാനങ്ങളിൽ പറക്കും? എങ്ങനെ വിദേശീയർ പറക്കും?

(വിദേശയാത്രയ്ക്ക് പ്രധാനമന്ത്രി എയർ ഇന്ത്യാവിമാനം വേണ്ടെന്നുവച്ചതിനെപ്പററി ഇലസ്ട്രേററഡ് വീക്ക്‌ലിയുടെ എഡിററർ എം. വി. കെ.)

മിസസ് ഗാന്ധിക്കും മററ് ഇന്ത്യക്കാർക്കും വിദേശീയർക്കും എയർ ഇന്ത്യാവിമാനം ഉപയോഗിക്കാൻ ഇനി ഒററ മാർഗ്ഗമേയുള്ളൂ: ആകാശത്തു് ഒരു അടിയന്തരാവസ്ഥ ഏർപ്പെടുത്തൽ.

* * *

വിദ്യാർത്ഥിയായിരുന്ന കാലത്തു് ഉള്ളൂർക്കവിതയുടെ മഹത്വം മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞില്ല. സംസ്ഥാന ഇൻഫർമേഷൻ മന്ത്രിയായപ്പോഴും പല മഹാന്മാരുടെ കൃതികളുമായി പരിചയപ്പെടേണ്ടി വന്നു. ഉള്ളൂർക്കവിതയെപ്പററി ഞാൻ കൂടുതൽ മനസ്സിലാക്കുന്നതു് അപ്പോഴാണ്. സമൂഹത്തിലെ അനീതികളെയും ദുരാചാരങ്ങളെയും എതിർക്കുന്ന കാര്യത്തിൽ ഉള്ളൂർ, ആശാനെക്കാൾ മുന്നിലായിരുന്നു എന്ന് അക്കാലത്തു് എനിക്കു മനസ്സിലായി.

(ഉള്ളൂർ പ്രതിമ അനാച്ഛാദനം ചെയ്യുന്ന മംഗളകർമ്മത്തിൽ പങ്കെടുത്തുകൊണ്ട് കെ. കരുണാകരൻ ചെയ്ത പ്രസംഗത്തിൽനിന്ന്.)

ഇനി ഒരിക്കൽക്കൂടി കരുണാകരൻ ഇൻഫർമേഷൻ മന്ത്രിയാവുകയാണെങ്കിൽ മഹാകവി പുത്തൻകാവ് മാത്തൻ തരകൻ രക്ഷപ്പെട്ടെന്നു വരും.

* * *

കാലുമാററം എന്ന വാക്കിനു ഇന്ന് സ്വല്പം മാന്യതയൊക്കെയുണ്ടല്ലോ. അതിനാൽ ഇരു കോൺഗ്രസ്സുകളും തമ്മിൽ ലയിക്കണം എന്നു പറയേണ്ട കാര്യമുണ്ടോ?

—ഡി. കെ. ബറൂവ, മുൻ കോൺഗ്രസ് പ്രസിഡൻറ്.

അടിയന്തരാവസ്ഥക്കാലത്തു തിന്ന കപ്പലണ്ടിയുടെ മധുരസ്മരണകൾ തികട്ടി വരുമ്പോൾ ബറൂവ ഒരു ആസാം ചവാനാകാമോ എന്നു നോക്കുകയാവാം!

* * *

ഗുസ്തിക്കാരനാവണമെന്നുണ്ടെങ്കിൽ ധാരാളം വിയർക്കണം. മധുരവും കഴിച്ച് കട്ടിലിൽ കയറി വെറുതെ കിടന്നാൽ ഗുസ്തിക്കാരനാവുമോ?

—മൊറാർജിദേശായി.

വെറുതെ വിയർത്താൽ മതിയെങ്കിൽ സിദ്ധാർത്ഥ ശങ്കർറായി എന്ന രാഷ്ട്രീയ നേതാവും, ഡോ. മൊറെയ്സ് എന്ന സാഹിത്യമോഷ്ടാവും എന്നേ ധാരാസിങ്ങിനെയും മണക്കാട്ടു നാരായണപിള്ളയേയും മലർത്തിയടിക്കുമായിരുന്നു!

# കൗമുദി ന്യൂസ് സർവീസ്